


# വിഷയവിവരം.



## ലേഖകന്മാരോട് ഒരു വാക്ക്.

മററു പത്രങ്ങൾക്കും മാസികകൾക്കും അയയ്ക്കുന്നതോ, അയച്ചിട്ടുള്ളതോ ആയ ലേഖനങ്ങൾ ഇവിടെ അയയ്ക്കാതിരിക്കണമെന്നു അപേക്ഷ. കഴിഞ്ഞ ലക്കത്തിൽ 'ഈ ലക്കത്തിൽതന്നെ ചേർക്കണം' എന്ന അപേക്ഷയോടുകൂടി ഞങ്ങളെ ഏല്പിച്ച 'ഏന്റെ കഥ' ഒരു വാരികയിൽ പ്രസിദ്ധീകരിച്ചിരിക്കുന്നതു കാണ്മാനിടവന്നതുകൊണ്ടാണു് ഇത്രയും പറയുവാനിടയായതു്. അതു ഒരുമാതിരി വഞ്ചനയാണെന്നു പറഞ്ഞുകൊള്ളട്ടെ. പത്രാധിപർ.

# കലാനിധി

## വരിസംഖ്യ.

| | രൂ. ണ. സ. |
|---|---|
| ഒരു വർഷത്തേക്കു് | 5—0—0 |
| ആറുമാസത്തേക്കു് | 3—0—0 |
| ഒററപ്രതിക്കു് | 0—8—0 |
| ഇൻഡ്യയ്ക്കു വെളിയിൽ | 7—0—0 |

വരിസംഖ്യ എപ്പോഴും മുൻകൂർ.

വി. പി. അയക്കുന്നതല്ല.

മാനേജർ.

## പരസ്യനിരക്കു്.

| | രൂ. | ണ. | സ. |
|---|---|---|---|
| ഒരു പേജു് | 35 | 0 | 0 |
| അര പേജു് | 20 | 0 | 0 |
| കാൽ പേജു് | 12 | 0 | 0 |
| കവർ മൂന്നാംപേജു് | 40 | 0 | 0 |
| ടി നാലാംപേജു് | 60 | 0 | 0 |
| ടി ടി രണ്ടു കളറിൽ | 90 | 0 | 0 |
| ടി ടി മൂന്നു കളറിൽ | 120 | 0 | 0 |

മാനേജർ.

# ശ്രീ. ഇ. എം. കോവൂരിൻെറ രണ്ടു പുതിയ കൃതികൾ.

## 1
## അശോകത്തണലിൽ

അശോകത്തണലിൽ,
ഓഗസ്റ്റ് പതിനഞ്ചു്,
ഡോ: ഗോപിയുടെ ആദ്യരോഗി,
മാതൃഹൃദയം,
ഒരു വലിയസഞ്ചാരി,
ശവക്കുഴിക്കും അപ്പുറത്തുനിന്നു്,
വെല്ലുവിളി,
മാനസാന്തരം,
പുരോഗമനം

എന്നീ ഒൻപതു ചെറുകഥകൾ.

## 2
## സ്പന്ദിക്കുന്ന മണ്ണു്

കൊടുങ്കാററിൻെറ അന്ത്യത്തിൽ,
.........പന്തവും കൊളുത്തിപ്പട,
കടം വീട്ടി,
വീണ്ടും ജനിച്ചു,
നിഴലിൻെറ പിന്നാലെ,
നീ മണ്ണാകുന്നു,
അന്ധൻെറ മകൾ,
അയൽവീഴ്ക്കു്

എന്നീ എട്ടു ചെറുകഥകൾ.

ഒന്നാന്തരം തൂവെള്ള പേപ്പർ, മനോഹരമായ അച്ചടി, കമനീയമായ കെട്ടും മട്ടും.

ഓരോ പുസ്തകത്തിനും വില ഒന്നേകാൽ രൂപാ.

**റെഡ്യാർ പ്രസ്സ് & ബുക്കുഡിപ്പോ, തിരുവനന്തപുരം.**

യാവദാദിത്യസ്തപതി യാവദ് ഭ്രാജതി ചന്ദ്രമാഃ।
യാവദായുഃ, പ്രവഹതി താവജ്ജീയാൽകലാനിധിഃ॥




*Chief Editor:—R. NARAYANA PANIKKAR, B. A , L. T.*

സുമം ൧ } ൧൧൨൩ മിഥുനം { ദളം ൯

# ബാപ്പുവിനു ശേഷം.

ദീനനാഥവർമ്മ.

### ബാപ്പു പോയി.

രാഷ്ട്രം മുഴുവനും അനാഥമായിരിക്കുന്നു. ഓരോരുത്തനും തനിക്കു് ഏററവും അടുത്ത ഒരു ബന്ധു എന്നെന്നേയ്ക്കുമായി പിരിഞ്ഞു പോയതു പോലൊരു തോന്നൽ.

വിഷാദവും ഏകാന്തതയും സർവ്വത്ര വ്യാപിച്ചിരിക്കുന്നു; എന്നാൽ ഈ കരച്ചിലിനും പിഴിച്ചിലിനും ഇടയ്ക്കു് ഒരു മുഖം മററെല്ലാററിനേക്കാളും വ്യഥിതമായി കാണപ്പെടുന്നു. അദ്ദേഹത്തിന്റെ മനോവേദനയെ അശ്രുധാരാ പ്രവഹിപ്പിക്കുന്നതിനു നേത്രങ്ങൾക്കു കഴിവില്ല. ആ കോമളമായ മുഖത്തു് ഒരു രാത്രികൊണ്ടു വാർദ്ധക്യലക്ഷണം കണ്ടു തുടങ്ങി ആ നേത്രങ്ങളുടെ കീഴിലുള്ള കൃഷ്ണവർണ്ണമായവലയം, പക്ഷേ, ഇനി ഒരിക്കലും മാറിയില്ലെന്നു വരാം.

ഒരു കോണിൽ തനിച്ചു് ഇരുന്നു മനം പൊട്ടുവോളം കരയുന്നതിനു് അദ്ദേഹത്തിനു അവസരം ഇല്ല. പാവം! അങ്ങോട്ടിങ്ങോട്ടു് ഓടിത്തിരിയുന്നു. കണ്ണിനു മുമ്പേ ബാപ്പുവിന്റെ ചിത്രം; മനസ്സിൽ സർവ്വഭാരത്തിന്റേയും ക്ലേശം.

### അദ്ദേഹം ആണു നമ്മുടെ ജവാഹർ.

ഇന്നേക്കു് ഇരുപതു വർഷങ്ങൾ മുമ്പേ അദ്ദേഹം തന്റെ പൂജ്യപിതാവായ മോതിലാലിന്റെ അസ്ഥികളെ ഈ ത്രിവേണിയിൽ ഒഴുക്കി. അന്നു് അദ്ദേഹം വേണ്ടുവോളം കരഞ്ഞു; എന്നാൽ അന്നു് അദ്ദേഹം അനാഥനായിത്തീർന്നിരുന്നില്ല. പിതാവിന്റെ നിഴൽ അദ്ദേഹത്തിന്റെ ശിരസ്സിൽനിന്നു നീങ്ങി; എന്തെന്നാൽ ബാപ്പു അദ്ദേഹത്തിന്റെ കയ്യു പിടിച്ചിരുന്നു. പ്രാപഞ്ചികമായ വൈഭവങ്ങളും സുഖഭോ

ഗാദികളും ഒക്കെ നേരത്തെ ഉപേക്ഷിച്ചിട്ട് അദ്ദേഹം ഭാരതത്തിന്റെ സേവനത്തിനു കാപ്പുകെട്ടിയിട്ട് എത്രയോ കാലമായിരുന്നു! അപ്പോൾ ആണ് അദ്ദേഹത്തിനു ഗാന്ധിജിയെ ലഭിച്ചതു്—പിതാവിന്റെ രൂപത്തിൽ, ഗുരുവിന്റെ രൂപത്തിൽ, മിത്രത്തിന്റെ രൂപത്തിൽ.

ജവാഹർ മുപ്പതിൽനിന്നു നാല്പതിലേക്കു കടന്നു; അവിടെ നിന്ന് അൻപതിന്റെ മറുകരയും എത്തി. എന്നിട്ടും, അദ്ദേഹം ഇന്നും ഭാരതത്തിലെ യുവാക്കന്മാരുടെ ആദർശമായിത്തന്നെ വിളങ്ങുന്നു. ബാപ്പു അമ്പതിലേ വൃദ്ധനായിരുന്നു; ജവാഹർ അമ്പത്തിലും യുവാവായിത്തന്നെ വിളങ്ങി.

അദ്ദേഹത്തിന്റെ ശിരസ്സിൽ ബാപ്പുവിന്റെ തണൽ പതിഞ്ഞിരുന്നു.

ബാപ്പു തന്റെ ചുമലിൽ വഹിച്ചിരുന്ന ആ ഭാരം ഇന്നു ജവാഹറിന്റെ മേൽ ആയിരിക്കുന്നു.

ജവാഹറിന്ന് തന്റേടമുണ്ട്; സാഹസമുണ്ട്; ബുദ്ധിയും ഉണ്ട്. ഈ ഭാരം താങ്ങുന്ന വിഷയത്തിൽ നമ്മുടെ ചുമലുകൾ കൂടി കൊടുപ്പാൻ തയ്യാറുണ്ടെന്നുള്ള വിശ്വാസം നാം അദ്ദേഹത്തിൽ ജനിപ്പിക്കണം. ഭാരതത്തിലെ യുവലോകം ജവാഹറിനോടു സഹകരിക്കണം. തനിച്ചു ഈ ഭാരം വഹിക്കാൻ നാം ഒരിക്കലും അനുവദിച്ചു കൂടാ.

ജവാഹറിന്റെ മനസ്സിൽനിന്നു ബാപ്പുവിന്റെ നഷ്ടത്തെ ദൂരീകരിപ്പാൻ ആർക്കും സാധിക്കയില്ല.

അതേ! എന്നാൽ അദ്ദേഹത്തിന്റെ ഹൃദയഭാരത്തെ ലഘൂകരിപ്പാൻ നമുക്കു തീർച്ചയായും കഴിയും.

ബാപ്പു നമുക്കു ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ അയോമുഷ്ടിയിൽ നിന്നു മുക്തി സമ്പാദിച്ചു തന്നു. ഇനി നവ്യഭാരതത്തിന്റെ നിർമ്മാണം നാം ചെയ്യേണ്ടിയിരിക്കുന്നു. ഇതു നമ്മാൽ സാധ്യമല്ലെങ്കിൽ നമ്മുടെ സ്വാതന്ത്ര്യം കൊണ്ട് ഒരു പ്രയോജനവുമില്ല. സ്വാതന്ത്ര്യം ഒരു സാധനയാണ്—ഒരു ഉപായമാണ്— സ്വയം ഒരു ലക്ഷ്യമല്ല.

ഈ നവ്യഭാരതനിർമ്മാണകാര്യത്തിൽ നമ്മുടെ നായകനായിരിക്കുന്നതു ജവാഹർ ആണ്.

ഭാരതത്തിൽ ഗാന്ധിജി ജന്മമെടുത്തതു നമ്മുടെ ഭാഗ്യം ആകുന്നു.

ഗാന്ധിജിക്കു ശേഷം ഈ സങ്കടദശയിൽ ജവാഹറിനെപ്പോലൊരു സഖാവും നേതാവും ലഭിച്ചതിൽ നാം ധന്യരത്രേ.

ബാപ്പുവിനെ നമ്മുടെ തെററുകൊണ്ടു നാം കളഞ്ഞു കളിച്ചു. ഗാഢമായി ചിന്തിച്ചു നോക്കിയാൽ അദ്ദേഹത്തിന്റെ ഹത്യയ്ക്കു ഉത്തരവാദി കേവലം നാഥൂറാം അല്ലെന്നു കാണാം. എനിക്കും നിങ്ങൾക്കും ഒക്കെ ഇതിൽ കയ്യുണ്ട്. വർഗ്ഗവിദ്വേഷമാകുന്ന കൊടുങ്കാററിൽപ്പെട്ടു വലയാത്തവരായി നമ്മിൽ എത്ര പേരുണ്ട്?

ഇനി ഇപ്പോൾ നാം ജവാഹറിനെ നിരാശനാക്കിക്കൂടാ. ഇതിലാണു ഞങ്ങളുടേയും നിങ്ങളുടേയും ദേശത്തിന്റേയും കല്യാണം..........

---

(ഹിന്ദിയിൽ നിന്ന്)



# തീർത്ഥാടനം.

(മഹാത്മജിയുടെ "നവഖാലി" സന്ദർശനവേളയിൽ രചിക്കപ്പെട്ടതു.)

---

അയണിയറ മാധവൻപിള്ള.

പാലമൃതേകീടുന്ന പാർവ്വണേന്ദുവെപ്പോലെ
ഭാസിക്കും മുഖത്താർപ്രസ്മേരപൊന്നല വീശി
മുട്ടോളമെത്തും ഖദർവസ്ത്രവും ധരിച്ചൂന്നു-
കോലിനാൽ ശരീരത്തെത്താങ്ങിയത്തപോവൃദ്ധൻ
ഹിന്ദുവും മുസൽമാനുമൈക്യമാം കൊടിക്കീഴിൽ
സന്ധിപ്പാൻ കണ്ടെത്തിയോരമ്മഹായജ്ഞം നോ-
ക്കാൻ,
പാരതന്ത്ര്യത്തിൻ മഷിപ്പാടുകൾ മാററി സ്വയം
ഭാരതാംബ തൻ നവ്യജാതകം കുറിക്കുവാൻ,
ഇങ്ങതാ ഗമിക്കുന്നു പാദുകാവിഹീനനായ്
വംഗദേശമേ! നല്ക, കൂപ്പുകൈപ്പൂമൊട്ടുകൾ.

൨

"ചാന്ദ്പൂരിൽ പ്രവേശിച്ചോരാവിശ്വരൂപം കാ-
ണാനത്തിയാലണയുന്നങ്ങാബാലവൃദ്ധം ജനം. (ഞാ-
അത്തച്ചിലാരാധനയ്ക്കാശിച്ചു ഭക്ത്യാനമിത–
മെത്തിനാളൊരു തന്വിയമ്മഹാത്മാവിൻചാരേ.
കുങ്കുമക്കൂട്ടും ദീപനാളവും പുഷ്പങ്ങളും-
തങ്ങിടും തങ്കത്താലം കൊണ്ടവളാരാധിച്ചു്
ദൈവാംശം കലയിട്ടുമിന്നുമാലലാടത്തിൽ
ഭവ്യമായ് തൊട്ടുകുറിചാർത്തിനാൾ, ഹാ!ഹാ! ചിത്രം!
അതുകണ്ടഹസ്കരനന്നേരമകക്കാമ്പി-
ലതിതീക്ഷ്ണത്വം പാറി, യാനമ്രശീർഷം പേറി.

൩

ഭാരതമാതിന്നാർഷചൈതന്യമുടലാർന്ന
പാവനാത്മാവേ, ഭവദ്രൂപത്തെ ദർശിക്കുവാൻ
വാർദ്ധക്യം വിലപേശി നല്കിയോരന്ധത്വത്താ-
ലാവില്ലെ,ന്നൊരു വൃദ്ധ ചൊന്നതു കേട്ടീവിധം
അരുളിച്ചെയ്തു ഗാന്ധിദേവനു, "മകക്കണ്ണാ-
ലറികിലന്നാണത്രേ, ജീവിതസാഫല്യം തേ!"
ആ സ്സൂരിവാക്യം കേട്ടാ ഗ്രാമീണലക്ഷ്മികളുള്ളി-
ലായിരം രോമാഞ്ചപ്പൂക്കോരകം വിടർന്നുപോയ്.

൪

"അക്ടോബർ പുഖത്തിങ്കലഞ്ഞൂറാം മുതഞ്ഞൂറാം
നഷ്ടമായ്ത്തീർന്നു മാതൃകൈത്തലത്തമർന്നീടും
ആത്മമാംസത്തെപ്രായം തേടുമാശിശുവെക്ക-
ണ്ടാശയാൽ തലോടിയും ഭാവുകമാശംസിച്ചും,
"സീതയും സാവിത്രിയുംനിങ്ങൾക്കുനല്കുംധീരോ-
ദാത്തമാംമഹിമാനം സ്ത്രീജനം സംരക്ഷിപ്പിൻ"
എന്നരച്ചെയ്തും ഗ്രാമക്ഷേമങ്ങളന്വേഷിച്ചും
മന്ദയാനത്തെത്തുടർന്നീട്ടുമാമഹാരഥൻ
"നാരായൺ" ഗ്രാമത്തിങ്കൽ പൂകിയോരനന്തരം
നാവിൽനിന്നതിത്തൈക്ഷ്ണ്യശീത തന്നൊരുചോദ്യം
"അഭയം നല്കീടുമോ? മൗലവി"യെന്നാശബ്ദ-
മകതാരിങ്കൽതട്ടി മാറ്റൊലികൊണ്ടീവണ്ണം
"ദൈവപുത്രനാമങ്ങേയ്ക്കുഭയമേകീടുവാൻ
ദൈവത്തിനല്ലാതില്ല, ശക്തിയിദ്ധരാതലേ."
വെണ്മണൽത്തരിപോലുമതു കേട്ടുയിർക്കൊൾവൂ
ഉണ്മതൻപൂൺപാംഗാന്ധിദേവനെത്തൃക്കൺപാർക്കാൻ.

* * * * * *

ഭാരതോർവ്വിതന്നൈക്യപാദമുദ്രകൾചാർത്തും
പാവനതീർത്ഥാടനം നാട്ടട്ടേ ജയക്കൊടി.

---

# പൊലിഞ്ഞ ഭുവനദീപം.

കുന്നത്തൂർ പി. ശിവശങ്കരപ്പിള്ള.

ശപ്തമായ ഒരു അംഗുലീവിക്ഷേപം...! അതിന്റെ മാരകമായ ശക്തിയേററ് ആ റിവോൾവർ മൂന്നു നാലു തവണ ചലിച്ചു; കാളായവർണ്ണമായ ധൂമിക മേലോട്ടുയർന്നു. ത്യാഗത്തിന്റെ പൊന്നൂയലിൽ—പ്രേമത്തിന്റെ പൂമരച്ചില്ലയിൽ-ഉലഞ്ഞ ഒരു ശാന്താത്മാവിന്റെ വിയോഗമണിനാദം ആ ധൂമികയിൽ ലയിച്ച് വായുവിൽ അമർന്നു. ഭാരതം, അല്ലാ ലോകം അനാഥമായി.




ആ അന്തിനേരം—! അതു ലോകത്തിനു സ്മരിക്കുവാൻ കൂടി കഴിയുന്നില്ല. വിശ്വത്തിന്റെ വക്ഷസ്സിൽ നിറയൊഴിഞ്ഞ ആ അന്തിനേരം ഇരുളിന്റെ നിഴലിൽവെളിച്ചം വിലയിച്ചുപോയ ആ അന്തിനേരം—കൊടുങ്കാററടിച്ചു ഭുവനദീപം പൊലിഞ്ഞുപോയ ആ അന്തിനേരം സന്താപത്തിന്റെ അന്ധകാരം ലോകത്തെ ആച്ഛാദനം ചെയ്ത ആ അന്തിനേരം—; അതു ചിന്താതീതമായ ഭീകരത വമിപ്പിച്ചു കൊണ്ടു സകല ജീവരാശികളേയും ഉററുനോക്കി.

സർവ്വസമത്വത്തിന്റെ കനകക്കതിരുകൾ പൊഴിക്കുവാൻ വിശ്വവിഹായസ്സിൽ ഉദയംചെയ്ത വിജ്ഞാനനക്ഷത്രം,—സ്വാർത്ഥതയുടെ ഭേരീരവം ശ്രവിച്ചു തഴമ്പിച്ച മാനവസമുദായത്തിന്റെ കർണ്ണപുടങ്ങളിൽ ഭൂതദയയുടെ മുരളീഗാനം പൊഴിക്കുവാൻ പാരിടത്തിൽ പുനരാഗമിച്ച വേണുഗോപാലൻ,—നിഷ്ഠുരത്വത്തിന്റെയും അസമത്വത്തിന്റെയും കാളിമ കെടുത്തിയിട്ട് മാനവത്വത്തിന്റെ വിമലസുഷമ പൂശുവാൻ മഹിയിലുജ്ജ്വലിച്ച മണിവിളക്ക്,—പരമശാന്തിയുടെ സുമഹിത സൌരഭ്യത്തിൽ വിശാലവിശ്വത്തെ മുഴുകിക്കുവാൻ ജഗദാധാരമായ ആർഷധർമ്മം ഭാരതാരാമത്തിൽ നട്ടുവളർത്തിയ കാഞ്ചനവല്ലിയുടെ അനുഗൃഹീത കുസുമം,—ഭാവുകപ്രദമായ സ്വാതന്ത്ര്യപ്പൂനിലാവു ഭാരതത്തിൽ പരത്തിയ "കർമ്മചന്ദ്രൻ",—ആ കാളരാത്രിയുടെ ആഗമനാരംഭത്തിലുള്ള അന്തിയുടെ 'ഘനതമസ്സിൽ' ഇങ്ങിനി തെളിയാത്തവിധം ആമഗ്നമായി. സ്നേഹത്തിന്റെ നിറകുടം, ക്രൌര്യത്തിന്റെ ഘോരാഘാത

ഏററു തകർന്നു; നിഷ്കാമത്തിന്റെ നറുംപുഷ്പം മോഹത്തിന്റെ ഇടിവാളേററു കരിഞ്ഞു. ഹാ! ബന്ധനവിമുക്തിനേടിത്തന്ന ആ വരിഷ്ഠഹസ്തങ്ങൾ അസംതൃപ്തിയുടെ അയഃശ്ശൃംഖലയിൽപെട്ടു ഞെരിഞ്ഞുതകർന്നുപോയി......!

മഹാത്മാവേ, ഹൃദയം തുറന്നു കാണിക്കുന്ന അവിടത്തെ നിർമ്മലമായ പുഞ്ചിരിയുടെ അലതല്ലൽ ഒരു കാലവും വിസ്മൃതിയുടെ വിടവിൽപ്പെട്ടു വിരതി അടയുകയില്ല. അപ്രതീക്ഷിതമായ പ്രത്യാഘാതങ്ങളേററു ഭാരതം നടുങ്ങുമ്പോൾ നാല്പതുകോടിയുടെ പ്രതീക്ഷയ്ക്കു മുന്നിൽ ആശ്വാസദായകമാംവണ്ണം പ്രസ്ഫുരിക്കുന്ന ആ മന്ദഹാസം പരോക്ഷമായിട്ടെങ്കിലും ആചന്ദ്രതാരം ലോകത്തിനു ദർശിക്കുവാൻ കഴിയും. ആ പുഞ്ചിരിയുടെ നിറം ആത്മാർത്ഥതയുടെ ലളിതവർണ്ണമായിരുന്നു; അതിന്റെ പൊരുൾ സത്യത്തിന്റെ സത്തായിരുന്നു.

ത്യാഗത്തിന്റെ പത്മാസനത്തിലിരുന്നു ഭാരതസ്വാതന്ത്ര്യത്തിനു വേണ്ടി തപസ്സുചെയ്ത അവിടത്തേക്കു് ഒരു ദിവ്യവാഹനം ലഭിച്ചു;—സത്യാഗ്രഹം! ഭാരതക്ഷേമത്തിനുവേണ്ടി ഗഹനമായ ചിന്തയുടെ കൊടുംവെയിലിൽ ഇരുന്നു തപസ്സുചെയ്ത, അങ്ങേക്കു് അഭീഷ്ടദായകമായ മറെറാരു ദിവ്യാസ്ത്രം ലഭിച്ചു—ചർക്ക! സത്യാഗ്രഹത്തിന്റെ മണിത്തേരിലേറി ചർക്കായുടെ വേണുഗാനവും മുഴക്കി ‘മോഹന്’നന്ന അവിടുന്നു സ്വാതന്ത്ര്യവൃന്ദാവനത്തിൽ എത്തിച്ചേർന്നു. മാർഗ്ഗങ്ങൾ വനഭൂക്കളായിരുന്നുവെങ്കിലും അതു ലേശവും ഗണ്യമാക്കാതെ അവിടുന്നു സഞ്ചരിച്ചു. പക്ഷേ പ്രാപ്തലക്ഷ്യനായ അങ്ങു് അതിവേഗത്തിൽ ഇവിടെനിന്നു നിർഗ്ഗമിച്ചു! അല്ലാ ആ അവിവേകിയായ നിഷാദൻ അങ്ങയെ..... മറച്ചു! അങ്ങനെ ലോകത്തിൽ അന്ധകാരം വമിച്ചു! ആ മണിത്തേരും പൊൻവിപഞ്ചിയും ഇവിടെ അവശേഷിച്ചു! ചർക്കയുടെ തുടുത്ത വെൺപുഞ്ചിരിയും അതിന്റെ മധുരസ്പന്ദനവും മാത്രം ഭാരതത്തിനു് അഭയമായി ഭവിച്ചു!

അവിടത്തെ പരിപൂതമായ ഹൃദയം—! അതു് അച്ഛസ്ഫടികംപോലെ വെണ്മ പുരണ്ടതായിരുന്നു. കപടതയുടെ മൊട്ടുകൾ ആ ഹൃദയത്തിൽ അങ്കുരിച്ചിട്ടില്ല; വിശ്വപ്രേമത്തിന്റെ പരിമളം അതിനു മാററു കൂട്ടിയിട്ടുണ്ടു്.

പാരാവാരംപോലെ പരന്നതും വിവിധസംഭവപരമ്പരാതരംഗിതവുമാണു് ആ വിശാലജീവിതം. ‘ലോകമാകെ തൻകുടുംബ’മെന്നുള്ള ദിവ്യമന്ത്രം ആ ജീവിതനിമ്നഗയ്ക്കു് മാർഗ്ഗനിർദ്ദേശം ചെയ്തു. പ്രതിരോധിച്ചുനിന്ന പാറക്കെട്ടുകളെയെല്ലാം കളമർമ്മരഗാനാമൃതത്തിൽ അലിയിച്ചു ചേർത്തുകൊണ്ടു പ്രയാണം ചെയ്ത, ആ ജീവിതതരംഗിണിയുടെ കൈവഴികൾ ലോകത്തിന്റെ നാനാഭാഗത്തും സഞ്ചരിച്ചു. ഹാ! ഒടുവിൽ അതു്......അവസാനിച്ചു!

ഭാരതത്തിന്റെ ഹൃദയതന്തുവായ വിശിഷ്ടാത്മാവേ, മഹാസാമ്രാജ്യസിംഹാസനത്തെപ്പോലും അഹിംസയുടെ നേരിയ നൂലുകൊണ്ടു വിജയിച്ചരുളിയ മഹാത്യാഗിവര്യ, ലാളിത്യത്തിന്റെ മധുരിമ ഈ മരുപ്രദേശത്തിൽ വിതച്ചു ഫലം കൊയ്ത വിശേഷോത്തര, സേവനത്തെ ജീവിതാദർശമായി കരുതിയ ലോകസേവക, അവിടുന്നു നശ്വരമായ ജഡത്തെ സന്ത്യജിച്ചെങ്കിലും, അവിടത്തെ നിസ്തുലമായ കീർത്തിധാവള്യം ആയുഗാന്തം അക്ഷയമായി നിലനില്ക്കും. പക്ഷേ, അവിടത്തെ അഭാവത്തിൽ മുറിവേററ വിശ്വത്തിന്റെ ദീനരോദനവും അതോടൊപ്പം ഇങ്ങനെ അലയടിയ്ക്കും—“ഭാരതം അനാഥം; വിശ്വം വിവശം!”



# ആ കൂപ്പുകൈ.

രാമപുരം, കെ. ദാമോദരനാചാരി.

പ്രാർത്ഥനായോഗത്തിൻമുൻപാനെഞ്ചിൽവെടിയേററി
ട്ടാർത്തനാകാതെ ചെയ്ത കൂപ്പുകൈ ജയിക്കട്ടെ!!
അക്കൂപ്പുകൈകൾക്കുള്ളിൽ സൂക്ഷിച്ച മഹാതത്വ-
മിക്കാണായമർത്ത്യർക്ക് പാഠമായ് തീർന്നീടട്ടെ!
ഗീതയും ബൈബിൾഖുറാനൊന്നിച്ചു പെരുമാറി
നീതിയെപ്പുലർത്തിച്ചു തഴമ്പിച്ചുള്ളാകൈകൾ
ഘോരമാംവെടിയുടെ മുൻപിൽവെച്ചാത്മാർത്ഥമായ്
ഭാരതഹൃദ്രൂപത്തിൻ മുദ്രക്കൈ കാണിച്ചതാം.
അന്ത്യമായിതിൽപരമർത്ഥവത്തായിട്ടെന്തു
ചിന്ത്യമാണിന്ത്യാക്കാർക്ക് സന്ദേശമരുളീടാൻ?
എപ്പോഴുമനുഷ്ഠിക്കാനായിട്ടു രക്തം കൊണ്ടു-
ങ്ങൊപ്പുവയ്ക്കുകയും കൂടിച്ചെയ്തല്ലോ മഹാത്മജി.
ഏതിനും പ്രതീകാരം തോന്നിടും താരുണ്യത്തിൽ
നീതിക്കായാഫ്രിക്കായിൽ ചെന്നപ്പോളിന്ത്യാക്കാരൻ
വെള്ളക്കാരൻെറ * "കൂലികൾ"ആയിട്ടു വിളികേട്ടു-
ക്കൊള്ളക്കാർക്കടിമയായ് നില്ക്കുന്ന നിലകണ്ടു
പൗരുഷത്തിൻെറ തേജസ്സുജ്ജ്വലിപ്പിച്ചിട്ടന്നാ-
ധീരമേരാഭിമാനി-ധാർമ്മികയുദ്ധം ചെയ്തു.
ഗാന്ധിയുന്നയിച്ചുള്ള ചോദ്യത്തിൽ മടങ്ങിയാ-
ഭ്രാന്തന്മാരദ്ദേഹത്തെ നിർദ്ദയം മർദ്ദിച്ചപ്പോൾ,
നല്ലപോൽ കൈകൂപ്പിക്കൊണ്ടു 'അജ്ഞന്മാരിച്ചെയ്യുന്ന
വല്ലായ്മപൊറുക്കെ'ന്നു ദൈവത്തോടഭ്യർത്ഥിച്ചു.
ഏതലിഞ്ഞന്നുതൊട്ടു കൈകൂപ്പാൻ പഠിച്ചവൻ
നഥൂറാം വിനായകിൻ മുൻപിലും നമിക്കില്ലേ!!
ഭാരതത്തിൻെറ നെഞ്ചിലിഞ്ചിഞ്ചായ് വെടിവെച്ച
ഭാരതീയനാം ദ്രോഹീ...നഥൂറാംവിനാശകാ...
ആ മഹാത്മാവിൻകൂപ്പുകൈകൾക്ക് നീയെന്തർത്ഥ-
മാമന്ത്രിച്ചിടും നിന്നോടാരാനും ചോദ്യംചെയ്താൽ?

പാവങ്ങളേ രക്ഷിക്കാൻ പട്ടിണിവ്രതംകൊണ്ടു
പാവനചിത്തൻ നിത്യമസ്ഥിശേഷനായ്ത്തീർന്നു
പ്രാർത്ഥനായോഗത്തിനു തന്നെത്താൻനടന്നെത്താൻ
പ്രാപ്തിയില്ലാഞ്ഞു പൗത്രിമാരുടെ കൈത്താങ്ങോടെ
ഭാവി ഭാരതൈക്യത്തെച്ചിന്തിച്ചു പൊയീടുന്ന-
പ്പാവത്തെ...തൊഴുതിട്ടു...കുശലംചോദിച്ചിട്ടു്...
'കാട്ടാളൻ'...അവനാളുതെററിപ്പോയ്. ജൂഡാസ് (...അവൻ...
കാശിനായൊററിക്കൊടുത്തല്ലാതെ നേരിട്ടില്ല!
'നഥൂറാം'...നെഹ്‌റുവിൻെറഭാഷയിൽ 'തന്നിബ്ഭ്രാ (ന്തൻ'...
നേർത്തു നീ...വെടിവെച്ചു...കൊന്നല്ലോ!...മഹാ (പാപീ...
അങ്ങനെവെടിവെച്ചു കൊല്ലുവാൻകൊതിയെങ്കിൽ
ഞങ്ങളെയൊക്കെക്കൊന്നാൽ മതിയായിരുന്നല്ലോ?

* * * * * *

മണ്ടൻെറ'ചുരുട്ടി'നാൽകാൺസ്റ്റാൻറിനോപ്പിൾ വെ (ന്തു;
മണ്ടൻെറവെടിയേററുഭാരതപിതാവുംപോയ്;
പാരിടമെത്ര പരിവർത്തിച്ചു മിന്നത്താലും
പാപികളതേപടി മുന്നോട്ടുപോയീടുന്നു!
അർദ്ധനഗ്നനാം'ഫക്കീറെ'ന്നവരാക്ഷേപിച്ച
വൃദ്ധനെക്കാണുന്നേരം, ചക്രവർത്തിമാർപോലും
എന്തെന്നില്ലാതെ പെട്ടെന്നാദരിച്ചു പോകും ത-
ന്നന്തരംഗത്തിന്നത്ര മാഹാത്മ്യമുണ്ടൂഴിയിൽ.
പാരിലീസ്സമുന്നതസംസ്കാരം വളർത്തുവാ-
നാരിലും കൊതിതോന്നിസ്സംസ്കാരഭസ്മംവാങ്ങി
ഭൂലോകത്തിൻെറയേതുകോണിലും നിക്ഷേപിച്ചു
മാലോകരൊക്കെ നിന്നു കൈകൂപ്പുവാൻപഠിക്കുന്നു.
സാരാർത്ഥനിഘണ്ടുവിൽ 'സംസ്കാരബീജ'ത്തിനു
'ഭാരതീയ'നെന്നുള്ളപര്യായം സൃഷ്ടിപ്പിച്ചു.
ഭാരതമാതാവേ! ജന്മത്തിനിത്രത്തോളം
ചാരിതാർത്ഥ്യമുണ്ടായാൽ പോരയോ ജഗദമ്മേ!!

" * * * * *

പ്രാർത്ഥനായോഗത്തിൻമുൻപാനെഞ്ചിൽവെടിയേററി
ട്ടാർത്തനാകാതെചെയ്താക്കൂപ്പുകൈ ജയിക്കട്ടെ!!



---

* ആഫ്രിക്കയിലെ വെള്ളക്കാർ ഇൻഡ്യക്കാരെ 'കൂലികൾ' എന്നാണു വിളിക്കുന്നതു്.

# അമരജ്യോതിസ്സ്.

എസ്. എൻ. ഗണേശൻ.

മഹാത്മജി, മഹാത്മജി, അങ്ങെവിടേപ്പോയി? വിശാലമായ ഈ ലോകത്തിൽ നിന്ന് അങ്ങെവിടെപ്പോയി? അവിടുന്നു ഞങ്ങളുടെയെല്ലാം നാഥനായിരുന്നല്ലോ. ഞങ്ങളെ കാത്തുരക്ഷിക്കാനിനി യാര്? ഭാരതാംബ ഏററവും സ്നേഹിച്ച ഓമനപ്പുത്രനായിരുന്നല്ലോ അങ്ങ്. അവളിനി ആരെ സ്നേഹിക്കും? ആരുടെ നിറുകയിൽ അവളിനി വാത്സല്യപൂർവ്വം ചുംബിക്കും? അവളിനി ആരെ താലോലിക്കും? അവളുടെ ഏകാധാരവും അങ്ങല്ലായിരുന്നോ? അവളെ അനാഥയാക്കിയിട്ട് അങ്ങു പൊയ്ക്കളഞ്ഞു. അവൾക്കിനി ആധാരമാര്?

അനേകസഹസ്രം ബാലികാബാലന്മാരുടെ കളിത്തോഴനായിരുന്നല്ലോ അങ്ങ്? അങ്ങയുടെ ആ വിശ്വവിമോഹനമായ പുഞ്ചിരി അവരെ എത്രമാത്രം ആകർഷിച്ചു? അവരെ അങ്ങേയ്ക്കു വേണ്ടേ? അങ്ങയെ കാണാതെ അവരെല്ലാം വിലപിക്കുന്നു:—തലതല്ലുന്നു. അവരിനി ആരോടു കളിക്കും? ആ പുഞ്ചിരി ഇനി അവരെവിടെക്കാണാനാണ്?

വിദ്യാർത്ഥിനീവിദ്യാർത്ഥികളുടെ അനിഷേധ്യസദ്ഗുരുവായിരുന്നു അങ്ങ്. അവരെല്ലാം അങ്ങയുടെ ഉപദേശം അനുസരിക്കാൻ സദാ തയ്യാറായില്ലേ? അങ്ങയെ അവർ വിശ്വസിച്ചില്ലേ? അനുഗമിച്ചില്ലേ? അവരെ വിട്ടിട്ട് അങ്ങ് എവിടെയ്ക്കുപോയി? അവരിനി ആരുടെ കൈ പിടിച്ചുകൊണ്ടു മുമ്പോട്ടു നടക്കും? അവർക്കിനി സദുപദേശം നല്കാനാര്? അങ്ങു തിരിഞ്ഞുപോലും നോക്കുന്നില്ലല്ലോ.

യുവലോകത്തിന്റെ ഹൃദയരക്തവും അങ്ങായിരുന്നു. അവരിത്രനാൾ മുമ്പോട്ടു ഗമിച്ചതു് അങ്ങയുടെ ആത്മശക്തി കൊണ്ടല്ലായിരുന്നോ? പേടിക്കാതിരിക്കാൻ അവരെ പഠിപ്പിച്ച നേതാവല്ലേ അങ്ങ്? അവരുടെ വിറച്ച ഹൃദയങ്ങൾക്കു വീറു നല്കിയതു് അങ്ങായിരുന്നില്ലേ? അങ്ങല്ലേ അവരെ ധർമ്മയുദ്ധത്തിനു സജ്ജമാക്കി നിറുത്തിയതു്? പരാജയം കണ്ടു പലപ്പോഴും ഭയന്നോടാൻ തുടങ്ങിയപ്പോൾ പരമപാവനമായ ഗീതാതത്വങ്ങളുപദേശിച്ച് അവരെ തടഞ്ഞു നിർത്തിയതും അങ്ങല്ലേ? അഹിംസയാകുന്ന ദിവ്യാസ്ത്രം അവർക്കങ്ങു തന്നെ കൊടുത്തു. അന്നൊരു ദിവസം തെക്കെ ആഫ്രിക്കയിൽ ഒരുവൻ അങ്ങയെ മർദ്ദിച്ചു ബോധരഹിതനാക്കി വീഴ്ത്തി. അങ്ങേയ്ക്കു ബോധം വന്നപ്പോൾ അങ്ങയുടെ വാക്ക് "എന്നെ ഉപദ്രവിച്ചവനെ ഉടൻ വിടണേ" എന്നല്ലായിരുന്നോ? ആ വാക്കുകൾ ലോകം മറക്കുമോ? ആ അഹിംസയെ ലോകം ത്യജിക്കുമോ? യുദ്ധലോകം അതിനെ അനാദരിക്കുമോ? അങ്ങയുടെ സേനാനികൾ "അഹിംസ"യെന്ന അസ്ത്രവുമേന്തി സഹനമാകുന്ന പടച്ചട്ടയണിഞ്ഞിറങ്ങി; അങ്ങ് "അക്രമരാഹിത്യം" എന്ന പത്മവ്യൂഹം രചിച്ചു. "സത്യാഗ്രഹം" എന്ന അണുബോംബു പ്രയോഗിച്ചു. അങ്ങയുടെ പരാക്രമം കണ്ടു വിദേശിയർ കിടുകിടെ വിറച്ചില്ലേ? അവർ ആയുധംവച്ചു അടി പണിയാൻ തുടങ്ങിയില്ലേ? അങ്ങയുടെ ഭടന്മാർ ആനന്ദപുളകിതരായതു അങ്ങു കണ്ടില്ലേ? അവരുടെ ആനന്ദത്തിന്റെ സീമ കണ്ടു് അളന്നു നോക്കാൻ അങ്ങു വിസമ്മതിച്ചു കളഞ്ഞല്ലോ! വിജയം പ്രാപ്തമായപ്പോൾ അങ്ങ് അവരെ വിട്ടുപിരിഞ്ഞു കളഞ്ഞല്ലോ! അയ്യോ! അവരെല്ലാമിതാ പരിഭ്രാന്തരായുഴലുന്നു. അങ്ങവരെക്കാണുന്നില്ലേ?

അങ്ങ് ഭാരതീയ കർഷകരുടെ കണ്ണിലുണ്ണിയായിരുന്നു. അവരെല്ലാം അങ്ങയുടെ ഉപാസകരായിരുന്നു. അവരെന്തു പിഴ ചെയ്തിട്ടാണവരെ അങ്ങു വിട്ടുപിരിഞ്ഞതു്? എന്തെല്ലാം വരങ്ങൾ അവർക്ക് അങ്ങു കൊടുത്തു? വിശാലമായ വിശ്വം അവർക്കു കാണിച്ചുകൊടുത്തതു് അങ്ങായിരുന്നു. അങ്ങല്ലേ അവർക്കു ചർക്കായുധം നല്കിയതു്. ഗ്രാമീണരുടെ കുടിലുകളിൽ അങ്ങയുടെ ചർക്ക കറങ്ങാൻ തുടങ്ങിയപ്പോൾ മാഞ്ചസ്റ്ററിലെ മുതലാളികളുടെ വയററിൽ അണയാത്ത അഗ്നി കത്തിക്കാളാൻ തുടങ്ങിയില്ലേ? പരിപാവനമായ ഖദർ തന്നതും അങ്ങാണ്. അവരുടെ തോളിൽ സ്നേഹപൂർവ്വം കൈയിട്ട് അങ്ങ് അവരെ ഉന്നതിയിലേക്കു നയിച്ചു. അവരുടെ പ്രതിനിധിയായി—സാക്ഷാൽ ഭാരതീയനായി—അങ്ങു ബിലാത്തിയിൽ പോയി; വട്ടമേശസമ്മേളനത്തിൽ പങ്കെടുത്തു. അവരതു മറക്കുമോ? ആ കർഷകസോദരരെ അങ്ങു മറുകരയെത്തിക്കാറായല്ലോ. അല്പം കൂടെ അവരെ മുമ്പോട്ടു കൊണ്ടുപോകാതെ അങ്ങു കടന്നു കളഞ്ഞല്ലോ. അവരുടെ ചുടു കണ്ണീരിതാ കുടുകുടെ ഒഴുകുന്നു.

ഹരിജനങ്ങളുടെ ഏകാവലംബം അങ്ങായിരുന്നില്ലേ? അങ്ങല്ലേ അവരെ ദൈവസന്നിധിയിലേക്കു ക്ഷണിച്ചതു്? കൈയ്ക്കു പിടിച്ചു അവരെ രാജവീഥിയിൽ കൂടി അങ്ങു നയിച്ചില്ലേ? അവരുടെ ആത്മാഭിമാനത്തിനുണർവു കൊടുത്തതങ്ങാണ്. അതു

കൊണ്ടല്ലേ അവർ അങ്ങയെ ഹൃദയത്തിൽ പ്രതിഷ്ഠിച്ച് ആരാധിക്കുന്നത്? ആ ഹരിജനങ്ങളിതാ വഴിയാധാരമായി നില്ക്കുന്നു. അങ്ങയുടെ ഹരിജനബാലികകളുടെ കേശഭാരമിതാ അഴിഞ്ഞു കിടക്കുന്നു. അവരുടെ കണ്ണുനീർ ഗംഗാപ്രവാഹംപോലൊഴുകുന്നതങ്ങു കാണുന്നില്ലെന്നുണ്ടോ? അവർക്കിനി ആധാരമാര്? അവരിനി ആരുടെ മുഖം കണ്ട് ആനന്ദിക്കും; ചിരിക്കും?

മർദ്ദിതരുടെ മാനസംരക്ഷണത്തിനുവേണ്ടി "മാലോകരെല്ലാരുമൊന്നുപോലെ" എന്ന പല്ലവി പാടിക്കൊണ്ട് അങ്ങു മുതിർന്നു മുന്നോട്ടു വന്നു. അവരെ അങ്ങ് ഉദ്ധരിച്ചു. അടിമത്വത്തിന്റെ ശൃംഖല അങ്ങയുടെ പല്ലവതുല്യമായ കരങ്ങൾ പൊട്ടിച്ചു കളഞ്ഞു. അവർ മുക്തരായി. അവരിതാ ഹൃദ്യമായ കൃതജ്ഞത കാണിക്കുന്നു. അവരുടെ കൂപ്പുകൈകളങ്ങു കാണുന്നില്ലേ?

അങ്ങ് ഇഹത്തിലും പരത്തിലും സാമ്രാജ്യം സ്ഥാപിച്ചു—ഇഹത്തിലെ സാമ്രാജ്യം അങ്ങു ഞങ്ങൾക്കു ദാനം ചെയ്തു. അതിവിസ്തൃതമായ ഒരു സാമ്രാജ്യം—അചഞ്ചലമായ സാമ്രാജ്യം—ആചന്ദ്രതാരം അധഃപതിക്കാത്ത സാമ്രാജ്യം—പരിപാവനമായ സാമ്രാജ്യം—സീമകളില്ലാത്ത സാമ്രാജ്യം അതിൽ പാലും തേനും ഒഴുകിക്കുന്നതിനു മുമ്പു അങ്ങു പൊയ്ക്കളഞ്ഞതെന്ത്? ഇവിടെ അങ്ങയുടെ ജോലി കഴിഞ്ഞിരിക്കാം—പരലോക സാമ്രാജ്യത്തെയും പരിപാവനമാക്കുവാനായിരിക്കും അങ്ങു പോയത്. അങ്ങു കർത്തവ്യനിരതനാണ്. മഹാത്മജി, അങ്ങു കർത്തവ്യനിരതനാണ്—അങ്ങേക്കു കർത്തവ്യമുണ്ട്.

ഭാരതമെന്ന പുഷ്പവാടിയിലെ പരിമളമേറിയ പുഷ്പമായിരുന്നു അങ്ങ്. അതിന്റെ കാന്തികണ്ട് ആ വാടികയിലെ അനേകം അന്യകുസുമങ്ങൾ അസൂയാകലുഷിതരായില്ലേ? അതിന്റെ മധു നുകരാൻ എത്ര എത്ര ഭ്രമരങ്ങൾ സമീപിച്ചു! പരിപൂർണ്ണമായ് അതു വികസിച്ചല്ലോ. യഥാകാലം ബീജാവാപവും നടന്നല്ലോ. "സ്വാതന്ത്ര്യം" എന്ന കായും കാച്ചില്ലേ? എന്നാൽ അതു പിഞ്ചായിരിക്കുമ്പോൾ തന്നെ ഏതോ ഒരു കീടം അതിന്റെ ഞെട്ടറുത്തു കളഞ്ഞു. അയ്യോ അതു നിലം പതിച്ചുവോ? ഞങ്ങളുടെ ആശയെല്ലാം തകർന്നുവോ!

അങ്ങ് മനുഷ്യസമൂഹത്തെ—അല്ല—സർവജീവജാലത്തെയും സ്നേഹിച്ചിരുന്നല്ലോ. അവയെല്ലാം അങ്ങയെയും സ്നേഹിച്ചിരുന്നില്ലേ? ആരാധിച്ചിരുന്നില്ലേ? അങ്ങു ഞങ്ങളുടെയെല്ലാം "ബാപ്പുജി"യായിരുന്നില്ലേ? ഞങ്ങളെയെല്ലാം അങ്ങു മറന്നുവോ? ലോകത്തെ അങ്ങു മറന്നുവോ? അതിതാ വെമ്പൽ കൊള്ളുന്നു. ഭാരതാംബയെ ത്യജിച്ചുവോ? അങ്ങയുടെ 'ജവാഹറി'നെയും അങ്ങു ത്യജിച്ചുവോ? അദ്ദേഹമിതാ വിങ്ങിവിങ്ങിക്കരയുന്നു. അങ്ങ് ഇതൊന്നും കാണുന്നില്ലേ? പണ്ഡിത് മോത്തിലാൽ ആ 'ജവാഹറി' * നെ അങ്ങയുടെ കയ്യിലേല്പിച്ചിട്ടല്ലേ പോയത്? അങ്ങ് അതു മറന്നുപോയോ? ഓഹോ അങ്ങേയ്ക്കു കർത്തവ്യമുണ്ട്. അങ്ങു രക്തസാക്ഷിയായി അങ്ങയുടെ ശത്രുവിനേയും തൃപ്തനാക്കി.

അങ്ങു ലോകത്തിലെ കെടാവിളക്കായിരുന്നു ലോകം മുഴുവനും ഒളി വീശിയ ദീപം. അതിന്റെ ജ്വാല—അമരജ്യോതിസ്—അങ്ങയുടെ ആദർശമായിരുന്നു. അങ്ങയുടെ ആത്മശക്തിയായിരുന്നു അതിന്റെ തിരികൾ—അങ്ങയുടെ ചുടു രക്തമായിരുന്നു അതിന്റെ എണ്ണ. അങ്ങയുടെ ദീപ്തി മാനുഷമാനസങ്ങളിൽ പ്രവേശിച്ചു. അവയെ ശോഭായമാനമാക്കി. ആരോ ഒരു അജ്ഞൻ—മൂഢൻ—അറിവററവൻ—പുറങ്കാലുകൊണ്ട് ആ ദീപത്തെ തട്ടിമറിച്ചിട്ടു. അഹോ! അതു നിലം പതിച്ചു. എണ്ണയും കളഞ്ഞു—ഞങ്ങളുടെ ദുരന്തം—എന്നാൽ ആ തിരി—ആ ആത്മശക്തി നശിച്ചിട്ടില്ല. ആ ജ്യോതിസ്സും—അതേ ആ ആദർശങ്ങളും—പൂർവാധികം ഉജ്ജ്വലമായിത്തീർന്നിരിക്കുന്നു. ആ ജ്യോതിസ്സ് വേഗം മങ്ങിപ്പോകുമോ? അതോ ആ ജ്യോതിസ്സിനെ പേറിക്കൊണ്ട്—ആ തിരികളെ ഏന്തിക്കൊണ്ട്—മറെറാരുദീപം ഈ അന്ധകാരത്തെ അകററുമോ? ജവാഹർ ആ ജ്യോതിസ്സിനെ താങ്ങി നിലനിർത്തുകയില്ലേ? നമുക്കാശിക്കാം.

ബാപ്പുജി,—ലോകവന്ദ്യപിതാവേ—പേടിക്കാതിരിക്കാൻ പഠിപ്പിച്ചഗുരോ, അങ്ങെവിടെപ്പോയി? നക്ഷത്രങ്ങളുടെ ഇടയിൽ അങ്ങു മറഞ്ഞു കളഞ്ഞുവോ? അഹിംസോപാസകനേ—ലോകദീപ്തിയെ—മനുഷ്യമൂർത്തിയെ—കർഷകഹൃദയമേ—ഹരിജനസുഹൃത്തേ—കറയററ കനകകോമളനേ—അങ്ങെവിടെപ്പോയി? മഹാത്മജി——അങ്ങെവിടെപ്പോയി?——ബാപ്പുജീ——അ—ങ്ങ്—എ—വി—ടെ—പോ—യി.

വാസാംസി ജീർണ്ണാനി യഥാ വിഹായ
നവാനി ഗൃഹ്ണാതി നരോഽപരാണി।
തഥാ ശരീരാണി വിഹായ ജീർണ്ണാ-
ന്യന്യാനി സംയാതി നവാനി ദേഹീ॥

ഗീത. II. 22.

* "ജവാഹർ" എന്ന പദത്തിന്റെ അർത്ഥം "രത്നം" എന്നാണ്.

# ശശികല

ജി. എം.

"ശശി—" പ്രേമചന്ദ്രൻെറ കണ്ണുകൾ നിറഞ്ഞു. ഗൽഗദം കൊണ്ട് അവന് ഒരക്ഷരം പോലും തുടൻു പറയാൻ സാധിച്ചില്ല.

"ചേട്ടാ—ഇനി എന്നും കാണും" അവൾ സങ്കടത്തോടുകൂടി ചോദിച്ചു. യൗവനാരംഭമായതേയുള്ളുവെങ്കിലും ആ വേർപാടിൻെറ തീക്ഷ്ണത അവളുടെ മുഖത്തു പ്രതിബിംബിച്ചു.

ശശികലയും പ്രേമചന്ദ്രനും അവർ കാമുകീകാമുകന്മാരാണെന്നു പറയാറായിട്ടില്ല. അവനു പതിനെട്ടും അവൾക്ക് പതിന്നാലും വയസ്സേ പ്രായമായിട്ടുള്ളു. ചങ്ങനാശ്ശേരിയിലെ സാമാന്യം ഭേദപ്പെട്ട പേരയിൽ എന്ന കുടുംബത്തിലെ ഏകസന്താനമാണു പ്രേമചന്ദ്രൻ. ചങ്ങനാശ്ശേരിയിൽ സബ്രജിസ്ട്രാരായി രണ്ടു കൊല്ലത്തിനു മുമ്പുവന്ന മി: കേശവമേനോൻെറ പുത്രിയാണു ശശികല. സബ് രജിസ്ട്രാർ വന്നു പേരയിൽ കുടുംബത്തിൻെറ തൊട്ടടുത്ത വീട്ടിൽ താമസമാക്കി അധിക ദിവസം കഴിയുന്നതിനു മുമ്പ് പ്രേമചന്ദ്രനുമായി പരിചയപ്പെടുകയും അവൻ ആ വീട്ടിലെ ഒരു നിത്യസഹവാസിയാകുകയും ചെയ്തു.

അന്നു വെറും ഒരു ബാലികമാത്രമായിരുന്ന ശശികല പ്രേമചന്ദ്രൻെറ ശ്രദ്ധയെ വളരെ ആകർഷിച്ചു. അവളുടെ സാഹചര്യം അവനെ അത്യധികം ആനന്ദിപ്പിക്കയും ചെയ്തു. സുമുഖനും സുസ്മേരവദനനുമായ ആ ബാലനേക്കാണുന്നതും അവനുമായി സംസാരിച്ചു കൊണ്ടിരിക്കുന്നതും ശശികലക്കും ഉന്മേഷപ്രദമായിരുന്നു. സീനിയർ ഇൻറർ മീഡിയേററിനു പഠിച്ചു കൊണ്ടിരുന്ന പ്രേമചന്ദ്രനോടു അന്ന് ഫോറത്തു ഫാറത്തിൽ ആയിരുന്ന ശശികലയേ "വല്ലതും പറഞ്ഞു കൊടുത്തു പഠിപ്പിക്കണെ" മെന്നുള്ള സബ്രജിസ്ട്രാർ അവർകൾ ചെയ്തഅപേക്ഷ ആ ബാലികാ ബാലന്മാരുടെ ഹൃദയത്തിന് തൈലസേചനം തന്നെയായിരുന്നു.

അവർ തമ്മിലുണ്ടായിരുന്ന മൈത്രി അനുദിനം വളൻു കൊണ്ടേയിരുന്നു. പ്രേമമെന്തെന്നറിയാൻ പാടില്ലാതിരുന്ന പിഞ്ചുഹൃദയങ്ങൾ തമ്മിൽ എന്തെന്നില്ലാത്ത ഒരു ചേർച്ചയിൽ ലയിച്ചു. ചന്ദ്രനെ കാണാതെ ശശിക്കും അവളെക്കാണാതെ ചന്ദ്രനും ജീവിക്കാൻ സാദ്ധ്യമില്ലെന്നുള്ള നിലയായി. അനദ്ധ്യായ സമയങ്ങളിൽ ഏറിയ സമയവും അവരെ ഒന്നിച്ചു തന്നെ കാണാമായിരുന്നു.

യൗവനാരംഭത്തോടുകൂടി ശശികലയും പ്രേമചന്ദ്രനുമായുള്ള ഈ വേഴ്ചയിൽ അവളുടെ അച്ഛനും അമ്മയ്ക്കും ചില ആശങ്കകൾ ഉണ്ടായെങ്കിലും ആ ബാലൻെറ സ്വഭാവഗുണവും വിദ്യാഭ്യാസവും അവർക്കു തെല്ലൊരാശ്വാസംനല്കി. അഥവാ അവർ തമ്മിൽ പ്രേമബദ്ധരായി പോയാൽ തന്നെ ആ ഒരു ബന്ധം ഒരു പോരായ്മയായി ആ മാതാപിതാക്കന്മാർ കരുതിയുമില്ല. പ്രേമചന്ദ്രനാണെങ്കിൽ അവനെ അവഗാഢം സ്നേഹിക്കുന്ന അവൻെറ അമ്മ മാത്രമേ ഉണ്ടായിരുന്നുള്ളു. സ്വപ്

ത്രന്റെ സ്വഭാവനൈർമ്മല്യത്തിൽ പൂർണ്ണവിശ്വാസമുണ്ടായിരുന്ന ആ മാതാവു് അവന്റെ നടപടിയിൽ ലേശം പോലും സംശയിച്ചുമില്ല.

ഈ പരിതഃസ്ഥിതിയിൽ ആ ബാലികാബാലന്മാരുടെ സ്നേഹം ക്രമേണ അനുരാഗമോ പ്രേമമോ ആയിപ്പോയാൽ തന്നെ അതിശയിക്കാനില്ല. എന്നാൽ അവരുടെ പെരുമാററത്തിൽ ഇന്നു ചെറുപ്പക്കാരുടെയിടയിൽ കാണുന്ന ബാലിശമായ നടപടിയുടെ ലേശം പോലും കാണാനുണ്ടായിരുന്നില്ല. ഏതു മ്ലാനതയിൽ ഇരുന്നാലും ചന്ദ്രനെക്കാണുമ്പോൾ ശശിയുടെ മുഖകമലം ആനന്ദപൂർണ്ണമാകും. ഏതുസങ്കടാവസ്ഥയിൽ ആയിരുന്നാലും ചന്ദ്രനു ശശിയെക്കാണുമ്പോൾ ഒരു സ്വർഗ്ഗലോകം സഞ്ജാതമാകും. എത്രനേരം ഒരുമിച്ചിരുന്നാലും അവക്കു മുഷിച്ചിലില്ല. ഏതുകാര്യത്തെപ്പററി സംസാരിച്ചാലും അവക്കു സന്തോഷമേ ഉണ്ടായിരുന്നുള്ളു. ഇങ്ങിനെയുള്ള ഒരു സ്നേഹബന്ധം ഒരു പക്ഷെ പ്രേമമോ അനുരാഗമോ ആയി പരിണമിച്ചേക്കാവുന്നതായ അവസരത്തിലാണു് സബ്‌രജിസ്ത്രാക്കു് നാഗർകോവിലിലേക്കു് സ്ഥലം മാററത്തിനു ആർഡർ കിട്ടിയതു്.

സബ്‌രജിസ്ത്രാറും കുടുംബവും യാത്രതിരിക്കുന്നതിനുള്ള സമയത്തിനു കുറച്ചുമുമ്പു് ഏകാന്തമായി സംസാരിക്കാൻ സ്വല്പനേരം കിട്ടിയപ്പോൾ ശശിയും ചന്ദ്രനുമായുണ്ടായ സംഭാഷണമാണു് ആദ്യം ചേത്തിരിക്കുന്നതു്. സങ്കടാധിക്യത്താൽ രണ്ടുപേക്കും കൂടുതലായി ഒന്നും സംസാരിക്കുവാൻ സാധിച്ചില്ല. കാൽ മണിക്കൂർ നേരം രണ്ടുപേരുടേയും ഹൃദയങ്ങൾ തമ്മിൽ മൗനസംഭാഷണം നടത്തി. അങ്ങിനെ അവർ തമ്മിൽ വേർപെടുകയും ചെയ്തു.

* * * *

കാലം പിന്നെയും കഴിഞ്ഞു. കഥകൾ നിറഞ്ഞ അഞ്ചു വഷങ്ങളും പോയി. ഇന്നു പ്രേമചന്ദ്രൻ എം. എസ്സ്. സി. ആണു്. തിരുവനന്തപുരം യൂണിവേഴ്സിററി കാളേജിലെ ഒരു ജൂണിയർ ലെക്ച്ചററാണു്. അന്നു വൈകുന്നേരം ടെന്നിസ് കളിയുംകഴിഞ്ഞു വീട്ടിൽവന്നപ്പോൾ മനസ്സിനു് എന്തോ ഒരു വൈഷമ്യം പോലെ തോന്നുകയാൽ തമ്പാന്നൂർ ശ്രീ കുമാർ ടാക്കീസിലെ സിനിമാ കണ്ടു് ആ സുഖക്കേടു മാററിക്കളയാമെന്നു പ്രേമചന്ദ്രൻ തീരുമാനിച്ചു. തിയേറററിൽ ബാൽക്കണിയിലേക്കു കയറിയതും വൈദ്യുതപ്രവാഹത്താലെന്നപോലെ അയാൾ നിന്നതും ഒന്നിച്ചു കഴിഞ്ഞു. അവിടെയിരുന്ന അതിസുന്ദരിയായ ഒരു തരുണീമണിയാണു് അയാളിൽ ഈ അവസ്ഥാഭേദം ഉണ്ടാക്കിയതു്. അവരുടെ നയനങ്ങൾ തമ്മിൽ ഇടഞ്ഞു. അടുത്ത ക്ഷണത്തിൽ ആ യുവതി അവളുടെ നോട്ടം പിൻവലിച്ചു്, നിരവധി പൂർവ്വസ്മരണകൾ പ്രേമചന്ദ്രന്റെ ഉള്ളിൽ ഇരമ്പിക്കയറി. അഞ്ചുകൊല്ലത്തിനു മുമ്പു് ചങ്ങനാശ്ശേരിയിൽ വച്ചു പിരിഞ്ഞ ശശികലയാണോ അതെന്നു അയാൾ സംശയിച്ചു. ആ വേർപാടിനുശേഷം അയാൾ തിരുവനന്തപുരത്തു ചെന്നതും, അടുത്ത ദിവസംതന്നെ നാഗർകോവിലിൽപോയി സബ്‌രജിസ്ത്രാർ കേശവമേനോനെ അന്വേഷിച്ചതും, അദ്ദേഹം അവധിയിൽ പോയതായി അറിഞ്ഞതും, ആദ്യകാലങ്ങളിൽ ശശികലയിൽനിന്നും ചില എഴുത്തുകൾ കിട്ടിക്കൊണ്ടിരുന്നതും, പിന്നീടു് അതു നിശ്ശേഷം നിന്നതും, അവളെ ഒന്നു കാണാൻ പിന്നീടു് അയാൾ വളരെ ശ്രമിച്ചു് നിരാശനായതും എല്ലാം ചലച്ചിത്രത്തിലെന്നപോലെ അയാളുടെ മനസ്സിൽ കൂടി പാഞ്ഞു. ആ യുവതിയുടെ അടുത്തു്

അവളുടെ അച്ഛൻ ഉണ്ടോ എന്നു അയാൾ സൂക്ഷിച്ചുനോക്കി. വേറെ ഒന്നു രണ്ടു സ്ത്രീകൾമാത്രമേ അവളുടെക്കൂടെയുണ്ടായിരുന്നുള്ളു. മാതാവിനേയുംകണ്ടില്ല. സന്മാർഗ്ഗനിഷ്ഠയിൽ കുറെയൊക്കെ ശ്രദ്ധപതിപ്പിച്ചിരുന്ന ചന്ദ്രൻ ആ യുവതി ആരെന്നുള്ള ഒരന്വേഷണത്തിനു മുതിരാതെ അയാളുടെ ഹൃദയാസ്വാസ്ഥ്യത്തിനു കിട്ടിയ പുതിയ വളച്ചയെ പോഷിപ്പിച്ചു കൊണ്ടു അവിടെ ഒരു കസേരയിൽ ഇരുന്നു. ഒന്നു രണ്ടു നിമിഷത്തിനുള്ളിൽ സിനിമാ ആരംഭിക്കുകയും ചെയ്തു.

ചന്ദ്രൻ അന്നു യഥാർത്ഥത്തിൽ കണ്ടതു് അവിടെ പ്രദർശിപ്പിച്ച സിനിമായല്ലായിരുന്നു. ആ ഇരുട്ടിൽ അയാൾ മുമ്പിൽ കണ്ട തരുണീമണിയുടെ രൂപം ധ്യാനിക്കയും ശശികലയുടെ രൂപവുമായി അവളെ താരതമ്യപ്പെടുത്തുകയും ആ ബാല്യകാലസഖിയുമായി അയാൾ കഴിച്ച ആ ആനന്ദനിമിഷങ്ങളെ വിഭാവനം ചെയ്യുകയുമായിരുന്നു. സിനിമാ കഴിഞ്ഞു എന്നു വഞ്ചിഭൂമിപാട്ടും ആളുകളുടെ എഴുന്നേല്പും കണ്ടു മനസ്സിലാക്കിയ ചന്ദ്രൻ സാവധാനം എഴുന്നേററു തന്റെ മുമ്പിൽ കൂടി ഒന്നു രണ്ടു പ്രാവശ്യം തിരിഞ്ഞുനോക്കിയും പുഞ്ചിരിച്ചും കൊണ്ടു പോയ ആ യുവതിയുടെ പിന്നാലെ താഴെ ഇറങ്ങി. അവളെ പിന്തുടൎന്നു അവളുടെ വീടേതാണെന്നു മനസ്സിലാക്കിയാൽ എന്താണെന്നു് ആലോചിച്ചു കൊണ്ടു നില്ക്കേ ഒരു മോട്ടാർ കാറിൽ അവളും കൂട്ടുകാരും കയറി തിരിച്ചുകഴിഞ്ഞു.

പിറേറദിവസം രാവിലെ പ്രേമചന്ദ്രൻ തന്റെ ചിന്താഭാരവുമായി ശാസ്തമംഗലം റോഡിൽക്കൂടെ നടന്നുപോകുമ്പോൾ "എന്താ ചന്ദ്രൻ, എന്നെ അറിയുകയില്ലേ?" എന്നു ഒരാൾ ചോദിച്ചു. ചന്ദ്രൻ മുഖം ഉയൎത്തിനോക്കിയതു് സബ്ബ്‌രജിസ്ത്രാർ മി. കേശവമേനോന്റെ മുഖത്തേയ്ക്കായിരുന്നു. മഴവെള്ളംകണ്ട വേഴാമ്പലിന്റേതെന്നപോലെ ചന്ദ്രന്റെ ഹൃദയം ഒന്നു കുതിച്ചു ചാടി. അടുത്തദിവസം തിരുവനന്തപുരം ഡിസ്ത്രിക്ടു രജിസ്ത്രാറായിതന്നെ നിയമിച്ചു എന്നും ചാൎജ്ജ് എടുത്തു എന്നും, ശാസ്തമംഗലത്തു താമസമാക്കിയെന്നും ചുരുക്കത്തിൽ അദ്ദേഹം ചന്ദ്രനെ മനസ്സിലാക്കി. മററു തിരക്കജോലി ഇല്ലെങ്കിൽ വീട്ടിലേയ്ക്കു പോകാമെന്നുള്ള അദ്ദേഹത്തിന്റെ ക്ഷണത്തെ ചന്ദ്രൻ സസന്തോഷം സ്വീകരിച്ചു. ഒന്നിച്ചു നടക്കുന്നതിനിടയിൽ ശശിയുടെ കാൎയ്യം ചോദിക്കണമെന്നു ചന്ദ്രൻ വിചാരിച്ചിരുന്നെങ്കിലും അതു അപമൎയ്യാദയായേക്കുമോ എന്നു വിചാരിച്ചു അയാൾ വിരമിച്ചു. കേശവമേനോൻ പല കാൎയ്യങ്ങളും സംസാരിച്ചു കൂട്ടത്തിൽ ശശികലയെ കഴിഞ്ഞകൊല്ലം ഡാക്ടർ ആർ. ബി. നായർ വിവാഹം ചെയ്തു എന്നും അയാൾ ഇപ്പോൾ യുദ്ധസേവനത്തിലാണെന്നും, അവൾ ഇപ്പോൾ തന്റെക്കൂടെയുണ്ടെന്നും മററും, ആ വിവരം കേൾക്കുന്നയാളിനു് അതു എന്തുമാത്രം ഹൃദയശല്യമുണ്ടാക്കിയെന്നു മനസ്സിലാക്കാതെ, പറഞ്ഞു.

രണ്ടുപേരുംകൂടി വീട്ടിൽ കയറിയിരുന്നയുടനെ മകളെ വിളിച്ചു ചായ കൊണ്ടുവരാൻ മി: മേനോൻ പറഞ്ഞു. ഒരു ദിവസം കൊണ്ടു താൻ കെട്ടിപ്പൊക്കിയ ആശാസൗധത്തെ ചെറുവിരലിന്റെ ചെറു ചലനംകൊണ്ടു ശിഥിലമാക്കിയ ദുർവിധിയെശപിച്ചും അന്യകളത്രമായിത്തീൎന്ന തന്റെ മനോഹാരിണിയോടു് ഏതുനിലയിൽ പെരുമാറണമെന്നു് ആലോചിച്ചു കൊണ്ടു് ചന്ദ്രൻ ഇരിക്കുമ്പോൾ കയ്യിൽ ചായയുമായി "അച്ഛാ ഇദ്ദേഹം എന്നെ ഇന്നലെ തിയെറററിൽവച്ചുകണ്ടിട്ടു് ആളുവാ മനസ്സിലായതു്? …" കണ്ട പരിചയം

പോലും കണ്ടില്ല" എന്നു് പരിഭവവും ദേഷ്യവും കലർന്ന സ്വരത്തിൽ പറഞ്ഞു കൊണ്ടുവന്ന ശശികലയെ ചന്ദ്രൻ ഒരു ഞെട്ടലോടുകൂടി നോക്കി: "പ്രായവും സ്വഭാവം മാറി കാര്യവും" എന്നുള്ളതിനെ മന സ്സിലാക്കാതെ മുമ്പത്തേതിനേക്കാളും കൂടുതൽ സ്വാതന്ത്ര്യമായി വന്ന ശശിയെ കണ്ടപ്പോൾ ചന്ദ്രൻ അന്ധാളിക്കു കതന്നെചെയ്തു. സ്വല്പസമയത്തെ പരിശ്രമംകൊണ്ടു് മനശ്ചാഞ്ചല്യത്തെ മാററിക്കൊണ്ടു് ചന്ദ്രനും ആ സൗഹാർദ്ദസംഭാഷണത്തിൽ പങ്കുകൊണ്ടു. ഇടയ്ക്കിടയ്ക്കുണ്ടായ ശശിയുടെ വികാരദ്യോതകമായ വീക്ഷണങ്ങൾ ചന്ദ്രന്റെ ഹൃദയത്തിൽ പല വിചാരവീചികളെ സൃഷ്ടിച്ചു—സന്മാർഗ്ഗബോധവും മര്യാദയുടെ സീമയും ഒരു വശത്തും, പൂർവ്വസ്മരണകളുടെ ആഘാതങ്ങളും മാദകങ്ങളായ അവളുടെ കടാക്ഷങ്ങളും മറുവശത്തുമായി അയാളുടെ ഹൃദയത്തിൽ ഒരു വിപ്ലവം തന്നെ സൃഷ്ടിച്ചു. തൽക്കാലം ഒരു ശക്തിക്കു് മറെറാരു ശക്തിയെ കീഴടക്കാൻ അനുവാദിക്കാതെ, "എപ്പോഴും ഇവിടെ വരണേ" എന്നുള്ള അച്ഛന്റെയും മകളുടെയും വിനീതമായ അപേക്ഷയെ എങ്ങിനെ പരിഗണിക്കണമെന്നു തീച്ചയാക്കാതെ, ചന്ദ്രൻ യാത്ര പറഞ്ഞു പിരിഞ്ഞു.

അനദ്ധ്യായദിവസമായിരുന്ന അന്നത്തെ പകലും രാത്രിയും ചന്ദ്രന്റെ ജീവിതത്തിലെ ഏററവും അവിസ്മരണീയമായ വയായിരുന്നു. ആശയും നിരാശയും തമ്മിൽ ഒരു ഭയങ്കരമല്പോരാട്ടമാണു് അയാളുടെ ഉള്ളിൽ കടന്നതു്. പരാധീനയായിത്തീന്ന ശശിയെ സംബന്ധിച്ചു് തന്റെ ഭാവിപരിപാടി എങ്ങിനെ ആയിരിക്കണമെന്നു അയാൾ വളരെ ക്ലേശിച്ചു ആലോചിച്ചു—യുവസഹജമായ ചില പ്രേരണകൾ ചിലപ്പോൾ വശംവദനായിട്ടുണ്ടെങ്കിലും പ്രേമചന്ദ്രന്റെ സന്മാർഗ്ഗനിഷ്ഠയെപ്പററി അയാൾക്കു് അതുവരെ മനഃസ്താപിക്കേണ്ടി വന്നിട്ടില്ല. ജീവിതത്തിന്റെ ദൈർഘ്യക്കുറവും മനസ്സിനു് ഉന്മേഷത്തിന്റെ ആവശ്യവും അയാളെ അവളുടെ അടുക്കലേക്കു് ആകർഷിച്ചു. അവളുമായുള്ള അടുത്തപരിചയം അവരെ രണ്ടുപേരേയും അപഥത്തിലേയ്ക്കു നയിച്ചേയ്ക്കുമോ എന്നു് അന്നത്തെ അവളുടെ വികാരതീക്ഷ്ണതമനസ്സിലാക്കിയ അയാൾ ശങ്കിച്ചു. പേരിനുമാത്രം ഊണും അതിലും കുറച്ചു മാത്രം ഉറക്കവുംകൊണ്ടു തൃപ്തിയടഞ്ഞ ആ യുവാവു് പിറേറദ്ദിവസം യുവസഹജമല്ലാത്ത ഒരു തീരുമാനത്തിൽ എത്തി. നിവൃത്തിയുള്ളിടത്തോളം ആവീട്ടിൽ പോകാതിരിക്കണമെന്നും അവിടെപ്പോയാൽ തന്നെ അവളുമായി അധികം ഇടപെടരുതെന്നും തന്നിൽതന്നെ അധികം വിശ്വാസം തോന്നാതെ ആ യുവാവു് നിശ്ചയിച്ചുറച്ചു.

ശശിയെക്കാണണമെന്നുള്ള അത്യാശയെ വളരെ ബദ്ധപ്പെട്ടടക്കിക്കൊണ്ടു് പ്രേമചന്ദ്രൻ ഒരാഴ്ചകഴിച്ചു. അടുത്ത ദിവസം ചന്ദ്രൻ കാളേജ്‌വളപ്പിൽ നിന്നിറങ്ങിയപ്പോൾ കണ്ടതു രജിസ്ത്രാരെയാണു്. പിടിച്ചപിടിയാലെ, ചന്ദ്രന്റെ തടസ്സങ്ങൾ കേൾക്കപോലും ചെയ്യാതെ, ചന്ദ്രനെ ശാസ്ത്രമംഗലത്തേയ്ക്കു കൂട്ടിക്കൊണ്ടുപോവുകതന്നെ ചെയ്തു. തന്റെ സകല മുൻകരുതലുകളെയും തകിടംമറിച്ചു് ചന്ദ്രനു ആ സൗന്ദര്യധാമത്തിന്റെ സല്ലാപധോരണിയിൽ മതിമയങ്ങേണ്ടി വന്നു. ജീവിതത്തിൽ ഒരു നവചൈതന്യവുമായിട്ടാണു് ആ യുവകോമളൻ അന്നു് അവിടെനിന്നും ഇറങ്ങിപ്പോന്നതു്.

പ്രതീക്ഷകൾക്കും തീരുമാനങ്ങൾക്കും എല്ലാം വിപരീതമായി ചന്ദ്രൻ കേശവ

മേനോന്റെ വീട്ടിലെ ഒരു നിത്യസഹചാരിയുമായി. മി: മേനോൻ വൈകുന്നേരം വീട്ടിലുണ്ടായിരുന്ന സമയങ്ങൾ വളരെ ചുരുക്കമായിരുന്നു. പ്രേമചന്ദ്രനും ശശികലയ്ക്കും സ്വൈരസംഭാഷണത്തിനു അവിടെ വളരെ സൗകര്യവുമായിരുന്നു. വൈകുന്നേരം കാളേജുവിട്ടാൽ ആദ്യം കാണുന്ന ശാസ്തമംഗലം ബസ്സിൽ പ്രേമചന്ദ്രൻ ഇരിപ്പിടം പിടിക്കും. തിരിച്ചുപ്പോരുമ്പോൾ രാത്രി ഏഴുമണിയാവുകയും ചെയ്യും.

ഡാക്ടർ ആർ. ബി. നായർ ശശികലയെ വിവാഹംചെയ്തു രണ്ടുമാസം തികയുന്നതിനുമുമ്പ് അയാൾക്കു തിരിച്ചു ജോലിക്ക് വടക്കേ ഇൻഡ്യയിൽ പോകേണ്ടിവന്നു. പിന്നീടു നാലഞ്ചുമാസമായിട്ടും അയാൾക്കു അവധിയെടുത്തു വരുവാനും സാധിച്ചില്ല. മധുവിധു പോലും ശരിയായി ആസ്വദിക്കാൻ സാധിക്കാതെ ആശയുടെ മൂർദ്ധന്യദശയിൽ നിരാശയുടെ അടിത്തട്ടിലേയ്ക്കു തള്ളപ്പെട്ട ശശികല പൂർവസഖാവായിരുന്ന പ്രേമചന്ദ്രന്റെ സാഹചര്യത്തിൽ യാതൊരു തടസ്സവും കണ്ടില്ലെന്നു മാത്രമല്ല ആശയുടെ ഒരു നേരിയ രശ്മി കാണുകകൂടിച്ചെയ്തു. വെറും നർമ്മസല്ലാപങ്ങളും ദീർഘനിശ്വാസങ്ങളും കൊണ്ടു കുറെ ദിവസങ്ങൾ അപകടം കൂടാതെ കഴിഞ്ഞു. ശശിയിൽനിന്നും ചില സൂചനകളും അറിയാതെയെന്നുള്ള മട്ടിലുള്ള ചെറിയ ചില സ്പർശനങ്ങളും പഴയ സന്മാർഗ്ഗചിന്ത പ്രേമചന്ദ്രനിൽ തട്ടിയുണർത്തി. എത്രയായാലും മററു പ്രേരണകൾക്കു വശംവദനാകാതെ കഴിക്കണമെന്ന് ആ പതിനൊന്നാംമണിക്കൂറിലും ആ യുവഹൃദയൻ ദൃഢമായി ഉറച്ചിരുന്നു. പരകളത്രവും തന്റെ പൂർവകാലസഖിയുമായിരുന്ന ശശിയെ അവളുടെ പ്രേരണവന്നാൽതന്നെയും കളങ്കപങ്കിലയാക്കുന്നത് അയാൾക്കു അസഹനീയമായിരുന്നു. അതുവരെ സുചരിതയായിത്തന്നെ കഴിഞ്ഞതായി ചന്ദ്രനു പൂർണ്ണബോദ്ധ്യമുണ്ടായിരുന്ന അവൾ പരിതഃസ്ഥിതിക്കു വിധേയമാത്രമായതാണെന്നും അവളുടെ ആ നിസ്സഹായാവസ്ഥയെ ഒരുതരത്തിൽ ചൂഷണം ചെയ്തതായിരിക്കും, അയാളുടെ മററുതരത്തിലുള്ള പ്രവൃത്തിയെന്നും അയാൾ ഉറച്ചു. അവളെ ഈ സ്ഥിതിയിൽ ആക്കിയ അവളുടെ ഭർത്താവിനെ അയാൾ ശപിച്ചു. ഇങ്ങിനെയൊക്കെയായിരുന്നാലും ഒരു ദിവസമെങ്കിലും അവളെ കാണാതെയോ അവളുമായി സല്ലപിക്കാതെയോ കഴിച്ചുകൂട്ടാൻ അയാൾക്കു സാദ്ധ്യവുമല്ലാതെയായി.

അന്ന് ഒരു ഒഴിവു ദിവസമായിരുന്നു. പ്രേമചന്ദ്രൻ അവളുടെ വീട്ടിൽ പതിവിനു കുറച്ചുനേരത്തെ എത്തി. പുറത്തു ആരെയും കാണാതിരുന്നതിനാൽ ആ പൂമുഖത്തിൽ ഒരു പത്രവും നോക്കിക്കൊണ്ടു കുറച്ചുനേരം ഇരുന്നപ്പോൾ ഒരു വാല്യക്കാരൻ പയ്യൻവന്ന് യജമാനൻ കുറച്ചുമുമ്പ് ആലുവായ്ക്ക് എന്തോ അത്യാവശ്യം പ്രമാണിച്ചുപോയി എന്നും ശശികൊച്ചമ്മയ്ക്കു സുഖമില്ലാതെ കിടക്കുകയാണെന്നും അങ്ങോട്ടു കൂട്ടിക്കൊണ്ടുചെല്ലാൻ കൊച്ചമ്മ പറഞ്ഞു എന്നും അറിയിച്ചു. ആ പയ്യൻ ചന്ദ്രനെ ശശിയുടെ ശയനമുറി കാണിച്ചുകൊടുത്തു. ഒരു യുവതിയുടെ വിശേഷിച്ചും ഒരു വിവാഹിതയുടെ ശയനമുറിയിലേക്ക് പ്രവേശിക്കുന്നത് ശരിയാണോ എന്നു ശങ്കിച്ചു വാതുക്കൽ നിന്ന ചന്ദ്രൻ "എന്തിനു സംശയിക്കുന്നു ചേട്ടാ, ഇങ്ങുകയറിവരണം. എനിക്കു വിശേഷിച്ചു സുഖക്കേടൊന്നുമില്ല" എന്നുള്ള ശശിയുടെ സ്വാഗതംകേട്ട് മന

മില്ലാമനസ്സോടെ അകത്തേയ്ക്കു കയറിച്ചെന്നു. മററു ഇരിപ്പിടങ്ങൾ ആ മുറിയിൽ യാതൊന്നുമില്ലായിരുന്നു. ശശി കിടന്ന കട്ടിലിൽതന്നെ ചന്ദ്രനു് ഇരിക്കാൻ സ്ഥലമുണ്ടാക്കിക്കൊണ്ടു് ഒരു വശത്തേക്കു അല്പം മാറി. കൂടുതൽ കശ്നവും സ്നേഹസംപൂർണ്ണവുമായ ഒരു ക്ഷണം അയാളെ അവളുടെ പാർശ്വത്തിൽ ആ കട്ടിലിൽ ആസനസ്ഥനാക്കി—അന്നത്തെ ശശിയുടെ സംഭാഷണം വികാരസമ്പൂർണ്ണവും പ്രേമദ്യോതകങ്ങളുമായിരുന്നു. അവിടെ കയറിയതുതന്നെ അനൗചിത്യമായിയെന്നു് ആദ്യമാദ്യം ചന്ദ്രനു തോന്നിയെങ്കിലും മാദകമായ ആ പരിതഃസ്ഥിതിയിൽ അയാളും വിധിക്കു കീഴടങ്ങിയതിൽ അത്ഭുതപ്പെടാനില്ല. അങ്ങിനെ അവൾ അന്നു് പരിതൃപ്തയുമായി.

എന്നാൽ അന്നു് ആ വീട്ടിൽനിന്നും തിരിച്ചുപോന്ന ചന്ദ്രൻ അങ്ങോട്ടുകയറിച്ചെന്ന ലഘുചിത്തനായ ചന്ദ്രനല്ലായിരുന്നു. എന്തോ മഹാപരാധം ചെയ്തതായി മനസ്സാക്ഷി അയാളെ ശല്യപ്പെടുത്തി. ഒരു യുവതിയുടെ മുമ്പിൽ തന്റെ സകല സ്ഥിരനിശ്ചയങ്ങളും ബലി കഴിക്കേണ്ടിവന്ന ആ ബലഹീനതയെ അയാൾ പഴിച്ചു. താൻ വഞ്ചിച്ച ആ ഭർത്താവു് തനിക്കു അപരിചിതനാണല്ലോ എന്നുള്ള ഒരു സമാധാനം വളരെ ബദ്ധപ്പെട്ടു അയാൾ സൃഷ്ടിച്ചു. എങ്ങിനെയായാലും ഈ ബലഹീനത ആവർത്തിക്കപ്പെടുകയില്ലെന്നു് വീണ്ടും അയാൾ നിശ്ചയിച്ചുറച്ചു.

രണ്ടു മൂന്നു ദിവസം മനസ്സിനു് യാതൊരു സ്വാസ്ഥതയില്ലാതെയും ശശിയെ കാണാതെയും കഴിച്ചുകൂട്ടി. വൈകുന്നേരം അങ്ങോട്ടു ചെല്ലണമെന്നുള്ള ശശിയുടെ കുറിപ്പു് അയാളെ അവളുടെ വീട്ടിലേയ്ക്കു് അന്നു് അഞ്ചുമണിയായപ്പോൾ ആനയിച്ചു. പൂമുഖത്തിൽ സുസ്മേരവദനയായി നിന്നു സ്വാഗതമരുളിയ ശശിയിൽ യാതൊരു മനഃശ്ചാഞ്ചല്യവും കാണാത്തതിൽ അയാൾ അത്ഭുതപ്പെട്ടു. ഒരു മണിക്കൂറിനുമുമ്പു് തന്റെ ഭർത്താവു് വന്നുചേർന്നു എന്നും, അദ്ദേഹം കുളിക്കുകയാണെന്നും, ഇപ്പോൾ വരുമെന്നും, അവൾ ചന്ദ്രനെ അറിയിച്ചു. കുറച്ചു സമയം അവർ ഓരോ വർത്തമാനങ്ങളും പറഞ്ഞിരിക്കുന്നതിനിടയ്ക്കു ഡാക്ടർ നായർ അവിടെ ആഗതനായി. "ഞാൻ പറയാറുള്ള മി. പ്രേമചന്ദ്രനാണിദ്ദേഹം" എന്നു ശശി പറഞ്ഞുതീരുന്നതിനുമുമ്പു് "അനിയാ, ചന്ദ്രാ നീ ഇത്രനാളും എവിടെയായിരുന്നു?" എന്നു പറഞ്ഞുകൊണ്ടു് ഡാക്ടർ നായർ ചന്ദ്രനെകെട്ടിപ്പിടിച്ചു. അപരാധബോധത്തിന്റെ മൂർദ്ധന്യത്തിൽ എത്തിയ പ്രേമചന്ദ്രൻ "ചേട്ടാ"—എന്നു ഗദ്ഗദസ്വരത്തിൽ വിളിച്ച വിളിയിൽ അതിയായ സന്താപച്ഛായ കലർന്നിരുന്നു. വികാരക്ഷോഭം കൊണ്ടു കൂടുതലായി ഒരക്ഷരം സംസാരിക്കാൻ സാധിക്കാതിരുന്ന ആ യുവാവിന്റെ ഉള്ളിൽ കൂടി പൂർവ്വസ്മരണകൾ അതിവേഗത്തിൽ പാഞ്ഞു. അഞ്ചുകൊല്ലത്തിനു മുമ്പു് മദ്രാസിൽ അയാൾ ബി. എസ്സ്. സി ക്ലാസിൽ ചെന്നു് അധികദിവസം കഴിയുന്നതിനു മുമ്പു് അന്നു എം. ബി. ബി. എസ്സിനു് അവസാനത്തെ ക്ലാസ്സിൽ പഠിച്ചുകൊണ്ടിരുന്ന ബാലചന്ദ്രനെ കാണാൻ ഇടയായതും, അയസ്കാന്തത്തിന്റെ ശക്തിയാലെന്നപോലെ ആ യുവാക്കന്മാർ പരസ്പരം ഹഠാദാകർഷിക്കപ്പെട്ടതും, ഒരു വർഷക്കാലം അവർ ഇരുവരും ഒരു ഞെട്ടിൽ വിടർന്ന രണ്ടു പൂക്കൾപോലെ ഗാഢസ്നേഹത്തിന്റെ പാരമ്യത്തിൽ ഒരുമിച്ചു കഴിഞ്ഞതും, പരീക്ഷ കഴിഞ്ഞു അയാൾ യുദ്ധസേവനത്തിനു പോ

യതായി അറിഞ്ഞതും, ആത്മാൎത്ഥസ്നേഹിതനെ ഒന്നു കാണുവാൻ ചന്ദ്രന്റെ ഹൃദയം വളരെ ഉഴറിയതും ഒക്കെ ചന്ദ്രന്റെ മനോമുകുരത്തിൽ പ്രതിബിംബിച്ചു. താൻ വഞ്ചിച്ചതു് ഡാക്ടർ ആർ. ബി. നായർ എന്ന നാമധേയത്തിൽ തനിക്കു് അജ്ഞാതനായിരുന്ന തന്റെ ആത്മസുഹൃത്തിനെയാണല്ലോ എന്നുള്ള വിചാരം ആ ചപല ഹൃദയനിൽ ആധിയെ അധികരിച്ചു് ഒരു നിമിഷത്തിനുള്ളിൽ യഥാൎത്ഥമായ ഒരു ബോധക്ഷയം തന്നെ ഉണ്ടാക്കി. കാൎയ്യമെന്തെന്നറിയാതെ ശശി ഇതികൎത്തവ്യതാമൂഢയായി നില്ക്കുന്നതിനിടക്കു് ഡാക്ടർ തന്റെ പിടിയിൽ നിന്നും തളൎന്നു വീണു തുടങ്ങിയ ചന്ദ്രനെ താങ്ങിയെടുത്തു മുറിയിൽ ഒരു കട്ടിലിൽ കൊണ്ടുപോയി കിടത്തി. ഏകദേശം രണ്ടുമൂന്നു മണിക്കൂർ നേരം നീണ്ടുനിന്ന മൂൎച്ഛയുടെ അവസാനത്തിൽ ജ്വരബാധിതനായിട്ടാണു് ചന്ദ്രൻ ശയിച്ചതു്. സ്നേഹസമ്പൂൎണ്ണമായ ശശിയുടെ പരിചരണത്തിനോ, സ്നേഹമസൃണമായ ബാലചന്ദ്രന്റെ ശുശ്രൂഷയ്ക്കോ ആ യുവാവിന്റെ ആലസ്യത്തിൽ യാതൊരു കുറവും വരുത്താൻ സാധിച്ചില്ല. വിദഗ്ദ്ധരായ മററു ഭിഷഗ്വരന്മാരുടെ അഭിപ്രായത്തെ ആദരിച്ചു് ചന്ദ്രനെ ജനറൽ ആശുപത്രിയിൽ ഒരു പേവാർഡിലേക്കു മാററി. ആ ദമ്പതികൾ അവിശ്രമം അയാളെ ശുശ്രൂഷിച്ചെങ്കിലും ആ യുവാവു് രണ്ടാഴ്ചക്കുള്ളിൽ ഇഹലോകവാസം വെടിഞ്ഞു.

...... ...... ......

യുദ്ധസേവനത്തിൽ നിന്നും വിരമിച്ചു് ഇപ്പോൾ തിരുവനന്തപുരം ജനറലാശുപത്രിയിൽ ജോലിയിൽ കഴിയുന്ന ഡാക്ടർ ആർ. ബി. നായരും സഹധൎമ്മിണിയായ ശശികലയുംമാതൃകാദമ്പതികളായിതന്നെ കഴിയുന്നു. അവരുടെ ശയനമുറിയുടെ ഭിത്തിയിൽ പുഷ്പമാല്യം ചാൎത്തി സൂക്ഷിച്ചിരുന്ന പ്രേമചന്ദ്രന്റെ ഛായാപടം ആ ദമ്പതികളുടെ ഉള്ളിൽ ഉളവാക്കുന്ന വികാരങ്ങളുടെ വൈരുദ്ധ്യം അവർ ഒരുപക്ഷേ പരസ്പരം മനസ്സിലാക്കുന്നില്ലായിരിക്കാം. ഏതായാലും ആ ഛായാപടത്തിന്റെ ഉടമസ്ഥന്റെ നേക്കു ശശികലക്കു സഹോദരസ്നേഹത്തിൽ കവിഞ്ഞു യാതൊരുവികാരത്തിനും സ്ഥാനമുണ്ടായിട്ടില്ലെന്നു ആ സ്നേഹസമ്പൂൎണ്ണനായ ഡാക്ടർ നായർ പരിപൂൎണ്ണമായി വിശ്വസിക്കുന്നുണ്ടായിരിക്കണം. തീൎച്ച തന്നെ!



# ആത്മാർത്ഥസ്നേഹിതൻ.

കെ. അച്യുതൻപിള്ള.

I

പായൽ പൊതിഞ്ഞൊരു മഞ്ജുളപത്മത്തിൽ
പാറീടും മഞ്ഞു കണങ്ങൾപോലെ
ശ്മശ്രു വളർന്നിടുമാമോഹനാസ്യത്തി-
ലശ്രുക്കൾ ധാരയായ് വീണിരുന്നു.
തപ്തവിചാരങ്ങളെന്നുമെൻ സ്നേഹിത-
ചിത്തം കരണ്ടു കരണ്ടിരിക്കും.
ഘോരനിരാശയിൽ നീറിയ കൊച്ചുഹൃത്-
കോരകമെന്നേ കരിഞ്ഞുപോയി!
ഏകാന്തതേ, നിന്നെക്കെട്ടിപ്പുണർന്നൊരാ-
ശോകാന്തരംഗം വിറങ്ങലിച്ചു.
ഉല്പലനേത്രകളൊന്നു കടാക്ഷിച്ചാൽ
തീപ്പൊരിപ്പാറുമക്കണ്ണിൽനിന്നും.
ഞെട്ടിപ്പിടഞ്ഞിടും ഹേമത്തരിവള-
ക്കൂട്ടം കിലുങ്ങുകിലത്തരുണൻ.
പൊട്ടിച്ചിരിയൊന്നു കേൾക്കുകിലമ്മനം
പൊട്ടിത്തകർന്നിടുമക്ഷണത്തിൽ.
മുല്ലമലർമണമേല്ക്കുകിലാമുഖം
വല്ലാതെ വാടിത്തളർന്നുപോകും.
പ്രേമം പ്രണയമീ വാക്കുകൾ കേൾക്കുകി-
ലാകെ വെളുത്തുപോമാമുഖത്തിൽ.
മാമകദർശനവേളയിൽ മാത്രമേ
മന്ദഹാസം പൊടിയ്ക്കുമുള്ളൂ.
വേദനിപ്പിച്ചിടുമേതോ രഹസ്യമ-
ജ്ജീവിതം ക്രൂരിരുളാക്കിടുമ്പോൾ,
ഞാനോ മധുവിധുവേളാ മധുരിത-
ത്തേനിൽ ലഹരി പിടിച്ചിടുന്നു.

II

മായാത്ത ശോണച്ഛവിയാർന്ന വാനത്തിൽ
സായാഹ്നമേഘങ്ങൾ സഞ്ചരിക്കെ,
മാമകസ്നേഹിതദർശനവാഞ്ഛയാ-
ലാമന്ദിരത്തിൽ ഞാൻ ചെന്നൊരിക്കൽ.
ആ രൂക്ഷരൂപമെന്നുൾപ്പൂവിലായിര-
മഗ്നിശലാക വളർത്തിയപ്പോൾ,
കോപത്തിൻ കോമരമായുള്ള കണ്ണിണ
തീക്കട്ടപോലെ ചുവന്നിരുന്നു.
കയ്യിൽക്കഠാരയൊന്നേന്തി സഖാവൊരു
തയ്യലിൻ ചിത്രം തകർക്കയത്രേ!
ഹാ! പറന്നെത്തിയെൻ കണ്ണിണ ചിത്രത്തി-
ലേവമുറക്കെപ്പറഞ്ഞുപോയി.
"എന്തിനാച്ചിത്രം സഖേ! പിളർക്കുന്നിതെൻ
കാന്തതൻ മോഹനചിത്രമല്ലേ?"
ഞെട്ടിയനേരമെന്നാത്മാർത്ഥസ്നേഹിതൻ
ചുട്ടകഠാരയുയർത്തിയെന്നിൽ
"താവക കാന്തയോ? ആ മൃദുഗാത്രിയെൻ
ജീവിതനിശ്വാസമായിരുന്നു.
ചിന്നിച്ചിതറിക്കിടക്കുന്നിവിടെയ-
ക്കന്നൽമിഴിതന്ന ലേഖനങ്ങൾ.
കത്തുന്ന ദിവ്യപ്രണയമയങ്ങളാം
കത്തുകൾ കണ്ടെൻ ഹൃദയമിപ്പോൾ
തുന്ദിലസൗന്ദര്യനിർഝരിയാമവൾ
തുന്നിയതാണീയുടുപ്പുപോലും.
പക്ഷേയെൻ ജീവിതം ചുട്ടു നശിപ്പിച്ച
രാക്ഷസിയാണവൾ; കാന്തപോലും!
എന്നെ നരകത്തിൽ തള്ളിയ ക്രൂര നിൻ
പൊന്നോമൽ മേനി പുണരുമെന്നോ?
മൂഢാ! നശിക്കണം നീയവളൊത്തിനി-
പ്പട്ടു കിടക്കയണയുകില്ല.
ആ യുവാവിങ്ങനെ കോപവായ്പോടുര-
ച്ചായുധമെൻ നെഞ്ചിലോങ്ങിയപ്പോൾ,
നീണ്ടെന്റെ കൈകളാമെയ് ചുററിയോതി "ഹാ!
നീയെന്റെയാത്മാർത്ഥമിത്രമല്ലേ?"
ആ രംഗം കണ്ടു വിറച്ചു വഴുതിയാ-
ഗ്ഘോരകഠാര നിലംപതിച്ചു.

# കൂട്ടുകാരി.

വാലേത്തു ഭാസ്കരൻ നായർ.

1

മരംകോച്ചുന്ന മഞ്ഞുകാലത്തിലെ ഒരു പ്രഭാതം. അവിടുന്നടന്നു വീണുകൊണ്ടിരിക്കുന്ന ജലകണങ്ങൾ വള്ളികളിലും ചില്ലകളിലും തട്ടി 'പുടപുടാ'യെന്നു ശബ്ദിക്കുന്നു. ഇടയ്ക്കിടയ്ക്കു് അവ്യക്തമായിശബ്ദിച്ചുകൊണ്ടു പറവകൾ മരപ്പൊത്തുകളിൽ തന്നെ പതുങ്ങിയിരിക്കുന്നു. നീണ്ടുപരന്നു കതിർ വിളഞ്ഞുകിടക്കുന്ന നെല്പ്പാടങ്ങൾ ഒരു പുകപോലെമാത്രം കാണാം.

അറുപതു കഴിഞ്ഞ ആ മെലിഞ്ഞ വൃദ്ധൻ കിടന്ന കിടക്കമേൽ തന്നെ എഴുന്നേററു ചുരുണ്ടുകൂടിയിരുന്നു. നിഷ്പ്രഭമായ ആ പ്രഭാതംപോലെ ആ മനുഷ്യനും ചൈതന്യശൂന്യനായി കാണപ്പെട്ടു. അന്യോന്യം കടപ്പെട്ടും പരസ്പരം സഹകരിച്ചും ജീവിക്കാൻ യത്നിക്കുന്ന ഒരു ജനമദ്ധ്യത്തിൽ സ്നേഹിക്കാനും സ്നേഹിക്കപ്പെടുവാനും ഒന്നുമില്ലാതെ ഒററപ്പെട്ടുകഴിയുക, കടമകളും കർത്തവ്യബോധവും മസ്തിഷ്കത്തെ ഉഷ്ണിപ്പിക്കയും ശരീരത്തെ വിയർപ്പിക്കയുംചെയ്യുന്ന ഒരു ലോകത്തിൽ ഒരു നിരുത്തരവാദിയെപ്പോലെ വളരേണ്ടിവരിക—ഇതാണു് ആ മനുഷ്യന്റെ അവസ്ഥ. മഞ്ഞിന്റെ അസഹ്യതയെ ശപിച്ചുകൊണ്ടു് അയാൾ ഇരുന്നയിരുപ്പിൽ തന്നെ കുറച്ചധികസമയം കഴിച്ചുകൂട്ടി.

സ്വജീവിതത്തിന്റെ തന്നെ പഴയ ഏടുകളിലേയ്ക്കു നുഴഞ്ഞു കയറിയ അയാളുടെ ചിന്താസരണി പ്രതീക്ഷാനിർഭരമായ ആ ബാല്യകാലത്തിലെ സുമോഹനമായ ചില സ്മരണകളെ ഇളക്കിവിട്ടു. ഏന്നാൽ ആലോചനാശൂന്യമായി പ്രവർത്തിച്ചതുകൊണ്ടും അവസരങ്ങളെ പാഴാക്കിയതുകൊണ്ടും ഇന്നവയെല്ലാം ഒരിരുണ്ടവശം അയാൾ ദർശിക്കുന്നു!

അയാൾ ഒരു അവിവാഹിതനാണു്. വിവാഹബന്ധത്തിലേപ്പെടുവാൻ അയാളന്നാഗ്രഹിച്ചിരുന്നില്ല. മററു പലരിൽനിന്നും ഭിന്നമായ ഒരു ജീവിതസരണി സ്വീകരിക്കുന്നതിനാണു് അയാളുടെ ഹൃദയം വെമ്പിയതു്. പക്ഷേ, അന്നൊരു സ്വഭാവവൈശിഷ്ട്യമായി വിശ്വസിച്ചഭിമാനിച്ചിരുന്നതെല്ലാം ഒരു സ്വഭാവദൌർബല്യമായിരുന്നുവെന്നു് ഇന്നാ വൃദ്ധനു തോന്നിത്തുടങ്ങി. സ്നേഹമയിയായ ഒരു ഭാര്യയുടെ പരിചരണങ്ങൾ ഏല്ക്കുവാനും വാത്സല്യനിധികളായ പിഞ്ചുപൈതങ്ങളെ മടിയിൽ എടുത്തുവെച്ചു തലോടുവാനും പല പുതപ്പുകൾക്കുള്ളിൽ മൂടിവെച്ചിരിക്കുന്ന ആ മെലിഞ്ഞ ദേഹം ഇന്നത്യാർത്തിയോടെ ആഗ്രഹിക്കയാണു്. കാമുകന്റെ കരവലയങ്ങൾക്കുള്ളിൽ വിഗളിതവസനയായി കിടന്നു പിടിക്കുന്ന നവോഢയേയും നായികയുടെ പാണീസ്പർശപുളകച്ചാർത്തണിയുന്ന കാമുകനേയും ഇന്നയാൾ പലപ്പോഴും ഭാവനയിൽ കാണാറുണ്ടു്. അങ്ങനെ ജീവിതം ആസ്വദിക്കുന്ന അയാളുടെ സ്നേഹിതന്മാരെഓർക്കുമ്പോൾ ഇന്നയാൾ അസൂയപ്പെടാറുണ്ടു്.

നിരാശനിമിത്തം കണ്ണുകളിൽ ജലം നിറയാറുണ്ട്. പക്ഷേ എന്തുഫലം?

ശാരീരികമായ ഒരു ദാഹം അയാളെ വികാരാധീനനാക്കി. ചിന്തകൾ ബുദ്ധിയെ പ്രവർത്തിപ്പിച്ചു. ആശ പ്രവൃത്തിക്ക പ്രേരിപ്പിച്ചു. ഭാവനകൾ രൂപമണിഞ്ഞു. എല്ലാം ഒരു ദാഹത്തിൽനിന്ന്. തകർന്നുപോയ ഒരു പാനപാത്രത്തിൽ അല്പമെങ്കിലും ജലം നിറയ്ക്കുവാനുള്ള ഒരു ആവേഗം. മൂടൽമഞ്ഞ് തട്ടിനീക്കി ചില്ലകളെ ചലിപ്പിച്ചുകൊണ്ടു വീശിയ ഒരു ശീതക്കാററ് അയാളുടെ ശരീരത്തിന് ഒരു കിക്കിളിയുണ്ടാക്കി.

കാലത്തിൻെറ വിദൂരതയിലും, മറവിയുടെ മടിത്തട്ടിലും ആണ്ടുകിടക്കുന്ന ചില അവ്യക്തസ്മരണകളെ അയാളുടെ ചിന്ത തേടിപ്പിടിച്ചു. ഭാവനകൾ അവയ്ക്കെല്ലാം ഇണങ്ങിയ രൂപം നല്കി.

ജാനു! അയാളുടെ യൗവ്വനത്തിലെ ഒരു കളിത്തോഴി! അസൂയാർഹമായ സൗന്ദര്യവും സ്നേഹിക്കാവുന്ന ഒരു ഹൃദയവുമുണ്ടായിരുന്ന ഒരു കൂട്ടുകാരി. ഒരിക്കലും പിരിയാത്ത കൂട്ടുകാരെപ്പോലെ അവർ വളന്നു. ഒടുവിൽ എന്നന്നേയ്ക്കുമായി പിരിയുന്നതിനുവേണ്ടി മാത്രം. എങ്കിലും അതെന്തൊരു കൂട്ടുകെട്ടായിരുന്നു; അന്ന് ഈ ദുർബ്ബലഹൃദയൻെറ ഒരൊററ വാക്കു മതിയായിരുന്നു ഒരു പുതിയ ലോകം സൃഷ്ടിക്കുന്നതിന്—അത്രകണ്ട് അവർ ആത്മാത്ഥതയിലായിരുന്നു. അതിവിദൂരവും ഇന്നപ്രാപ്യവുമായ ആ സാമീപ്യത്തിൻെറ സ്മരണപോലും ഇപ്പോൾ അയാളെ പുളകം കൊള്ളിക്കുകയാണ്. പക്ഷേ അതന്നായിരുന്നുവെങ്കിൽ! "ഏതാഗ്രഹവും ശിരസാ വഹിക്കുവാൻ സന്നദ്ധയായിരുന്ന ആ കൂട്ടുകാരി ഇന്നെവിടെയാണ്?" അയാൾ ചിന്തിച്ചു.

അടക്കാൻവയ്യാത്ത ഒരു വികാരത്തിൻെറ കൊടുങ്കാററുവീശൽ അയാളെ ഒരു ഉന്മത്തനാക്കി തീർത്തു. എന്തൊക്കെയോ നിശ്ചയിച്ചുറച്ചുകൊണ്ട് അയാൾ കിടക്കമേൽനിന്നെഴുന്നേററു. കണ്ണുകൾ ഇറുക്കിക്കൊണ്ട് ആ സുന്ദരസ്മരണകളെത്തന്നെ പുല്കി. തൻെറ ഏതാഗ്രഹങ്ങളും സാധിക്കാൻ തയ്യാറുണ്ടായിരുന്ന ആ കൂട്ടുകാരി, അതാ! മുൻപിൽ നിഴലിക്കുന്നു. ഒരുന്മത്തനെപ്പോലെതന്നെ അയാൾ വെളിയിലേക്കു പാഞ്ഞു.

2

തികച്ചും അപ്രതീക്ഷിതമായിട്ടാണ് ആ സ്ത്രീ അയാളെ കാണുന്നത്. മദ്ധ്യവയസ്സം അതിക്രമിച്ച് ജീവിതത്തിൻെറ വലിയൊരു ഭാരവും പേറി വിശ്രമം കാണാതെ കൃത്യാന്തര ബാഹുല്യങ്ങൾക്കിടയിൽ കിടന്ന് നട്ടം തിരിയുകയാണ് ആ ഗൃഹനായിക. താങ്ങാൻ ഭാരമുള്ള ആ ചുമട് ഒന്നു താഴ്ത്തുവെക്കുവാൻ വെമ്പുകയാണ് ഇന്നവരുടെ ജീവിതം. അവക്കുണ്ടോ സ്മരണകളെ പുല്കുവാൻ സമയം! എങ്കിലും ഉപചാരപുരസ്സരം ആ പൂർവ്വസുഹൃത്തിനെ അവർ സ്വീകരിച്ചു. ധൃതിയിലെങ്കിലും വിനയപൂർവ്വം എന്തൊക്കെയോ കുശലംചോദിച്ചു. പക്ഷെ അയാൾക്കൊന്നും ഉത്തരംതോന്നിയില്ല. എങ്ങനെ തോന്നാനാണ്? എത്ര ഭിന്നമായ ആശയഗതികളോടാണ് അയാൾ അവിടെ എത്തിയിരിക്കുന്നതു. വരണ്ട അയാളുടെ തൊണ്ടയിൽനിന്നു ഒരു ശബ്ദംപോലും പുറത്തുവന്നില്ല. ഉണങ്ങിയ ചുണ്ടുകളെ നനയ്ക്കുന്നതിന് ഉമിനീരിൻെറ ഉറവ വററിപ്പോയ നാക്കിന് സാധിക്കാതെ പോയി. വിറയ്ക്കുന്ന കാൽമുട്ടുകളോടും വിയക്കുന്ന ശരീരത്തോടും ഒരപരാധിയെപ്പോലെ അയാൾ അങ്ങിനെയിരുന്നു. അ

ത്രമാത്രം. പ്രയത്നത്തിൻെറയും പ്രാരബ്ധത്തിൻെറയും ഉഴവുചാലുകൾ ആ കൂട്ടുകാരിയുടെ ദേഹസൗന്ദര്യത്തിൻെറ സൗകുമാര്യത്തെ കാൻതിന്നിരുന്നു. ജീവിതത്തിൻെറ ഉത്തരവാദിത്വബോധം ആ ലാളിത്യത്തെ നശിപ്പിച്ചിരുന്നു. ഒരു നിരാശയും നിസ്സഹായതയും അയാളെ നീററിപ്പുകച്ചു.

പൊട്ടുന്നനവേ "അമ്മേ" എന്നു വിളിച്ചുകൊണ്ടു് ഒരു പെൺകുട്ടി എന്തോ ആവശ്യത്തിനു് ആ മുറിയിലേക്കിറങ്ങിവന്നു. താരുണ്യത്തിൻെറ ലാവണ്യം തുളുമ്പുന്ന ആ യുവതിയെ ആ ഗൃഹനായികയുടെ മൂത്തമകളെ—ആ സ്ത്രീ അയാൾക്കു പരിചയപ്പെടുത്തിക്കൊടുത്തു. ഒരകന്ന മാതുലൻെറ നേരെക്കന്ന പോലെ ആ പെൺകുട്ടി അയാളെ ഉററുനോക്കി. പക്ഷേ, വികാരാധീനനായി മിഴിച്ചിരിക്കുന്ന അയാൾ അതൊന്നും ശ്രദ്ധിച്ചില്ല. തൻെറ ഭാവനയിൽക്കണ്ടിരുന്ന ആ സുന്ദരരൂപം—യുവത്വം തുളുമ്പുന്ന ആ കൂട്ടുകാരിയുടെ പ്രതിച്ഛായ—പെട്ടെന്നു് അയാൾ ആ പെൺകുട്ടിയിൽ ദർശിച്ചു.

തൻെറ ഇളയകുട്ടിയുടെ കരച്ചിൽകേട്ടു മൂത്തമകളുടെ സമീപം അവളുടെ പിതാവിൻെറ പ്രായംവരുന്ന ആ അതിഥിയെ ഭരമേല്പിച്ചിട്ടു് ആ ഹൃദയനായിക അകത്തേക്കു പോയി. ഒരു ജീവച്ഛവംപോലെ അയാളപ്പോഴും ആ പെൺകുട്ടിയെ തുറിച്ചുനോക്കിക്കൊണ്ടിരിക്കയാണു. എന്തെല്ലാം വികാരങ്ങളാണു് ആ ദുർബ്ബലഹൃദയത്തിൽ ഓളം തല്ലുന്നതു! ഇരുന്നിടത്തു നിന്നും അയാൾ സാവകാശം എഴുന്നേററു. വിറയലോടെ മുൻപോട്ടു നീങ്ങി. ഹൃദയത്തിൻെറ തുടിപ്പു് കണ്ണുപുടങ്ങളേയും ഭേദിച്ചിരുന്നു. അവളുടെ നേരെ നോക്കി അയാൾ ഒരു വരണ്ട പുഞ്ചിരി തൂകി. തണുത്തുവിറയ്ക്കുന്ന കൈകൾ അവളുടെ നേരെ നീട്ടി. സാധു പെൺകുട്ടി! 'എല്ലാം ഒരമ്മാവനാണല്ലോ' എന്നുദ്ദേശിച്ചു മൗനംദീക്ഷിച്ചു. തുറന്നുകിടന്ന വാതായനത്തിൽ കൂടി കയറിവന്ന ഒരു ശീതക്കാററു് "60 കഴിഞ്ഞ മനുഷ്യപ്പിശാചേ! തനിക്കു നാണമില്ലേ" എന്നയാളുടെ കണ്ണുങ്ങളിൽ മുരണ്ടു. അടുത്ത നിമിഷത്തിൽ ഉഗ്രമായ ആ ദാഹകാഗ്നി അയാളുടെ ചേതന നശിപ്പിച്ചു. സർവ്വകഴിവുകളുമുപയോഗിച്ചു്, അയാൾ മുൻപോട്ടേക്കു് കുതിച്ചു.

പേടിച്ചരണ്ടുപോയ ആ പെൺകുട്ടിയുടെ നിലവിളികേട്ടു് വീട്ടുകാരെല്ലാം ഓടിയെത്തി. എന്തൊരു കാഴ്ച! ആ വൃദ്ധൻെറ പിടിയിൽകിടന്നു പിടയുകയാണു് ആ സാധുപ്പെൺകുട്ടി.

പട്ടികൾ നീട്ടിക്കുരച്ചു. പക്ഷികൾകിലുകിലയെന്നു ചിലച്ചു. നന്മയുടേയും സത്സ്വഭാവശുദ്ധിയുടേയും പേരിൽ ജീവിതം നശിപ്പിച്ച ആ വൃദ്ധൻ വീണ്ടും എങ്ങോട്ടെക്കിന്നില്ലാതെ ഓടി.

* മാപ്പസാങ്ങിനോടു കടപ്പാടു്



# അജ്ഞാതവൈരി.

കെ. പി. ബി. പാട്യം.

അവ്യവസ്ഥിതം ലോകജീവിതം, ശോകാത്മക-
കാവ്യ,മാരറിയുന്നു ഗൂഢമാമതിന്നർത്ഥം?
ചിന്തകളോരായിരം മർദ്ദിക്കും ഹൃദയത്തിൻ
തന്ത്രുവിൽ സുദീപ്തമാം സൌഖ്യമുദ്രകളെങ്ങോ?
മുററമനഘം പൊങ്ങിയുയരും കരിങ്കാററിൻ
ചുററിലും വിദ്യുല്ലത നിമിഷം കരം വീശാം.
അത്രമാത്രമാണല്ലോ ഭൌതികസുഖദ്രുമ-
പത്രമാവൃതം വെയ്‌ലാൽ ശുഷ്കമായ്‌നിലംപററാം.
അല്ലെങ്കിൽ വികാരവൈരുദ്ധ്യങ്ങളണിചേർന്ന-
തല്ലിയീ രണാങ്കണം?— വിസ്തൃതമാമീലോകം.
ക്ഷിപ്രസാദ്ധ്യമല്ലല്ലോ വിജയം, ജീവാത്മാക്ക-
ളെപ്പോഴും പരാജയം ദർശിക്കും പതിതന്മാർ.

എന്തിലുംവേണംശുദ്ധചിന്ത;നൈരാശ്യത്തിന്നോ-
രന്തരം കണ്ടെത്താത്ത മർത്ത്യജന്മമോ ധന്യം?
മാർഗ്ഗമുണ്ടാവാം,മെന്നാലാവഴിയാലോചിക്കും
ദീർഘചിന്തകരല്ലാ നമ്മളെന്നതേ സത്യം.
സമ്മതിക്കണം നമ്മെ നാം തന്നെയറിയാത്തോ
രമ്മഹാ പരാജയ,മാഹൂതി ചെയ്‌വൂ സർവ്വം.
അജ്ഞതാന്ധ്യത്താലാത്മസംസ്കാരം മാഞ്ഞാലെന്നു-
മജ്ഞാതമായേ തീരൂ ജൈത്രജീവിതം മന്നിൽ.

ലൌകികസുഖതൃഷ്ണാതീതമാണനശ്വര-
സൌഭഗശാലീഷ്ടം പരിപാവനം ജയലക്ഷ്യം
എന്തിലും മൃഗീയമാം വൈകാരികാവേശത്താൽ
പൊന്തിനില്ക്കുന്നു സ്വാർത്ഥത്തിൻജയക്കൊടിമാത്രം.
കേവലം പരാജിതമാവഴി നരജന്മം
ജീവിതസുഖസ്വാപവൈകൃതമല്ലേ ലോകം?

ഏതു ഭൌതികശക്തിയ്ക്കെന്തിന്നു തലതാഴ്ത്തി
ബ്ഭീതരാകണംനമ്മൾ ചിന്തിക്കിലീ ലോകത്തിൽ?
ശത്രുവൊന്നത്രേ നമുക്കൊക്കയു മതോ നാം താൻ
മിത്രമായ് മാനിപ്പൂ നാമെപ്പോഴുമരാതിയെ.
നമ്മിൽ നാം ദർശിക്കമശ്ശത്രുവെജ്ജയിച്ചെന്നാ-
ലിമ്മന്നിൽ സ്വതന്ത്രർനാ,മജ്ജയം സർവ്വോൽകൃഷ്ടം

ജീവിതം വികസ്വരം നിത്യസംസ്കാരത്തിന്റെ
പാവനമയൂഖത്താലാത്മനിർവൃതി നേടും.
ആ വിജയംതാൻ ലോകവിജയം, ത്യാഗത്തിന്റെ
ഭാവശുദ്ധിയാൽ സിദ്ധം ദിവ്യമാദർശോജ്ജ്വലം.
മാനവ,നീയാത്മദീപ്തമാമാദ്ധ്യാത്മിക-
ജ്ഞാനത്തിൻ തൃക്കോവിലിൽ കൂപ്പുകയുഷ്പിച്ചാലും!

---

# സ്വന്തം തടവിൽ.

വിദ്വാൻ പി. ആർ. വാരിയർ.

ആശയു,ണ്ടെന്നല്ല സാദ്ധ്യമാ;ണെങ്കിലു-
മാളല്ല ഞാനിത്തടവു ഭേദിക്കുവാൻ!

കച്ചവടത്തിൽ മുഴുകിജ്ജനാവലി
സ്വച്ഛന്ദമങ്ങു തിരക്കവേ വീഥിയിൽ.
പാതവിട്ടിത്തിരി പിന്നിലീ വീട്ടിൽ ഞാൻ
സ്വാതന്ത്ര്യമില്ലാതെയേകനായ് മൂകനായ്,
മേവുകയാണെൻ ചെറുതാം വിപണിയു
മേവം നിരത്തിവച്ചെത്രയാ കൊല്ലമായ്!
മോദമെഴും ജനത്തിന്റെയും വാഹന-
ഭേദങ്ങളുടേയുമാ വമ്പിച്ചോരാരവം
കേൾക്കാം തുടർച്ചയായിങ്ങെങ്കിലുമെന്റെ-
യിക്കണ്ണുകൾക്കതു കാണില്ലൊരിക്കലും!

അങ്ങു നേരത്തിന്റെ പാച്ചലി,ലാളുകൾ
തിങ്ങുംതെരുവു തിരയടിച്ചാർക്കവേ,
നീങ്ങിടാത്ത നിമേഷങ്ങൾ തൻഭാരവും
താങ്ങിത്തരിച്ചു തനിച്ചിങ്ങിരിപ്പു ഞാൻ!

കാലമാം ലാഭക്കൊതിയൻ വണിക്കിനെൻ
ലോലമാം നൂതനജീവിതതുല്യകൾ.
തെല്ലും പ്രതിഫലമില്ലാതെയീവിധം
മെല്ലെയറുത്തുകൊടുക്കലാണെൻപണി

നൈരാശ്യമില്ലെനി;ക്കെന്റെയിബ്ബന്ധന-
മാരാൻ വരുത്തിയതായിരുന്നെങ്കിലോ,
തട്ടിത്തകർത്തിരുന്നേനെ ഞാനീയഴി
ക്കൂററകളൊക്കയുമൊററഞൊടിക്കകം!

കർത്തവ്യബോധമാണത്രേ തടവിതു
തീർത്തതെനിക്കു, പുറത്തൊന്നു ചാടിയാൽ
എത്തിപ്പിടിച്ചു കടിച്ചു ചീന്താ,നപ-
കീർത്തിയാം ഹിംസ്രവും കാത്തുനില്പുണ്ടതാ;
ചൂളിയിരിപ്പു ഞാ;നെൻ ചെറുസ്പന്ദനം
പോലുമറക്കില്ലോ നേർത്തോരിബ്ബന്ധനം

ഉണ്ടൊരാശ്വാസമെനിക്കു: രോഗാഹതി
കൊണ്ട,ത്തിരക്കും തെരുവിലെയാളുകൾ
വീഴുമ്പോൾ, വീണ്ടുമെണീല്പിച്ചവരെ,യാ
വീഥിയിൽസ്സ്വൈരംചരിക്കുവാൻതക്കപോൽ
ശക്തമാം നോവിൻപിടിയിൽനിന്നുംപരം
മുക്തരാക്കുന്നതീ ബദ്ധന്റെ കൈകളാം!

# നിക്കൊളസ് റോറിക്ക്.

പി. കെ. വാസുദേവൻ നായർ ബി. എ.

സുപ്രസിദ്ധ ചിത്രകാരൻ, കലാകുശലൻ, സംസ്കാരത്തിന്റെ പ്രവാചകൻ, വിദ്യാഭ്യാസവിചക്ഷണൻ, സാഹിത്യകാരൻ, തത്വജ്ഞാനി, എന്നീനിലകളിൽ വിശ്രുതിനേടിയിരുന്ന ഗുരുദേവ നിക്കൊളസ് റോറിക്ക് ഇക്കഴിഞ്ഞ ഡിസംബർ പതിമ്മൂന്നാം തീയതി അദ്ദേഹത്തിന്റെ ഹിമാലയത്തിലുള്ള നഗർ ആശ്രമത്തിൽ വെച്ച് 73 ാമത്തെ വയസ്സിൽ ചരമമടഞ്ഞതു് കലാലോകത്തിനു സംഭവിച്ച അപരിഹാര്യമായ ഒരു നഷ്ടം തന്നെയാണ്. ജനനം കൊണ്ട് അദ്ദേഹം ഒരു റഷ്യാക്കാരനായിരുന്നുവെങ്കിലും ജീവിതത്തിലെ ഏറിയഭാഗവും ഭാരതത്തിൽ തന്നെ കഴിച്ചു കൂട്ടി. ഭരതത്തിന്റെ ആത്മീയവും പ്രകൃതിദത്തവുമായ സൌന്ദര്യസമ്പത്തിനെ ലോകത്തിന്റെ ഇതരഭാഗങ്ങൾക്കു ചിത്രകലയിൽ കൂടി ദൃഷ്ടിഗോചരമാക്കിത്തീർത്ത ആ അനുഗൃഹീതനായ സൌന്ദര്യാരാധകനെ നാം കൃതജ്ഞതാപുരസ്സരം അനുസ്മരിക്കേണ്ടതാണ്.

1874 അക്ടോബർ മാസം 10-ാം തീയതി പിറേറഴ്സ് ബർഗ്ഗിലുള്ള ഒരു പ്രശസ്തകുടുംബത്തിൽ റോറിക്ക് ജാതനായി. അദ്ദേഹത്തിന്റെ പിതാവു് ഒരു അഭിഭാഷകനായിരുന്നു. ചെറുപ്പത്തിൽ തന്നെ റോറിക്ക് ഒരു കലാപ്രണയിയായിത്തീർന്നു. പതിനഞ്ചാമത്തെ വയസ്സിൽ റഷ്യയിൽ നിരുപമനായ ഒരു ചിത്രകാരൻ എന്ന ഖ്യാതി നേടുന്നതിനു് ആ പ്രതിഭാസമ്പന്നനു കഴിഞ്ഞു. റഷ്യയിലെ പുരാതന ചുവർച്ചിത്രങ്ങളുടെ രചനാപദ്ധതിയെക്കുറിച്ച് അദ്ദേഹം ഗവേഷണ നിരീക്ഷണങ്ങൾ വിജയപൂർവ്വം നിർവ്വഹിച്ചു കൊണ്ടിരുന്നു. പില്ക്കാലത്തു് റോറിക്ക് ഇംഗ്ലണ്ടു്, ഫ്രാൻസു്, മുതലായ രാജ്യങ്ങളിലുള്ള കലാലയങ്ങളിൽ പോയി ഉപരിപഠനം നടത്തി. 1906-ൽ റോറിക്കിനെ റഷ്യയിലെ കലാസംഘത്തിന്റെ നേതാവായി തിരഞ്ഞെടുക്കുകയും അധികം താമസിയാതെ ലളിതകലാവകുപ്പിന്റെ മന്ത്രിപദം തന്നെ നല്കി ബഹുമാനിക്കുകയും ചെയ്തു. റഷ്യയിൽ കലാപരമായ നവാഭ്യുത്ഥാനം ആരംഭിച്ചതും അദ്ദേഹത്തിന്റെ നേതൃത്വത്തിലായിരുന്നു. പവലോവു്, ലിയോൺ, സ്റ്റാനീസ് ലാവസ്കി, മുതലായ റഷ്യൻ കലാകാരന്മാരുടെ വിജയത്തിൽ റോറിക്കിനുള്ള ഭാഗഭാക്ത്വം, അനിഷേദ്ധ്യമത്രെ!

റഷ്യൻ വിപ്ലവം പൊട്ടിപ്പുറപ്പെട്ടതിനെ തുടൎന്നു് ശാന്തനും സമാധാനപ്രിയനുമായിരുന്ന റോറിക്ക് ജന്മഭൂമിയോടു് അന്ത്യയാത്ര ചോദിച്ചു. അദ്ദേഹം നേരെ അമേരിക്കയിലേക്ക് പുറപ്പെട്ടു. അമേരിക്ക റോറിക്കിനെ വിവൃത ഹസ്തങ്ങളോടു കൂടി സ്വാഗതം ചെയ്തു. റോറിക്കിന്റെ അമേരിക്കൻ പര്യടനകാലത്താണ് "ദി മാസ്റ്റർ ഇൻസ്റ്റിട്യൂട്ട് ആഫ യുണൈറഡ് ആർട്ട്സ്" 'കൊറോണമണ്ഡി' ഇൻറർ നാഷനൽ ആർട്ട് സെൻറർ" റോറിക്ക് മ്യൂസിയം" മുതലായ കലാസ്ഥാപനങ്ങൾ ഏർപ്പെടുത്തിയതു്. സാഹിത്യം, സംഗീതം,

ചിത്രമെഴുത്ത്, ശില്പതക്ഷണം, എന്നീ ശാസ്ത്രങ്ങളിലും കലകളിലും അവിടെ പരിശീലനം നിർവഹിച്ചു കൊണ്ടിരിക്കുന്നു.

ദിവംഗതനായ മഹാകവി രവീന്ദ്രനാഥടാഗോറിൻെറ ക്ഷണമനുസരിച്ചാണ് റോറിക്ക് ഭാരതത്തിലേക്ക് പുറപ്പെട്ടത്. ഭാരതത്തിൻെറ ആത്മീയ പ്രഭാവത്തെക്കുറിച്ച് റോറിക്കിന് നേരത്തെ തന്നെ വലിയ ബഹുമാനമുണ്ടായിരുന്നു.

1928-ൽ റോറിക്ക് അദ്ദേഹത്തിൻെറ ധർമ്മപത്നിയായ ഹെലീനാറോറിക്കിനോടും പുത്രന്മാരോടുംകൂടി ഹിമാലയത്തിൽ എത്തിച്ചേർന്നു. പ്രകൃതിസുന്ദരമായ കുളുത്താഴ്‌വരയിൽ നഗർ എന്നൊരു ആശ്രമം നിർമ്മിച്ച് അദ്ദേഹം അവിടെ അധിവസിക്കുവാൻ തുടങ്ങി. ഹിമാലയത്തിൻെറ ഹിമധവളമായ കൊടുമുടിക്കെട്ടുകൾ കലാസൃഷ്ടിക്ക് അദ്ദേഹത്തിന് പ്രചോദനം നല്കിക്കൊണ്ടിരുന്നു. ലോകത്തിലെ പ്രധാനപ്പെട്ട ചിത്രകലാലയങ്ങളിലെല്ലാം റോറിക്കിൻെറ ഹിമാലയൻ ചിത്രങ്ങൾ പ്രദർശിപ്പിക്കപ്പെട്ടിട്ടുണ്ട്. "പർവ്വതങ്ങളുടെ നാഥൻ" എന്ന അപരനാമധേയവും അദ്ദേഹത്തിന് ലഭിക്കുകയുണ്ടായി.

ഉരുസ്വതി ഹിമാലയൻ റിസർച്ച് ഇൻസ്റ്റിട്യൂട്ട് എന്ന പേരിൽ ഒരു വൻപിച്ച ഗവേഷണശാലയും റോറിക്ക് നഗരിൽ സ്ഥാപിക്കുകയുണ്ടായി. റോറിക്കിൻെറ പുത്രനായ ഡോക്ടർ ജോർജ്ജ് റോറിക്കാണ് ഇപ്പോൾ പ്രസ്തുത ഗവേഷണ ശാലയുടെ നേതൃത്വം വഹിക്കുന്നത്. ഗുരുദേവൻെറ മറെറാരു പുത്രനും പണ്ഡിതനും ചിത്രകാരനുമായ സെവറെറാ സ്ലാവ് റോറിക്ക് അവിടുത്തെ ഒരു ഉപാദ്ധ്യായനുമാണ്. ഭാരതീയ ചലച്ചിത്ര ലോകത്തിലെ കനകതാരമായ ദേവികാറാണി വിവാഹം ചെയ്തിട്ടുള്ളതും ഇദ്ദേഹത്തെയാണെന്നുള്ളതു് പ്രത്യേകം പ്രസ്താവയോഗ്യമാണ്.

ഹിമാലയത്തിലെ സമീരണൻ പോലും ആത്മീയ ചൈതന്യത്തിൻെറ പ്രസരിപ്പാണെന്ന് റോറിക്ക് വിശ്വസിച്ചിരുന്നു. ഭാരതീയ സംസ്കാരത്തിനോടും ഭാരതഭൂമിയോടും അദ്ദേഹം അഭേദ്യമായ ബന്ധം പുലർത്തിയിരുന്നു. അദ്ദേഹം ആശ്രമനിർമ്മാണത്തിന് തിരഞ്ഞെടുത്ത സ്ഥലം പോലും ഒരു പുണ്യഭൂമിയായിരുന്നു. ആശ്രമത്തിൻെറ പരിസരങ്ങളിൽ അദ്ദേഹം നിരവധി ക്ഷേത്രങ്ങൾ തന്നെ നിർമ്മിച്ചിട്ടുണ്ട്. ഹിന്ദുമതതത്വങ്ങളെ വിശ്വസിച്ചിരുന്ന അദ്ദേഹം ക്ഷേത്രങ്ങളിൽ ശൈവവിധി പ്രകാരമുള്ള പൂജകളും അർച്ചനകളും നിർവഹിച്ചിരുന്നു. ഹൃദയനിർവൃതി ഉണ്ടാകുവാൻ ഭാരതത്തെപ്പോലെ മറെറാരു ഭൂഖണ്ഡവും ലോകത്തില്ലെന്ന് അദ്ദേഹം പലപ്പോഴും അഭിപ്രായപ്പെട്ടിട്ടുണ്ട്.

റോറിക്ക് ഒരു അഗാധ ചിന്തകനും, തത്വജ്ഞാനിയും പണ്ഡിതനുമായിരുന്നു. ഇംഗ്ലീഷ്, ഫ്രഞ്ച്, പേർഷ്യൻ, സംസ്കൃതം, ടിബററ്, ചീനം മുതലായ അനവധി ഭാഷകളിൽ അദ്ദേഹം വ്യുൽപത്തി നേടിയിരുന്നു. മനുഷ്യൻെറ ആത്മീയമോക്ഷപ്രാപ്തിക്ക് സംസ്കാരം മാത്രമേ സഹായകമാകുകയൊള്ളു വെന്നും യുദ്ധഭ്രാന്ത്, അഹങ്കാരം എന്നിവയിൽനിന്ന് ലോകത്തിന് മോചനം ലഭിക്കണമെങ്കിൽ അതു് കലയിൽ കൂടി മാത്രമേ കഴിയുകയുള്ളു എന്നുമായിരുന്നു അദ്ദേഹം ഉൽബോധിപ്പിച്ചതു്. കലാപരമായും സാംസ്കാരികമായും അദ്ദേഹം നിരവധി ഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുണ്ട്. "ആൾട്ടായ് ഹിമാ

ലയാ" അദ്ദേഹത്തിൻെറ ഒരു മികച്ച ശാസ്ത്രഗ്രന്ഥമാണു്. റോറിക്കിൻെറ ഗദ്യസരണിപോലും പദ്യം പോലെ സരളവും സുന്ദരവുമാണു്. സൌന്ദര്യം, വിജ്ഞാനം, സംസ്കാരം എന്നിവയാണു് വിശ്വസാഹോദര്യത്തെ സൃഷ്ടിക്കുന്നതെന്നു ആ മഹാചിന്തകൻ വിശ്വസിച്ചിരുന്നു. ഈ ആദർശത്തെ ലക്ഷ്യമാക്കിയാണു് അദ്ദേഹം ഇരുപത്തി ഒന്നു് രാഷ്ട്രങ്ങളെ ചേർത്തു റോറിക്കു് സന്ധി ഉണ്ടാക്കി സമാധാനസമ്പൂർണ്ണവും സുന്ദരവുമായ ജീവിതം നയിക്കുന്നതിനു് ലോകത്തിനു പ്രേരണനല്കിയതു്. കാരാഗാരങ്ങൾ പോലും കലാലയങ്ങളായി രൂപാന്തരപ്പെടുത്തുന്നതിനാണു് ആ കർമ്മയോഗി മോഹിച്ചിരുന്നതു്.

അഭിനവവും ആകർഷകവും അതിവിശിഷ്ടവുമായ ഒരു കലാലോകത്തിൻെറ സൃഷ്ടിയിലാണു് നിക്കളസ് റോറിക്കിൻെറ സർവ്വതോമുഖമായ ശ്രദ്ധയും കേന്ദ്രീകരിച്ചിരുന്നതു്. ഒരു നവയുഗത്തിൻെറ പ്രവാചകനും, വ്യാഖ്യാതാവുമായിട്ടാണു് അദ്ദേഹത്തെ ലോകം ആരാധിച്ചിരുന്നതും. ഭാരതത്തിൻെറ പ്രകൃതിസൌന്ദര്യത്തിൻെറ സമുൽകൃഷ്ടതയോടു് അദ്ദേഹത്തിനുള്ള ഭക്തിപ്രകർഷവും ആത്മീയചൈതന്യവും സമ്മേളിപ്പിച്ചു സൃഷ്ടിച്ചിട്ടുള്ള നിരവധി ചിത്രങ്ങൾ അദ്ദേഹം കലാലോകത്തിനു സംഭാവന ചെയ്തിട്ടുണ്ടു്. ന്യൂയോർക്കിലെ "റോറിക്കു് മ്യൂസിയത്തിൽ അദ്ദേഹത്തിൻെറ ആയിരത്തിലധികം ചിത്രങ്ങൾ സൂക്ഷിച്ചിട്ടുണ്ടു്. 2000—ൽപരം ചിത്രങ്ങൾ മററു പല സ്ഥലങ്ങളിലായി പ്രദർശിപ്പിക്കപ്പെട്ടിട്ടുണ്ടു്. ബറോഡായിലെ മ്യൂസിയത്തിൽ റോറിക്കിൻെറ ചിത്രങ്ങൾ ധാരാളമായി സംഭരിച്ചിരിക്കുന്നു. ഇന്ത്യയിലെ പ്രധാന മ്യൂസിയങ്ങളെല്ലാം റോറിക്കിൻെറ ചിത്രങ്ങൾക്കു പ്രാധാന്യം നല്കിയിട്ടുണ്ടു്. തിരുവനന്തപുരത്തെ മ്യൂസിയത്തോടു് അനുബന്ധിച്ചുള്ള ആർട്ട്ഗ്യാലറിയിലും റോറിക്കു നിർമ്മിച്ചിട്ടുള്ള മനോഹര ചിത്രങ്ങൾ നമുക്കു ദർശിക്കുവാൻ കഴിയും.

ഇന്ത്യയുടെ മിത്രങ്ങളിൽ ഒരു പ്രധാന വ്യക്തിയും സമകാലീനന്മാരിൽ ഏററവും ഉന്നതസ്ഥാനം അർഹിച്ചിരുന്നതുമായ ആ വിശ്രുതചിത്രകാരൻെറ നിര്യാണം ഭാരതത്തിനു പ്രത്യേകമായും ലോകത്തിനു പൊതുവേയും ഒരു തീരാനഷ്ടമാണു്. മനുഷ്യനായ റോറിക്കു മരണമടഞ്ഞെങ്കിലും കലാകാരനായ റോറിക്കു് അദ്ദേഹത്തിൻെറ അമൂല്യങ്ങളായ ചിത്രങ്ങളിൽ കൂടി എക്കാലവും ജീവിക്കുക തന്നെ ചെയ്യും. കലാഹൃദയം ആ അനശ്വരനാമധേയത്തിൻെറ ശ്രവണത്തിൽപോലും അഞ്ജലി കൂപ്പി ആരാധിക്കും!



## സാഹസം.

കുന്നത്തു കെ. കൃഷ്ണൻ.

പൊന്നൊളിപൂശിപ്പൂശി സഹർഷകം
വെണ്മ മുട്ടിട്ടു നില്ക്കുമാരാത്രിയിൽ
ഭൂരിമോദേന ഞാനുമെൻ പ്രേമവും
പൂവിരിച്ചോരപ്പൂമണത്തിട്ടയിൽ,
ചിത്തമുള്ളിയാന്നോരോ രഹസ്യങ്ങ-
ളാത്തരാഗംമൊഴിഞ്ഞുല്ലസിക്കവേ,
ഹൃത്തിലിക്കിളി പൂണ്ടുള്ളോരായിരം
ഹൃദ്യചുംബനമേകിക്കഴിയവേ,
അപ്രമേയസുഖാസ്വാദനങ്ങളിൽ
വിപ്രഹർഷേണ നീന്തിത്തുടിക്കവേ,
ഒക്കെയും ഞങ്ങളാണെന്നഹംഭാവ-
ജൈത്രയാത്രയിലേറി രസിക്കവേ,
ഞെട്ടുമാറുള്ളലർച്ചയാലാരതെ-
ന്നെട്ടുദിക്കും കിടുങ്ങുന്ന മാതിരി,
ഭീകരസ്വരം കേട്ടു ഞെട്ടങ്ങി ഞാൻ
മൂകനെപ്പോലെ ഭീതനായ് നോക്കവേ.
കാൺമതോ കഷ്ടമെൻ നെഞ്ചിന്നേരയാ-
യോങ്ങിടുന്ന കുഠാരമൊന്നുററമായ്.
ഹാ പിതാവേ! അപരാധി.........വാചകം
പൂർണ്ണമായില്ല ചെഞ്ചോരച്ചീററലാൽ.
.........................................
.........................................
പ്രേമസൗഹൃദം വാച്ചു തഴച്ചൊരെൻ
പ്രേമയൊത്തുള്ള മഞ്ജുള നാളുകൾ
ഹാ! മറഞ്ഞുപോയാറടി മണ്ണിലാ-
യാമനോഹരാകാരം ലയിച്ചുപോയ്.
സ്നേഹമെന്തെന്നു കാണുവാൻ പോരാതെ
മോഹമാമിരുൾമൂടിക്കിടന്നിട്ടും
നീതിയില്ലാത്തൊരീ ലോകവാട്യയിൽ
നീറിനീറിക്കഴികയാണിന്നു ഞാൻ.
സ്വാർത്ഥലോകമേ! നിൻകടും ചെയ്തികൾ
സാഹസം തന്നെയേതിലും മീതെയായ്,
എത്ര നിർദ്ദയരംഗങ്ങളാണു നീ-
യിദ്ധരയിലൊരുക്കുന്നു നാൾക്കുനാൾ!
ഭാവുകാത്മകവേദിയിൽ വെച്ചെത്ര
ജീവിതം നീ കശക്കുന്നു വ്യർത്ഥമായ്!

## പുതുമയും പഴമയും.

പി. വി. കൃഷ്ണവാരിയർ,—കോട്ടയ്ക്കൽ.

പുതുമ പഴമതൻ വിരോധിയത്രേ!
'പുതുമ'യിതാരുലകിൽ പരത്തിവിട്ടു?
ഇതു വെറുമപവാദമാ,ണിവയ്ക്കു-
ണ്ടതുലമൊരൈക്യം—അഭേദ്യമായബന്ധം.

പുതുമ പഴമപെററ പൈതലാണെ-
ന്നതുമതി തമ്മിലിവയ്ക്കുള്ളോരൈക്യമേല്ക്കാൻ,
കുതുകമൊടു മകൾക്കു വേണ്ടതേകു-
ന്നതുമവൾതൻ ജനയിത്രിമാത്രമത്രേ.

അഴകിനുതകിടും 'പദാർത്ഥ'മെല്ലാം
പഴമ കനിഞ്ഞുകൊടുത്തി,ടാതിരുന്നാൽ
അഴലുദധിയിലാണ്ടൊരാസ്പദം വി-
ട്ടുഴലുകയേ പുതുമയ്ക്കു മാർഗ്ഗമുള്ളു.

ജനനി കിഴവിയെന്നു വെച്ചൊഴിപ്പാൻ
ജനനികരം കരുതുന്ന കാലമുണ്ടോ?
വിനയകലണമെങ്കിൽ മാതൃപാദം
വിനയമൊടോത്തു, ഗുരുത്വമേററിടേണം

'പഴമ പഴമ'യെന്നു പുച്ഛമായി-
പ്പറയുവതേററമബദ്ധമായിരിക്കും;
പഴയതു പലതും പ്രശസ്തമത്രേ;
'പഴമൊഴിയിൽ പതിരില്ല'തോർമ്മവേണം.

പഴയമുളകിനേററ മേന്മയില്ലേ?
പഴയ പവന്നൊരുമാററു മെച്ചമല്ലേ?
അഴകിനൊരു തഴക്കമായ്ക്കഴിഞ്ഞാൽ
പ്പഴകിയതെന്നു നിനച്ചൊഴിച്ചിടാമോ?

പുതിയതുമതുപോലെ നല്ലതായി
ക്ഷിതിയിലനേകമഹർന്നിശം ജനിപ്പു;
അതിലതിരുചിയാളുകൾക്കുദിക്കു-
ന്നതിനിടയുണ്ടതു ലോകരീതിയത്രേ.

ചെറുതുമൊരുഫലം വരാത്തതിന്നായ്-
പ്പൊരുതുകയെന്നതു ബുദ്ധിശൂന്യകൃത്യം;
വെറുതെയിതിൽ വളർന്നിടും വഴക്കി-
ന്നറുതി വരുത്തണമെന്നതെന്നപേക്ഷ.

# കള്ളന്റെ കഥ.

പ്രിയപ്പെട്ട വാസു വായിച്ചറിയാൻ,

നീ നെനച്ചിരിക്കാത്ത ഒരെഴുത്തായിരിക്കും ഇതു്. എങ്കിലും എന്റെ വാസു! നെനക്കോർമ്മയില്ല്യേ പഴയ ചങ്കരനെ? നിന്റെകൂടെ കൊച്ചിലെ കളിച്ചുനടന്ന ആ ചങ്കരനെ—അവനാണെനക്കീയെഴുതുന്നതു്.

ഓർമ്മയായ നാളുതൊട്ടു് ഒരുമിച്ചു വളന്നവന്നവരാ നമ്മള് . രണ്ടമ്മ പെറെറങ്കിലും, മാടത്തിലെ മണ്ണിലാ പിറന്നതെങ്കിലും, നമ്മള് കൂടപ്പിറവികളെപ്പോലല്ലോ കഴിഞ്ഞുവന്നതു്? കൊച്ചുന്നാളില് ഞാൻ കാട്ടിക്കൂട്ടീട്ടൊള്ള കുസൃതികളിലെല്ലാം നീയും പങ്കുകാരനാരുന്നു.




എന്റെ വാസു, ഞാൻ മറന്നുപോയിട്ടില്ല അന്നത്തെ ഓരോ സമ്പവോം. ഒള്ളതു പറഞ്ഞാൽ രണ്ടുകണ്ണിനും വെള്ളം നെറയാതെ പണ്ടത്തെ ഓരോ നാളും എനിക്കോർമ്മിക്കാനൊക്കത്തില്ല.

നമ്മുടെ അടുപ്പം കണ്ടിട്ടു് വീട്ടുകാരന്നെത്രകണ്ടു സന്തോഷിച്ചിരിക്കുന്നു! അവരൊക്കെപ്പറേന്നതു് ഞാൻ കേട്ടിട്ടൊണ്ടു. നമ്മുടെ രണ്ടിന്റെയും അമ്മമാരുതമ്മിലും വല്യ സ്നേഹമാരുന്നുപോലും കൊച്ചുന്നാളില്! അന്നങ്ങനെ അരുമയായിട്ടും ഒരുമയായിട്ടും വളന്നവന്ന നമ്മള് തമ്മിൽ പിന്നൊരിക്കെ പിരിഞ്ഞുപോകുമെന്നു വല്ലാരും നെനച്ചതാണോ?— അല്ല—മനുഷ്യരു് നെനയ്ക്കുന്നപോലാണോ വല്ലോം നടക്കുന്നതു്?— എല്ലാം ഒടയതമ്പ്രാൻ കല്പിച്ചപോലെ.

നീ എനിക്കുവേണ്ടി എന്തും സഹിക്കാനന്നു തയ്യാറാരുന്നു. ഒരിക്കൽ പള്ളിക്കൂടത്തിൽവച്ചു നീയതു തെളീച്ചതെനിക്കോർമ്മ വരുന്നു. നമ്മള് നാലാംക്ലാസ്സിലെ പരീക്ഷകഴിഞ്ഞു നില്ക്കുമ്പോളാരുന്നു. നീ ജയിച്ചെന്നും ഞാൻ തോററുപോയെന്നും അറിഞ്ഞു് വളരെ വെസനിച്ചു നില്ക്കുവാരുന്നു ഞാൻ. ഒടനെ നീ വന്നെന്നെ സമാതാനിപ്പിച്ചോണ്ടു പറഞ്ഞു, നീ പടിത്തം നിറുത്താമ്പോവുവാന്നു്—നമ്മള് രണ്ടും രണ്ടു ക്ലാസ്സിലെ ബഞ്ചിലിരുന്നു പടിക്കാൻ കഴിയാഞ്ഞു!

നമ്മടെ വീട്ടുകാരടെ അവശതക്കാലം തൊടങ്ങിയതായെടക്കാരുന്നു. പണ്ടൊക്കെ എൻറച്ഛൻ ആണയിട്ടിട്ടുള്ളതു നീ കേട്ടിട്ടില്ല്യോ— "എന്റെ ഒരു മോൻ ചംക്രനാണെ" എന്നു്? ഞാൻ മാത്രമല്ലാരുന്നോ എൻറമ്മക്കും അച്ഛനും കൂടെ സന്തതിയായിട്ടു്." തെണ്ണംകൊണ്ടു്, കെടപ്പാ തെറുക്കാതെകണ്ടു് രാത്രീയും പകലും കെടപ്പിലാരുന്ന അവരുടെ അവസാനക്കാലത്തു ശുശ്രൂഷിക്കാൻ നീയും എന്റെ കൂടില്ലാരുന്നെങ്കിൽ!........

ആയെടക്കല്ല്യേ, നാട്ടോടെ കാളറാ പിടിപെട്ടു് പുഴുക്കളെപ്പോലെ നെനച്ചിരിക്കാതെ ആളുകൾ ചത്തുവീഴാൻ തൊടങ്ങിയതു ? അക്കൂട്ടത്തിലവരും പോയി

പ്പെഴച്ചു—എൻറഛനമദമ്മേം! അവര ചത്തല്ല, ജീവിച്ചേതെന്നാ അന്നയലത്തു കാരുപറഞ്ഞതു്. ഒന്നോർത്താലതു ശരിയാ. ഇവിടെക്കെടന്ന പാട്ടും ദുരിതോം കാണാതെ നേരത്തെ കണ്ണടയുന്നതാ നമ്മളെപ്പോലുള്ള പാവങ്ങൾക്ക മോക്ഷമെന്ന വെച്ചിരിക്കുന്നതു്!

പിന്നെ, ഇക്കണ്ടലോകത്തിൽ നീ മാത്രമൊണ്ടാരുന്ന എനിക്കൊരുക്കൂട്ടായിട്ടു്. പണിയെടുത്തു നമ്മള കഴിഞ്ഞുകൂടി. അന്നൊററത്തടിയായിരുന്നോണ്ട ജീവിക്കാനൊരു വെഷമോം തോന്നീല്ല. അങ്ങിനിരുന്നപ്പൊളാ നീയെന്നോടതു പറഞ്ഞതു്. എനിക്കും അതു കേട്ടപ്പം വല്യ ഇഷ്ടം തോന്നി. അതൊരാവശ്യമാണെന്നാ നീയെന്നോടന്ന പറഞ്ഞതു്. നമ്മടെ തൊട്ടടുത്ത മാടത്തില് ഒടയരെല്ലാരും ചത്തുകുത്തിയിരുന്ന കരയുവല്ലാരുന്നോ ആ പെണ്ണു്—മാത? പോരേങ്കിൽ പ്രായം ചെന്നിരിക്കുവാ. ആരെങ്കിലും ഏററെടുത്തില്ലേൽ വല്ല കൊഴപ്പോം വന്നാൽ നമ്മളും കൂടെ വേണ്ടയോ കാണാനും കേക്കാനും ചെല്ലേണ്ടതെന്ന വിചാരിച്ചു് ഞാനങ്ങ സമ്മതിച്ചു.

"ചങ്കുച്ചേട്ടനൊരു കൂട്ടായല്ലോ" എന്ന നീയന്ന പറഞ്ഞു. എന്നാലെൻറവാസൂ, നിന്നെക്കഴിഞ്ഞൊരു കൂട്ടല്ലാരുന്ന എനിക്ക മാത. അങ്ങനൊരു കൂട്ടൊണ്ടായ കാരണമാ എനിക്കീ 'മെന' യൊക്കെ വന്നതു്. അല്ലേൽ നീയൊന്ന പറ വാസൂ! നീയെങ്ങനാരുന്ന? ആ പഞ്ഞംപിടിച്ച കാലത്തു നീ പാട്ടം വെഷമോം ഒന്നും അറിയാതല്ല്യോ കഴിഞ്ഞതു്? എന്താ അതു്? നീ ഒററത്തടിയാരുന്നോണ്ടു്. നേരെ°മറിച്ചു് എനിക്കാണേലാണു് രണ്ട വയററിൻെറ കാര്യം നോക്കണം. പോരാങ്കില് മാത മാസം തെകഞ്ഞുനില്ക്കുന്ന.

നീയും കണ്ടതല്ല്യോ അന്നത്തെ എൻെറ തലേപ്പാടു്! നിന്നോട്ട ഞാൻ പറയണോ അതൊക്കെ? രാത്രീലുംപകലും ഞാൻ വെറുതെയിരുന്നോ? എല്ലാരുങ്കെയല്ല്യോ നമ്മടെ വല്യ മൊതലാളീടെ ആപ്പീസിൽ പണിയെടുത്തതു്? എന്നിട്ടോ? വേലചെയ്യുന്നോൻെറ കൂലികിട്ടാൻ പ്രയാസം. കിട്ടുന്നതുകൊണ്ടെന്തോ നടക്കാനാ? അങ്ങനെ പഞ്ഞംകെടന്ന ഞാൻ മടുത്തു. ഞാൻ മാത്രമാണേൽ സഹിച്ചോളാരുന്ന. നെറവയറായിട്ടൊരു പെണ്ണു് മുമ്പിൽ നിക്കുമ്പം കണ്ടില്ലെന്നവച്ചു നടക്കാനൊക്കുമാ?

ഇവിടെ നീയെൻെറപേരിലൊരു കുററം പറഞ്ഞേക്കും. നിന്നോട്ട പറഞ്ഞിരുന്നെങ്കില് നീ കഴിയുന്നപോലൊക്കെ സഹായിക്കുമാരുന്നു; പിന്നെന്താ പറയാഞ്ഞേന്നു്? അങ്ങനെ എൻെറ വെഷമം നിന്നോട്ട ഞാൻ പറയാതിരുന്നതൊരു കുററമാണേലതു ഞാനങ്ങ സമ്മതിച്ചേക്കാം. എന്നാലും അങ്ങനല്ല, വാസൂ. നീയും എന്നെപ്പോലെ വേലചെയ്തു കഴിയുന്നവനല്ല്യോ? എനിക്കതു പറയാൻതോന്നീല. ഒരു ദെവസം മോന്തിനേരം ഞാൻ പണിക്ക പോവാനൊരുങ്ങുകാരുന്ന. അപ്പൊളാരുന്ന, അതു്. ഈററുനോവെടുത്തു നിലവിളിക്കുവാരുന്ന എൻെറ മാത. ഞാനന്ന കമ്പനീൽ പോയില്ല. നമ്മടെ അയലത്തെ ആ വയററാട്ടിക്കെളവിയൊണ്ടല്ലോ ഞാനവരെപ്പോയി വിളിച്ചോണ്ടുവന്ന. നേരം ഇരുട്ടി. കുഞ്ഞിൻെറ കരച്ചിലുകേക്കാൻ കൊതിച്ചു ഞാൻ മാടത്തിൻെറ മുററത്തെ കൊച്ചേങ്ങും ചാരി ഒരു നെലനില്ക്കുവാ. കൂടക്കൂടെ വയററാട്ടീടെ തല വെളീലോട്ട കാണാം. കടിഞ്ഞൂലായോണ്ടാ വല്യ വെഷമമെന്നു് വയററാട്ടി പറഞ്ഞു. ഞാൻ ദൈവത്തെ പ്രാത്ഥ

ച്ചോണ്ടു നിന്നപ്പം കേട്ടു, ഒരു ചെറിയ ശബ്ദം.

കാര്യം സുഖമായിട്ടു നടന്നു. ദൈവം നമ്മളെ ചതിക്കത്തില്ല, വാസൂ. ഓരോരുത്തരു് വെഷമം വരുമ്പം ദൈവത്തെ പഴിക്കുന്നതു് ഞാൻ കേട്ടിട്ടൊണ്ടു്. ഞാൻ ചോദിക്കുന്നെ, എന്തിനാ ഈ ദൈവത്തെ കുററപ്പെടുത്തുന്നോ. അദ്ദേഹം എന്തോ പെഴച്ചു? മനുഷ്യരു് തന്നല്ല്യോ വേണ്ടാത്ത പൊല്ലാപ്പൊക്കെ ഒണ്ടാക്കുന്നെ?

അന്നും പിറേറന്നും അക്കാര്യമെന്നു ചെല്ലി നില്ക്കുവാരുന്നു ഞാൻ. അതുകൊണ്ടു് പണിക്കുപോവാൻ പററീല്ല. ഓരോ ആവശ്യങ്ങളും പുത്തനായിട്ടൊണ്ടായി. അതിനൊന്നും ഒരു പോംവഴീം കണ്ടില്ല. മോളിലാകാശോം താഴെ പൂമീം ഒണ്ടായോണ്ടു് എന്തുപാ? ആലോചിച്ചിരുന്നപ്പം ഒടുവിലാ അക്കാര്യം ഓർത്തതു്—മൊതലാളീടടുത്തുചെന്നു കിട്ടാനൊള്ള കൂലി വാങ്ങാൻ.

അങ്ങനെ തന്നെന്നു നെനച്ചു ഞാനാ മൊതലാളീടെ വീട്ടിച്ചെന്നു. അങ്ങേരൊണ്ടു്, വലിയ ആരാണ്ടടെയൊക്കെയെടയ്ക്കിരുന്നു വർത്തമാനം പറയുന്നു. കൊറേ നേരം ഞാൻ വെളീത്തന്നെ കാത്തുനിന്നു. ഒടുവിലൊന്നു കാണാനൊത്തു. തലേം ചെറിഞ്ഞോണ്ടു ഞാനെന്റെ ആവശ്യം അങ്ങേരോടു് വണക്കത്തോടെ പറഞ്ഞു. അപ്പൊളൊണ്ടങ്ങേർക്കൊരു ദേഷ്യം. കഴിഞ്ഞ രണ്ടു ദെവസം എവിടെപ്പോയിരുന്നെന്നു് എന്നോടൊരു തട്ടിക്കേററം. ഞാനതിന്റെ കാര്യം പറഞ്ഞു. എന്നിട്ടങ്ങേർക്കതു ബോധ്യമായില്ല. വരാതിരുന്നോണ്ടു് എന്നെ ജോലീന്നു് പിരിച്ചുവിട്ടിരിക്കുന്നെന്നും ആ ആഴ്ച്ചലെ ബാക്കി ചമ്പളം പൈനടിച്ചെന്നും പറഞ്ഞേച്ചങ്ങേരകത്തോട്ടങ്ങു പോയേച്ചു!

അഞ്ചുദെവസം വെശന്നു തളന്നുകൊണ്ടു ഞാൻ ജോലിചെയ്തേന്റെ കാശെനിക്കു തരണ്ടായൊ വാസൂ? ഞാൻ പോവാതെ പിന്നേം നിന്നു. പോയാലും ഞാനെവിടെപ്പോവാനാ.? രണ്ടാമത്തും മൊതലാളീടെ തലവെളീലൊട്ടുകണ്ട ഉടനെ ഞാനൊന്നു മുമ്പോട്ടുനീങ്ങിനിന്നു. "പോവാമ്പറഞ്ഞാപ്പോകാതെ പിന്നേം നിക്കുന്നോടാ"ന്നും ചോദിച്ചെന്റെ നേരെ പിന്നേം ഒരു ചാടിക്കേററം! ഞാൻ പറഞ്ഞു, അഞ്ചു ദെവസത്തെ കൂലിയിങ്ങു കിട്ടീച്ചാപ്പിന്നെ, മാത്ര നേരം അവിടെ നിക്കത്തില്ലെന്നു്. കൂലീടെ കാര്യം കേട്ടപ്പം അങ്ങേരെടെ മട്ടാകെയങ്ങുമാറി. "അതു പൈനടിച്ചെടാ"ന്നും പറഞ്ഞങ്ങേരെന്നെയടിക്കാനോങ്ങി. ഞാനും മനുഷ്യനല്ല്യോവാസൂ? എനിക്കും വല്ലാണ്ടാകെവെന്നു. ഞാമ്പറഞ്ഞു കൂലിതന്നില്ലേൽ പോവാനൊക്കത്തില്ലെന്നു്. അങ്ങേരു് വേലക്കാരനെ വിളിച്ചു പറഞ്ഞു, എന്നെപ്പിടിച്ചു വെളീലെറക്കാൻ. കേട്ടപാതി, കേക്കാത്തപാതി വേലക്കാരനൊണ്ടെന്റെകൊങ്ങായ്ക്കു് കേറിയൊരുപിടി! എനിക്കും കൊറച്ചു കരുത്തും ദേഷ്യോം ഒക്കെയില്ല്യോവാസൂ? ഞാനൊരുതട്ടുകൊടുത്തു അവനു്. അവനങ്ങു ചക്കപൊത്തോന്നു നെലത്തു്. അതുകണ്ടു് മൊതലാളിതന്നെ വന്നെന്നെ പിടിച്ചൊരു മരത്തേലങ്ങു കെട്ടി. എന്തോ മൊതലാളിയെ ഒന്നും ചെയ്യാൻ തോന്നീല്ലെനിക്കു്!

കൊറെക്കഴിഞ്ഞപ്പം നാലു ചൊമന്ന തൊപ്പിക്കാരവിടെ വന്നു. എനിക്കു മനസ്സിലായി മൊതലാളി വരുത്തിയതാണെന്നു്. അങ്ങേരു് അവരോടെന്തോ സൊകാര്യമായിട്ടു പറേന്ന കണ്ടു. ആ ശിപായിമാരു വന്നെന്റെ കെട്ടഴിച്ചു. അവരെന്നെ റോട്ടിലെറക്കി നടത്തിക്കൊണ്ടു പോയി. ഒടുവില്, ചട്ടോം തൊപ്പീം ഒക്കെ

യിട്ട ഒരു തടിയന്റെ മുമ്പിക്കൊണ്ടു ചെന്നു നിറുത്തി. അദ്ദേഹമെന്നോടെന്തൊക്കെ ചോദിച്ചു. ആദ്യം എനിക്കൊന്നും വെളിവായില്ല. ചോദിച്ചു ചോദിച്ചു വന്നപ്പോളല്ല്യോ എനിക്കു കാര്യം മനസ്സിലായതു്. ഞാനാമൊതലാളീടെ വീട്ടില് നേരം മങ്ങിയനേരത്തിനു് മോട്ടിക്കാൻ കേറിപോലും! വല്ല്യവെലയൊള്ള എന്താണ്ടു സാമാനമൊക്കെ ഞാനെടുത്തെന്നും, കണ്ടോണ്ടുചെന്ന വേലക്കാരനെ കൊല്ലാതെ കൊന്നെന്നും, മൊതലാളിതന്നെ വന്നു പിടിച്ചു കെട്ടിയെന്നും, ഒക്കെയാ പോലീസുകാരോടാമൊതലാളി പറഞ്ഞതെന്നെനിക്കു വെളിവായി. വാസൂ, ഞാൻ നെഞ്ചത്തു കൈയടിച്ചുപോയി! ഞാനെന്തുവാ കേക്കുന്നേ? എവിടാ നിക്കുന്നേ? എന്റെ മാത എന്നെ കാത്തിരിക്കുവല്ല്യോ? അവളറിയുന്നോ ഞാൻ കൊള്ളക്കാരനായി പോലീസുകാരു പിടിച്ചെന്നു്! എന്റെ വാസൂ, ഞാൻ ചാവാതെ ചത്തുപോയി.

ആവിശ്യത്തിന്റെ കൂടുതലുകൊണ്ടാ ഞാനാ അറാംപൊറന്ന മൊതലാളീടടുത്തന്നു മുറുകിച്ചോദിച്ചു പോയതു്. അതിനു് അങ്ങേരീപ്പാടൊക്കെ വരുത്തിക്കൂട്ടുമെന്നു് ഞാൻ നെനച്ചതാണോ? അടുത്ത ദെവസം എന്നെ ജേലിക്കൊണ്ടു പോയി ഒരു മുറീലടച്ചു.

നാട്ടിലൊക്കെ ഞാൻ ജേലിൽ പോയ കാര്യം പരന്നു കാണും ഇല്ല്യോ? അതിന്റെ കൂടെ വല്ല കെട്ടുകഥേം വേണേങ്കിലാമൊതലാളി പറഞ്ഞു പരത്തിക്കാണും. എന്റെ വാസൂ, നീയതു വിശ്വസിച്ചിരിക്കുവാരിക്കും. എന്നാലും ഒള്ള കാര്യം ഇപ്പം നെനക്കു മനസ്സിലായെല്ലോ. അതിന്റെ സത്യം ഇതാ. നിന്നോടു കള്ളം പറഞ്ഞു് ഈ ചങ്കരൻ നല്ലപിള്ള ചമയേണ്ട കാര്യം എന്തുവാ?

ജേലിലെ കാര്യം ഞാനെന്താ എഴുതാനാ? അതൊന്നനുഭവിച്ചറിഞ്ഞെ മനസ്സിലാവൂ. ഞാൻ കെടന്ന മുറീല് വേറൊരാളുമൊണ്ടാരുന്നു. അയാളൊരു കൊലപാതകിയാ. അതു കേട്ടപ്പോത്തന്നെ ഞാൻ പേടിച്ചു പോയി. എന്തൊരു രൂപമാ അയാടെ? പല്ലേല് അഴുക്കടഞ്ഞപ്പിയിരിക്കുന്നു. തലമുടി പറപറാപ്പറക്കുന്നു. അയാളൊരു മറുതായെപ്പോലിരുന്നു. ഞാൻ ചെന്നയെടക്കു് അയാളു പറഞ്ഞു, കൊറച്ചു നാളു കഴിയുമ്പം ഞാനും ആ രൂപത്തിലാവുമെന്നു്! ഞാൻ ഞെട്ടിപ്പോയി അതുകേട്ടു്!

രാവിലെ രണ്ടു ശിപായിമാരുവന്നു് ഞങ്ങളെ വെളീലോട്ടെറക്കി വിടും. രണ്ടു തട്ടോടനെ കിട്ടും. ജയിലിന്റെ നാലുവളപ്പിനകത്തു തന്നെ നിറുത്തി പിടിപ്പതു പണിയാ ചെയ്യിക്കുന്നെ! അതുകഴിയുമ്പം മുറിക്കകത്തോട്ടു തള്ളിവിടും. അപ്പഴും രണ്ടുതട്ടു പതിവാ! ദെവസം രണ്ടു നേരം വല്ലോം കഴിക്കാൻ തരും. തൊണ്ടക്കു താപ്പോട്ടെറക്കാൻ കൊള്ളാവുന്നതാണേൽ വേണ്ടീല്ലാരുന്നു. ഒന്നും മിണ്ടാതെ കഴിച്ചോളണം. പിന്നെ മുറീലിരുന്നു നരകിക്കണം.

അന്നൊക്കെ, എന്റെ വാസൂ എപ്പോഴും എന്റെ ചിന്തയെല്ലാം നമ്മുടെ നാട്ടുമ്പൊറത്തെപ്പററിയാരുന്നു. നിന്നേം മാതേം ഒക്കെ ഓർത്തിരുന്നു് പല രാത്രീലും ഞാൻ കരഞ്ഞു പോയിട്ടൊണ്ടു്. ഒരുപാടു തവണ ഞാൻ ക്നാവു കണ്ടിട്ടൊണ്ടു്, ജയിലീന്നു് സൊതന്ത്രനായി നിങ്ങളെയൊക്കെവന്നു കാണുന്നതായിട്ടു! എന്റെ കൂടെയൊരാളു് ഒണ്ടാരുന്നെന്നു പറഞ്ഞല്ലോ. അയാളു് പാതിരാത്രീല ചെലപ്പം നെലവിളിച്ചോണ്ടൊണരും. ചോദ

ച്ചാലൊന്നും പറയത്തില്ല. അയാളും സൊപ്നം കാണുന്നൊണ്ടായിരിക്കുമെന്ന് ഞാനൂഹിച്ചു.

അങ്ങനെ ആറുകൊല്ലം കഴിച്ചു കൂട്ടി. ദേഹോം മനസ്സും ഒന്നുപോലെ വേദന തിന്ന ആറുകൊല്ലം. വാസൂ, ഞാൻ ചത്താലും ഇനി നരകത്തിപ്പോവണ്ടാ. ജേലിൽ കൂടുതൽ ഒരു നരകം എവിടൊണ്ട്?

ഒരു ദെവസം രാവിലെയൊണ്ടൊരു ശിപായിവന്നെന്നെ ജയിൽ മുറീന്ന് വെളീലെറക്കി. അത്തവണ പതുവുപോലെന്നെ മേല നോവിച്ചില്ല. എനിക്ക മനസ്സിലായി ഞാൻ സൊതന്ത്രനാവാൻ പോകുവാന്ന്!

ആ കൊലപാതകിയൊണ്ടല്ലോ അയാളുനോക്കിക്കൊണ്ടുനിന്നു. ഞങ്ങടെ കണ്ണവസാനമായിട്ടൊന്നെടഞ്ഞു. അയാടെ നോട്ടം എനിക്ക വെസനം ഒണ്ടാക്കി. പത്തുണ്ടു കൊല്ലമാ അയാടെ കാലാവതി.

ആ ശിപായി എന്നെ റോട്ടിക്കൊണ്ടു വിട്ടു. ഞാൻ സന്തോഷം കൊണ്ടങ്ങു തുള്ളിപ്പോയി. ഞാനെന്റെ നാട്ടുകാരേം മാതേം ഒക്കെ കാണാമ്പോവുന്നു. മെലിഞ്ഞു തളന്ന ദേഹം അപ്പൊളൊന്നു വണ്ണിച്ചപോലെ തോന്നി എനിക്ക്!

പെട്ടെന്നെന്റെ മനസ്സിലൊരു മങ്ങലൊണ്ടായി. എന്നെ ഇനി പണ്ടത്തെപ്പോലെ നാട്ടുകാരും കൂട്ടുകാരുമൊക്കെ കരുതുവോ? ഞാൻ കള്ളനല്ല്യോ! ജേലിപ്പോയവനല്ല്യോ? മാത അന്നു പെററ കുഞ്ഞിപ്പം വലുതായിക്കാണും. അതു് അപ്പനെന്ത്യേന്ന് തെരക്കാറായിക്കാണും. എന്നിട്ട് ഞാൻ ചെല്ലുമ്പം മാത അതിന്ന് അപ്പനെ കാണിച്ചു കൊടുത്തെന്നിരിക്കട്ടെ—"അച്ചനിത്രേം നാളെവിടാരുന്നെന്നു അതു് ചോദിച്ചാലെന്തോ പറയാനാ? ഇക്കണ്ട ലോകത്തിലെ മനുഷ്യരെയെല്ലാം വിളിച്ചുകൂട്ടി വേണേൽ ഞാൻ പറയാം, ഞാൻ കള്ളനാണു, ജയിലിപ്പോയവനാണ് എന്നു. എന്റെ സൊന്തം കുഞ്ഞിനൊടെങ്ങനതു ഞാൻ പറയും?—വാസൂ, എന്റെ ബുദ്ധി അങ്ങനെ കാടുകേറിപ്പോയി.

ഒടുക്കം ആലോചന വിട്ടു ഞാൻ ചുററും നോക്കിയപ്പോളാ അറിയുന്നെ, ഞാനെന്റെ സ്ഥലത്തോട്ടുപോയിക്കൊണ്ടിരിക്കുവാന്ന്. ഞാൻ വെക്കം വെക്കം കാലു പെറുക്കിവച്ചങ്ങോട്ടുതന്നെ നടന്നു പോയി. വെശപ്പും തളർച്ചേം ഒന്നും അറിഞ്ഞതേയില്ല.

വളരെ നാളെടപഴകിയ ആ മാടത്തില് ഞാൻ ചെന്നു നിന്നു. എന്റെ സന്താനത്തെ ഞാൻ കണ്ടു, വാസൂ. ഒരു കൊച്ചു ചെറുക്കൻ! ഞാനവനോടു ചോദിച്ചു, മാതയെന്ത്യേന്ന്. കൊറെ നേരം ഒന്നും മിണ്ടാതെ നിന്നേച്ചവൻ പറഞ്ഞു, "ചത്തുപോയി" എന്നു! എന്നിട്ട് അവന്റെ കയ്യിലിരുന്ന ഒരു പിഞ്ചുകുഞ്ഞിനെ തൊട്ടോണ്ടു പറഞ്ഞു, അതിനെ പെററു കെടന്നപ്പളാ അവളു ചത്തതെന്നു!

ഞാനിടിയേററപോലങ്ങു നിന്നു പോയി. എന്തോ! ഞാൻ കരഞ്ഞില്ല. എന്റെ മാത! അവളും ഈ ലോകത്തുന്നങ്ങു പോയിപ്പെഴച്ചു!

രണ്ടാമത്തൊരു കുഞ്ഞിനും കൂടവൾ പിറവി കൊടുത്തു. അതാരോ അവളെ ചതിച്ചതാരിക്കും. അല്ലേൽ, പഞ്ഞം കെടന്നു മടുത്തപ്പം, വയറിന്റെ വിളികേട്ടു ...... വാസൂ, നെനക്കറിയാമാരിക്കും അതിന്റെ കഥ. എനിക്കതറിയണ്ടാ. ഞാനെന്റെ മാതേ വെറുക്കുന്നില്ല. എന്തായാലും,ഞാൻ തിരിച്ചു വരുമ്പം ആ രണ്ടാമത്തെ കുഞ്ഞിനേം എളീൽവച്ച് കുററം ചെയ്യുവളെ

ല്പോലെ എൻെറ മുമ്പിൽ തലകുനിച്ചു നിക്കാനെടവരാതെ അവളങ്ങുപോയി. ഈ ലോകത്തങ്ങനെ കൊറെറ കുററം ചെയ്യുവരെ ഒണ്ടാക്കുന്നതാരാന്നീ ചങ്കരനറിയാം. ഒരു തവണ കുററം ചെയ്തു ജേലിപ്പോയ ഈ ചങ്കരനതറിയാം.

ഞാനെൻെറ കൊച്ചുമോനോടു ചോദിച്ചു "എടാ നിൻെറച്ചനെന്ത്യേ"ന്നു്. അവൻ മിണ്ടിയില്ല. അവനറിഞ്ഞു കൂടാരിക്കും അച്ഛനെന്നാലെന്തോന്നാണെന്നു്! ആ കൊച്ചുചെറുക്കനു് ഞാനൊതകത്തില്ല. ഈ നരകത്തിലിട്ടു് നട്ടം തിരിക്കാൻ ഞാനവനെ വളത്തത്തില്ല. അവൻ വെശന്നു കെടന്നു ചാവട്ടെ. എത്തറേം വെക്കം ചാവുന്നോ അത്തറേം നല്ലതു !

ഞാനാമാടത്തീന്നു് വെളീലെറങ്ങി നടന്നു. അവിടെ കൊറച്ചുനേരം കൂടെനിന്നെങ്കിലെൻെറ ചങ്കുപൊട്ടിപ്പോയേനെ! ഞാൻ നടന്നുപോയി. ഒടുവിലീ പട്ടണത്തിൽ വന്നതാ.

ഇവിടെ മോട്ടാർ വണ്ടിവന്നു നിക്കുന്നെടത്തു് കൊച്ചുകുഞ്ഞുങ്ങള് കൈയ്യും നീട്ടിക്കൊണ്ടുരക്കും, "അച്ചാ ച്ചു, നാലുകാചുതാ"ന്നു! ഏതു കൊതിയൻേറം പണസഞ്ചിതൊറപ്പിക്കാനൊള്ള ചെല മന്തറോം അവർക്കറിയാം. "ച്ചാ,ച്ചാ, മോച്ചംകിട്ടും. നാലുകാചുതാ!"ന്നു പറയുമ്പം പലരും വെക്കം നാലുകാശെടുത്തെറിഞ്ഞു കൊടുക്കുന്നതു ഞാൻ കണ്ടിട്ടൊണ്ടു്. കൊച്ചു കുഞ്ഞുങ്ങളുപോലും ഒരു നേരത്തെ വെശപ്പടക്കാൻ വഴിനീളെ എരക്കുന്ന ഇവിടെ എങ്ങനെ കഴിയുമെന്നു് ഞാൻ പല തവണ ആലോചിച്ചിട്ടൊണ്ടു്. എന്നാലും ശെരി, മൊതലാളിമാരെടെ കീഴിൽ പണിചെയ്യാൻ കൊന്നാലും എന്നെക്കൊണ്ടാവത്തില്ല വാസൂ!

ആരും അറിയാതെ വല്ല മൂലേലും കെടന്നു ചാകുന്നതാ എനിക്കു സുകം. അല്ലേൽ വെശപ്പു മൂത്തു് സഹികെട്ടാൽ ഞാൻ എവിടേലും കേറി മോട്ടിക്കും. ആരേലും എന്നെ പിടിച്ചോണ്ടു ചെന്നാ ജേലിൽ കൊണ്ടാക്കട്ടെ. എനിക്കവിടെപ്പോയാ മതി. അവിടെക്കെടന്നു ജീവനെടുത്തോട്ടെ.

എൻെറ വാസൂ, നിൻെറ കാര്യം ഞാനെഴുതീല്ലല്ലോ. എനിക്കു നിന്നെ വന്നു കാണണമെന്നാശയൊണ്ടാരുന്നു. എന്നാലതെല്ലാം പോയി. എങ്കിലും എൻെറ കഥ നെനക്കെഴുതി അയക്കുവാ. അതിലിന്നെനിക്കു മനസ്സിലാക്കാനൊത്ത കാരിയോം നീയും കൂടറിഞ്ഞിരിക്കട്ടെ.

ഈ ലോകം ഭരിക്കുന്നതു പണോം പദവീം ഒള്ള ഒരുക്കൂട്ടരാ. അവരടെ കീഴില് ഉണ്ണാനും ഉടുക്കാനുമൊന്നുമില്ലാത്ത നമ്മളെപ്പോലുള്ള പാവങ്ങള് പണിയെടുത്തോളണം. അതല്ല, ആരെങ്കിലും വയറു കായുന്നെന്നു പറഞ്ഞു് കൈനീട്ടിപ്പോയാല് വെലങ്ങുവെയ്ക്കാനാ മൊതലാളിമാരക്കു് ചൊവന്നതൊപ്പിക്കാരൊണ്ടു്. ഈ ചങ്കരനനുഭവിച്ചറിഞ്ഞ ഒരു പരമാത്ഥമാ അതു്. ഇപ്പം ഇങ്ങനൊക്കെ നടക്കട്ടെ വാസൂ! എന്നേലും ഒരുനാള്, ചത്തില്ലേ നെനക്കുകാണാം, ഈ പരമാത്ഥം മനസ്സിലാക്കി നമ്മടെ കൂട്ടരു് മുമ്പോട്ടു വരും. അല്ലേക്കണ്ടോ!

സൊന്തം ചങ്കരൻ



# കാനനപുഷ്പം

കവിയൂർ, എം. ജി.

വിരിഞ്ഞു മുൾച്ചെടിക്കിടയിൽ മിന്നുന്ന-
സുരഭിലാമലമോഹിത സൂനമേ,
വളരൊളിപ്പുതുനിലാവിലാഹ്ലാദം
വഴിഞ്ഞു ചാഞ്ചാടും വിലാസലാലസേ,
പ്രപഞ്ചസൗന്ദര്യപ്രതിബിംബംപോലെ
പ്രശാന്തലാവണ്യം ചൊരിഞ്ഞിടുന്നു നീ.
നിറഞ്ഞസങ്കല്പപ്പുതുമകൾ തിങ്ങും
നിരഘതാരുണ്യമണിഞ്ഞിടുന്നു നീ.
വസന്തയാമിനിക്കരിയ രോമാഞ്ച-
വസനമേകുന്നു മധുരസ്മേരത്താൽ.
മഹർഷിനാടിന്റെ മഹാത്ഭുതത്യാഗ-
മഹിതാദർശം നിൻ മനോജ്ഞജീവിതം.

ഒരു മഹാത്ഭുതസ്മരണതൻ സത്യ-
സ്ഫുരണം നിന്നിതളൊളിയിൽ മിന്നുന്നു.
ഒരു നവോജ്ജ്വലയുഗത്തിൻ സന്ദേശം
പരത്തിടുന്നു നിൻ പരിമളമെങ്ങും.
ഒരു വിശോഭാന്തരപ്രഭാതമഞ്ജിമ-
വിരിച്ചിടുന്നു നിന്നനഘചൈതന്യം.

മലയമാരുതൻ ഗഗനവേദിയി-
ലലകൾകൊണ്ടുനിൻ പുകൾകുറിക്കുമ്പോൾ,
കിളികളുന്മേഷം കലർന്നു ഹൃദ്യമാം
കളസ്വനത്തിൽ നിൻ ചരിതം പാടുമ്പോൾ,
ഉണർന്നു വിശ്വം നിന്നടുക്കലെത്തുവാ-
നണി നിരന്നതാ പുകച്ചു നില്ക്കുന്നു.

കരൾ കവരുന്ന കവനപീയൂഷ-
നിറബിന്ദുക്കളിൽ തുളുമ്പുംസാരസ്യം
പകലിരവന്യേ പകർന്നു നല്കി നീ
പരമസന്തുഷ്ടിയുലകിനേകുന്നു.
പരാത്മമാകുമിപ്പരമാത്മധർമ്മം
പുകഴ്ത്തുമോ സ്വാത്മനിലീനമാനസർ?
നിനക്കു കൂട്ടുകാർ നിരന്നു നിൻചുറ്റും
നടനം ചെയ്യുന്നശലഭരാജികൾ.
നിനക്കുമംഗളം നിയതം പാടുന്നു
നിറഞ്ഞൊഴുകുന്ന കുളിരരുവിച്ചോല.
മഴവില്ലിൻചാറു തളിച്ച വിണ്ണിൽനിൻ-
മഹിതജീവിതം കുറിക്കുന്നു കാലം.

---

പകർപ്പവകാശം കവിക്ക്.

# ബുദ്ധപൌർണ്ണമി

സി. പി. രാമകൃഷ്ണപിള്ള, ബി. എ.

ശ്രീ ബുദ്ധന്റെ ജീവിതത്തിൽ പൌർണ്ണമി ദിവസത്തിനു് അതിപ്രധാനമായ ഒരു സ്ഥാനമുണ്ടു്. ആ മഹാത്മാവിന്റെ ജനനത്തിനും ജ്ഞാനോദയത്തിനും സ്വർഗ്ഗാരോഹണത്തിനും പൌർണ്ണമിയുമായി ബന്ധമുണ്ടായിരുന്നതായി കാണാം.

ക്രി-മു. 564-ൽ ഒരു പൌർണ്ണമിദിവസം മായാദേവി ഒരു അത്ഭുതസ്വപ്നം കണ്ടു. തേജോരൂപരായ നാലു ദിവ്യന്മാർ ദേവിയെ "മനഃശില"യിലേക്കു കൊണ്ടുപോയി എന്നും അവിടെവച്ചു തുമ്പിക്കൈയിൽ ആമ്പൽപ്പൂവുമായി വന്ന ഒരു വെള്ളാന വലത്തു ഭാഗത്തുകൂടി ദേവിയുടെ ശരീരത്തിൽ പ്രവേശിച്ചു എന്നുമായിരുന്നു ആ സ്വപ്നം. ശ്രീയേശു, ചൈതന്യൻ, ശ്രീശങ്കരൻ, ശ്രീരാമകൃഷ്ണൻ തുടങ്ങിയ ദിവ്യന്മാരുടെയെല്ലാം ജനനത്തിനു മുമ്പു് അവരുടെ അമ്മമാക്കു് ഇതുപോലെ ചില അസാധാരണ സ്വപ്നങ്ങളും അനുഭവങ്ങളും ഉണ്ടായിട്ടുണ്ടെന്നു പറയപ്പെടുന്നു. മായാദേവി തന്റെ സ്വപ്നത്തെപ്പററി ഭർത്താവായ ശുദ്ധോദനനെ അറിയിച്ചു. ബ്രഹ്മജ്ഞോത്തമന്മാരായ ബ്രാഹ്മണർ ഈ ദിവ്യസ്വപ്നത്തെപ്പററി അറിഞ്ഞപ്പോൾ പറഞ്ഞതു ലോകത്തിന്റെ അജ്ഞാനം നീക്കുവാനും ജ്ഞാനപ്രകാശം പരത്തുവാനും കഴിവുള്ള ഒരു ദിവ്യന്റെ അവതാരത്തിന്റെ മുന്നോടിയാണു് അതെന്നായിരുന്നു. വിശ്വവ്യാപകമായിരുന്ന പ്രകാശവും ആനന്ദത്തള്ളലും ഒരു നവോദയത്തിന്റെ നാന്ദിയാണെന്നു് അവർ പ്രഖ്യാപിച്ചു.

ആ സ്വപ്നം അങ്ങിനെ കഴിഞ്ഞു. ക്രി-മു. 563-ൽ വൈശാഖപൌർണ്ണമി ദിവസമാണു ശ്രീബുദ്ധൻ അവതീർണ്ണനായതു്. മായാദേവി തന്റെ പിതൃസന്നിധിയിലേക്കു പോകുമ്പോൾ ഒന്നു കിടക്കുന്നതിനുപോലും സമയം നല്കാതെ മാർഗ്ഗമദ്ധ്യേ സദ്യോജാതനായതാണു ഭഗവാൻ എന്നു "ജാതക"ങ്ങൾ അവകാശപ്പെടുന്നു. ജനിച്ചു ഉടനെ ആ ദിവ്യ ശിശുവിന്റെ പ്രകാശമാനമായ മുഖത്തിൽനിന്നും ഒരു അരുളപ്പാടുണ്ടായി. "ലോകരക്ഷകനായ എന്റെ അവസാനത്തെ അവതാരമാണിതു്!" ആ ദിവ്യാവതാരത്തിന്റെ ഏഴാംദിവസം മായാദേവി സ്വർല്ലോകം പൂകി.

ഭഗവാന്റെ ജനനസമയം നിരവധി ശുഭലക്ഷണങ്ങൾ ലോകമെങ്ങും കണ്ടു. അതിന്റെ കാരണമാരാഞ്ഞു് ഒരു വൃദ്ധസന്ന്യാസി കപിലവാസ്തുവിൽ ആഗതനായി. വയോവൃദ്ധനും വന്ദ്യനുമായ ആ മഹർഷിയെ വന്ദിച്ചു അനുഗ്രഹം വാങ്ങുന്നതിനായി ബാലനായ ഭഗവാനെ ആ ഋഷിയുടെ മുമ്പിൽ കൊണ്ടുചെന്നു. ആ പൂജ്യനെ വന്ദിക്കുന്നതിനു പകരം അദ്ദേഹത്തിന്റെ ജടപിടിച്ചശിരസ്സിൽ തന്റെ പിഞ്ചു കാൽ അർപ്പിക്കുകയാണത്രേ അന്നു ഭഗവാൻ ചെയ്തതു്. ഭഗവാന്റെ സ്പർശനം ലഭിച്ച ആ മഹർഷി ആനന്ദാശ്രു പൊഴിച്ചു.

അങ്ങിനെ കാലം കഴിഞ്ഞു. ലോകൈകസുന്ദരിയായ "യശോധരാകുമാരി"യെ

ഗൗതമൻ തൻെറ മഹിഷിയായി സ്വീകരിച്ചു. ലൗകികജീവിതത്തിൻെറ മാദകത്വത്തിൽ ഏതാണ്ടു മതി മയങ്ങി അദ്ദേഹം പത്തുകൊല്ലം കഴിച്ചു. ഒരു പുത്രൻെറ ജനനത്തോടുകൂടി ഇനിയും ലൗകികബന്ധം വേർപെടുത്തുവാൻ സാധിക്കാതെ വന്നെങ്കിലോ എന്ന് ഗൗതമൻ ഭയന്നു. ഒടുവിൽ ഇരുപത്തൊൻപതാമത്തെ വയസ്സിൽ ജൂലൈമാസത്തിലെ പൗർണ്ണമിനാളിൽ സുന്ദരിയായ തൻെറ ഭാര്യയെയും തൻെറ ഏകസന്താനത്തെയും സകല ലൗകികസമ്പത്തുകളെയും ത്യജിച്ചിട്ടു ലോകത്തിൻെറ സർവ്വ സങ്കടങ്ങൾക്കും പരിഹാരം തേടി അവിടുന്നു പുറപ്പെട്ടു. സകലതും ത്യജിച്ചിറങ്ങിയ ഭഗവാന് ആദ്യ ഭിക്ഷ നല്കുവാൻ ഭാഗ്യം ലഭിച്ചതു ഒരു സാധു കൃഷീവലകന്യകയായ "സുജാത"യ്ക്കായിരുന്നു. ജ്ഞാനം തേടി പുറപ്പെട്ട ഭഗവാൻ ഗയയിൽ ബോധിവൃക്ഷത്തണലിൽ ചെന്നിരുന്നു ധ്യാനമഗ്നനായി. ചിരകാലത്തെ ധ്യാനത്തിനു ശേഷം ഒരു വൈശാഖപൗർണ്ണമിനാളിൽ ഗൗതമൻ ബുദ്ധനായി; ദിവ്യജ്ഞാനം അവിടേക്കു ലഭിച്ചു; അതുവരെ ഇരുളിൽ ആണ്ടുകിടന്ന സനാതന സത്യങ്ങൾ അവിടേക്കു കരതലാമലകങ്ങളായി. അന്നു മുതൽ സമാധാനത്തിൻേറയും ശാന്തിയുടേയും സ്നേഹത്തിൻേറയും സന്ദേശം പ്രചരിപ്പിച്ചുകൊണ്ടു ആ ദിവ്യദീപം നാടെങ്ങും നടന്നു. തൻെറ എൺപതാമത്തെ വയസ്സുവരെ വിശ്രമമെന്തെന്നറിയാത്ത ഒരു ജീവിതമാണ് അവിടുന്നു നയിച്ചതു്. അക്രമവും അനീതിയും ലോകത്തിൽ നിന്നു പാടേ വിപാടനം ചെയ്തു തൽസ്ഥാനത്തു സ്നേഹവും സത്യവും സ്ഥാപിക്കാനുള്ള അവിശ്രമമായ ഒരു ശ്രമമായിരുന്നു ആ നീണ്ട സംവത്സരങ്ങൾ. സ്വാതന്ത്ര്യചിന്തയുടേയും സമസൃഷ്ടിസ്നേഹത്തിൻെറയും പ്രവാചകനായിരുന്നു ശ്രീ ബുദ്ധൻ.

സത്യസന്ദേശവും കൊണ്ടുള്ള സഞ്ചാരത്തിനിടക്ക് ഒരിക്കൽ ബുദ്ധദേവൻ "പാവാ" എന്ന സ്ഥലത്തെത്തി. അവിടെ വച്ചു "ചണ്ഡൻ" എന്നൊരു പൊൻപണിക്കാരൻ കൊടുത്ത ഭക്ഷണം അദ്ദേഹത്തെ രോഗബാധിതനാക്കി. ആനന്ദൻ മുതലായ ശിഷ്യന്മാർ ചണ്ഡനെ കണക്കറ്റു കുററപ്പെടുത്തിത്തുടങ്ങി. അതു മനസ്സിലാക്കിയ ഭഗവാൻ അവരെ തൻെറ സമീപത്തു വിളിച്ചു വരുത്തി ശാന്തഗംഭീരമായ സ്വരത്തിൽ ഇപ്രകാരം അരുളിച്ചെയ്തു:—"അടുത്തജന്മത്തിൽ ചണ്ഡന് അതിവിശിഷ്ടമായ പ്രതിഫലം ലഭിക്കുമെന്നു് എൻെറ മരണശേഷം നിങ്ങൾ അയാളോടു പറയണം. അയാളുടെ ഭക്ഷണം കഴിച്ചിട്ടാണു ഞാൻ ഭൗതികബന്ധങ്ങളിൽനിന്നു വിമുക്തനാകുന്നതു്. മററെല്ലാററിനേയുംകാൾ അനുഗ്രഹീതവും ദിവ്യവുമായ രണ്ടുഭിക്ഷകളാണു് എനിക്കു ലഭിച്ചിട്ടുള്ളതു്. ഒന്നു് എനിക്കു ജ്ഞാനോദയമുണ്ടാകുന്നതിനു മുമ്പു സുജാത നല്കിയതു്; മററതു് അവസാനമായി ചണ്ഡൻ എനിക്കു നല്കിയതു. എൻെറ ഈ വാക്കുകൾ ഇതുപോലെ അവരെ അറിയിക്കുക.

"സകലതും ഒടുവിൽ നശിക്കും. അതിൽനിന്നു് ഒഴിഞ്ഞുമാറുവാൻ സാദ്ധ്യമല്ല. അതുകൊണ്ടു് അതിശ്രദ്ധയോടുകൂടി നിങ്ങളുടെ നിർവ്വാണത്തിനു് അനവരതം ശ്രമിക്കുവിൻ!" ഇതായിരുന്നു ക്രി-മു. 483-ൽ വൈശാഖപൗർണ്ണമി ദിവസം സമാധിയടയുന്നതിനു മുമ്പു ഭഗവാൻ ലോകത്തിനു നല്കിയ അന്ത്യസന്ദേശം.

അങ്ങിനെ ഒരു വൈശാഖപൗർണ്ണമിദിവസം ഉദിച്ച ആ നക്ഷത്രം വേറൊരു വൈശാഖപൗർണ്ണമി ദിവസം അസ്തമിച്ചു. പ

ക്കേ അതിൻെറ കാന്തിപ്രസരം നൂററാണ്ടുകൾക്കു ശേഷം ഇന്നും ലോകത്തെ പുളകം കൊള്ളിക്കുന്നു. "ഗംഗയുടെ നാലു പോഷകനദികളും ഒടുവിൽ ഗംഗയിൽ ലയിക്കുന്നതുപോലെ ബുദ്ധനിൽ വിശ്വസിക്കുന്ന സകലരും—ബ്രാഹ്മണനും, ക്ഷത്രിയനും, വൈശ്യനും, ശൂദ്രനും--ഒടുവിൽ മനുഷ്യത്വത്തിൽ ലയിക്കുന്നു." അതാണു ബുദ്ധൻെറ വൈശിഷ്ട്യം. മനുഷ്യനെ മനുഷ്യനാക്കി ഉയർത്തുകയാണു മനുഷ്യൻ ചെയ്യേണ്ടത്.

ബീഹാർ ഗവമെൻറു ഇക്കഴിഞ്ഞ ബുദ്ധപൗർണ്ണമി ഒരു പൊതു ഒഴിവുദിവസമായി പ്രഖ്യാപിച്ചു. ആ ദിവ്യപുരുഷൻെറ അവതാരംകൊണ്ടു സംപൂജ്യമാകുവാൻ ഭാഗധേയമുണ്ടായ ഭാരതം ആ പുണ്യദിനത്തെ ശരിയായി മാനിക്കുന്നതു ഒരു കടമ നിറവേററുക മാത്രമായിരിക്കും. ഭാരതത്തിലെ ഇതരപ്രദേശങ്ങളും ബീഹാറിൻെറ ഉദാഹരണം അനുകരിച്ചെങ്കിൽ!



# കണ്ണുനീരിൽ

---

വി. ചന്ദ്രശേഖരക്കുറുപ്പ്.

### I

ഇരുളിലെൻ മൃദുമെത്തമേലെത്ര നാ-
ളുരുകി വീഴുമീക്കണ്ണുനീർക്കട്ടകൾ?
ഉടലുപൊള്ളിച്ചിട്ടന്നൊരീശയ്യയിൽ
ഉദകബിന്ദുക്കളെത്ര പൊഴിച്ചു ഞാൻ?
മൃദുലകോമള സ്നേഹസമ്പന്നയാം
ഹൃദയനാഥയെ വാഴ്ത്തുമെൻ ചിന്തകൾ
മറവിയിലൊന്നു മാറ്റിനിർത്തീടുമോ
മരണമേ! മർത്ത്യമന്ദാരമേ! ഭവാൻ?
മരണമാനിനിയെൻെറ കണ്ണീരിനാൽ
മണിമയ മാല്യമൊന്നണിഞ്ഞീടുകിൽ
അമരലോകത്തിലെത്തിയാച്ചുണ്ടിൽ നി-
ന്നമൃതമാധുരിയാസ്വദിച്ചേനെ ഞാൻ.

### II

ഹൃദയനായികേ! നിന്മടിത്തട്ടില-
ങ്ങതുലരാഗമെന്നുത്തമാംഗത്തിനെ
മൃദുതരം ചേർത്തു വിശ്രാന്തിയാളവേ
മൃതിസമാഗമമാശിച്ചിരുന്നു ഞാൻ.
പ്രണയിനിക്കു ഞാൻ തീക്ഷ്ണംപട്ടട-
പ്പട്ടുകുഴിയെന്നു ചിന്തിച്ചിതോ വിധേ!
ഒരു ജനിത്രിക്കു കാണ്മതിൽ കൂടുതൽ
കരുതലോടു നീ കാത്ത കൈക്കുഞ്ഞിനെ
സ്തനഭരത്തിലങ്ങള്ളിപ്പിടിച്ചവൻ
സുഖതരം സ്തന്യപാനം നടത്തവേ,
മമ കരങ്ങളിലർപ്പിച്ചു പിന്നെയ-
മൃദുലശയ്യയിൽ നീ നിപതിച്ചുവേ,
മരണപീഡയാണെന്നറിഞ്ഞീല ഞാൻ
മതിയിലാവിധം ചിന്തിക്കുമെങ്ങനെ?

### III

മിഴിയിൽ നിന്നിറ്റു വീഴുന്നബാഷ്പവും
കരതലത്തിലീക്കണ്മണിപ്പൈതലും
ഇവകളാണെനിക്കീ ജീവിതത്തിലേ
വിധികൃപാർജ്ജിതമൂല്യസമ്പത്തുകൾ
അയി, മനോഹരീ! നിൻപ്രേമസൌരഭം
ബത, പരന്നു മറഞ്ഞമാർഗ്ഗത്തിനെ
ഹൃദയംകൊണ്ടു മണത്തു മണത്തിതാ
ഹൃദയനാഥൻ വരുന്നു നിന്നന്തികേ
കരതലത്തിലിരിക്കുമീപ്പൈതലിൻ
മൃദുലരോദനം തെല്ലു മാറ്റട്ടെ ഞാൻ.

* * * * * *
* * * * * *

മലർമുകുളമേ! നീ വിരിഞ്ഞീടുകിൽ
മതി പുട്ടും കണ്ണുനീർ പൊഴിഞ്ഞീടുമേ.
മധുരബാല്യവസന്തം പുലരുകിൽ
വിധുരയെന്നവനവർഷപാതാർത്തിയിൽ



# അനുരാഗത്തിന്റെ ആഴം.

ഉദയനാപുരം
കെ. നാണിഅമ്മ.

I

— സായാഹ്നസവാരി കഴിഞ്ഞു മടങ്ങിഎത്തിയ കുമുദം തന്റെ നന്ദാവനാരാമത്തിൽ വിശ്രമിക്കുന്നു. ഡാക്ടർ കുമുദത്തിന്റെ വകയാണു് നന്ദാവനം. പ്രകൃതിരമണീയമായ ഉദ്യാനം. സാക്ഷാത്തായ സൗകുമാര്യം കളിയാടുന്ന മനോഹരാരാമം. പച്ചപ്പരവതാനി വിരിച്ചതുപോലുള്ള പുല്ത്തകിടിയും ഓരോ രൂപത്തിലും പ്രായത്തിലും കാമദേവതൂണീരങ്ങളായി പരിമളവർഷികളായി പരിലസിക്കുന്ന പലതരം പൂച്ചെടികളും നിറഞ്ഞ ആ പൂങ്കാവു് ആരുടേയും പ്രശംസയ്ക്കർഹവും ആകർഷണീയവുമാണു. ചെറുതെങ്കിലും ഭംഗിയും. വൃത്തിയുമുള്ള ഒരു രണ്ടുനിലഹർമ്മ്യം പ്രകൃതിയുടെ പ്രഫുല്ലസൗന്ദര്യസങ്കേതമായ ആ പൂന്തോട്ടത്തിനു് ഏററവും അനുയോജ്യമായിരിക്കുന്നു. സരോരുഹസമ്പൂർണ്ണമായ സരസ്സു് ആനന്ദസന്ദായകംതന്നെ. ഭംഗിയായി കെട്ടിയ കല്മതിലിനുള്ളിലുള്ള ആ പൂവനവും, കെട്ടിടവും ദക്ഷിണഭാഗത്തു കിഴക്കുപടിഞ്ഞാറായിക്കിടക്കുന്ന പബ്ളിക്കുറോഡിനഭിമുഖമായി പ്രശോഭിക്കുന്നു. ഒരു പുതിയ യാത്രക്കാരന്റെ അത്ഭുതത്തിനും അഭിനന്ദനത്തിനും മാത്രമല്ല, ഉദ്ദിഷ്ടകാര്യവിസ്മൃതിക്കും നിദാനമെന്നു സമ്മതിനേടിയ നന്ദാവനസമാനമായ ആ പൂവാടിയും കെട്ടിടവും "നന്ദാവന"മെന്നപേരിനാലറിയപ്പെടുന്നു.

കുമുദത്തിന്റെ വിശ്രമം, വാസ്തവമായ ഒരു വിശ്രമമാണെന്നു പറയുവാൻ നിവൃത്തിയില്ലെന്നു് അവരുടെ അപ്പോഴത്തെ മുഖഭാവം പ്രസ്പഷ്ടീകരിക്കുന്നുണ്ടു്. അവർ ഏതോ മനോരാജ്യസഞ്ചാരം ചെയ്യുകയാണു്. തന്റെ ലഘുയാത്രയിലെ ഏതോ സംഭവം അവരുടെ ഹൃദയവേദനയ്ക്കു കാരണമാക്കിയിട്ടില്ലെങ്കിൽ കേവലം അസുഖമായ നിലയിൽ മനോരാജ്യപ്പെടേണ്ടയാവശ്യമില്ലതന്നെ. അവർ ഈ നിലയിൽ ഏറെനേരം ഇരിക്കേണ്ടിവന്നില്ല. ആരാമത്തിൽ ഏതാണ്ടു അരമണിക്കൂർ ചിന്താഭാരഭരിതയായി കഴിച്ചുകൂട്ടിയ കുമുദത്തിന്റെ മുൻപിൽ പെട്ടെന്നു് ഒരു യുവാവു് ആഗതനായി. "കാർമേഘം കണ്ടമയിലെ"ന്നോണമുള്ള ഒരവസ്ഥാഭേദത്തോടുകൂടി മുഖമുയർത്തിനോക്കിയ ആ ലേഡീഡാക്ടരോടു് വിനീതമായി യുവാവു പറഞ്ഞു. "അവിടുന്നു ഇപ്പോൾതന്നെ എന്നോടുകൂടി വരണം. എന്റെ മാതാവു ജ്വരം ബാധിച്ചു ബോധരഹിതയായി കിടക്കുന്നു. ഞാനിപ്പോൾ വീട്ടിൽ ചെല്ലുമ്പോൾ വിവരമറിഞ്ഞു് ഇവിടേയ്ക്കു് ഓടി വന്നതാണു്."

കുമുദം:—"നിങ്ങൾ വീട്ടിലില്ലായിരുന്നോ?"

ആഗതൻ:—"ഇല്ലായിരുന്നു."

കുമുദം:—"നിങ്ങൾ എവിടെ ആയിരുന്നു?"

ആഗതൻ:—"ഞാനിവിടെ അടുത്തു് ഒരു കാഫിഹോട്ടലിൽ വേലയ്ക്കു നില്ക്കുകയാണു. ഈസമയം വീട്ടിൽ പോകാറില്ല. പോയതു് ഒരു യാദൃച്ഛികസംഭവം മാത്രമാണു്. തന്നിമിത്തം അമ്മയുടെ പെട്ടെന്നുണ്ടായ സുഖക്കേടറിയുവാനിടയായി. ഈ അത്യാഹിതത്തിൽ അവിടുത്തെ സഹായമഭ്യർത്ഥിച്ചു് ഇങ്ങോട്ടു് ഓടിവന്നതാണു."

കുമുദം:—"നിങ്ങൾ വീട്ടിലേക്കു പോകുമ്പോൾ എന്നെ കണ്ടിട്ടുണ്ടാവും?"

ആഗതൻ:—"കണ്ടു. അതുകൊണ്ടു തന്നെയാണു്, ഇവിടെ ഉണ്ടെന്ന ധൈര്യത്തോടുകൂടി ഞാനിവിടെ ഓടിയെത്തിയതു്."

കുമുദം "തേടിയ വള്ളി കാലിൽചുററി" എന്ന ആത്മഗതത്തോടുകൂടി പറഞ്ഞു:—പരിശ്രമിക്കേണ്ട. നിങ്ങളുടെ അത്യാഹിതത്തോടു് സമരം ചെയ്യാൻ നിങ്ങളെ സുശക്തനാക്കുന്ന കാര്യം ഞാനേററു. ഞാൻ നിങ്ങളുടെ തേരാളിയായിരിക്കാം വരൂ." കുമുദം തൻെറ വണ്ടിയിൽ ആഗതനേയും കയററി തന്നത്താൻ ഡ്രൈവുചെയ്തു പുറപ്പെട്ടു.

## II

ആരാമത്തിലെ മനോരാജ്യസഞ്ചാരം നിറുത്തിവച്ചിട്ടല്ലായിരുന്നു രോഗാന്വേഷണയാത്ര പുറപ്പെട്ടതു്. മനസ്സിനെ നിയന്ത്രിക്കുവാൻ പര്യാപ്തമല്ലാത്തവിധം ഭാരമേറിയ ഒരു മനോരാജ്യമായിരുന്നതിനാൽ യാത്രയിലും അതു വളരെ അലട്ടിക്കൊണ്ടിരുന്നു. "എൻെറ ഹൃദയം പരാധീനമായെങ്കിലും, അതിനിടയാക്കിയ ആളിനെ ആശ്വാസപ്പെടുത്തുവാൻ അവസരം ലഭിച്ചതു ചാരിതാർത്ഥ്യജനകമാണെന്നു" കുമുദം വിചാരിക്കുമ്പോഴേക്കും അതു അധികം ദൂരത്തല്ലാത്ത രോഗിണിയുടെ വീട്ടുമുററത്തു കാർ എത്തിക്കഴിഞ്ഞു. യുവാവു്, ഡാക്ടരെ, രോഗിണിയുടെ മുൻപിൽ എത്തിച്ചു. അവർ സാവധാനം പരിശോധിച്ചു. യുവാവിൽ നിന്നു ഗ്രഹിച്ചിരുന്ന സുഖക്കേടു തന്നെയാണെന്നു പരിശോധനയിൽ ബോദ്ധ്യം വരികയാൽ, കരുതിക്കൊണ്ടു് പോയിരുന്ന ഔഷധം ശരിയായ നിലയിൽ ഇൻജക്ററു ചെയ്തു. അതു വേണ്ടതുപോലെ ഫലിച്ചു എന്നു രോഗിണിയുടെ മുഖഭാവം ബോദ്ധ്യപ്പെടുത്തി. രോഗിണി കണ്ണു തുറന്നു. എന്നാലും മോഹാലസ്യം കേവലം മാറിയിരുന്നില്ലാ. ഡാക്ടർ കുമുദം യുവാവിനോടു പറഞ്ഞു. "നിങ്ങൾ വ്യസനിയ്ക്കയും, ഭയപ്പെടുകയും വേണ്ട. പനി വളരെ കൂടുതലാണെങ്കിലും, തൻേറടം തീരെ വിട്ടിരിക്കയാണെങ്കിലും, ഒരാഴ്ചയ്ക്കുള്ളിൽ സുഖക്കേടു ഞാൻ ഭേദപ്പെടുത്തിക്കൊള്ളാം! ഒന്നു വിശ്വസിക്കണം. ഈ നിലയിൽ ഇവിടെ കിടക്കുന്നതുകൊണ്ടു് പ്രയോജനമില്ല, അപകടവുമാണു. നിങ്ങളുടെ മാതാവിനെ നന്ദാവനത്തിൽ കൊണ്ടുവരിക. ഇവിടെ ശുശ്രൂഷിക്കാനാളില്ല. ആൾനിറുത്തി ശുശ്രൂഷിക്കുവാനുള്ള ശേഷി നിങ്ങൾക്കില്ലെന്നു ഞാൻ ഊഹിക്കുന്നു. ശുശ്രൂഷയാണു് ഈ സുഖക്കേടിനാവശ്യം; അല്ല അത്യാവശ്യം. എൻെറ സ്ഥലത്തുവേണ്ട സൗകര്യങ്ങളെല്ലാം ഉണ്ടാക്കിത്തരാം. എന്തു പറയുന്നു?"

യുവാവു:—"അവിടുത്തെ കാരുണ്യം അന്യാദൃശമാണു്. ഇവിടെ ആയാലും അവിടെയായാലും എന്നെക്കൊണ്ടു ഒന്നുമാകയില്ലെന്നു തുറന്നു സമ്മതിക്കുന്നു. ഒരു ദിവസം ജോലിചെയ്യുവാൻ സാധിക്കുന്നില്ലെങ്കിൽ അന്നു പട്ടിണികിടക്കുവാനുള്ള കഴിവേ എനിക്കുള്ളൂ."

കുമുദം:—"അതെല്ലാം മനസ്സിലാക്കിയാണു് ഞാൻ പറഞ്ഞതു്. ഈ വണ്ടിയിൽ ഇപ്പോൾതന്നെ കൊണ്ടുപോയാൽ നിങ്ങളുടെ ഭാരം തീരും."

ഒരുകാശും കൈയിലില്ലാത്ത ആ സാധു യുവാവു്, കഠിനമായ ജ്വരം ബാധിച്ചു അവശയായിരിക്കുന്ന മാതാവിന്റെ രക്ഷയ്ക്കു് അപ്രാപ്തൻതന്നെ എങ്കിലും, അതു സ്വയം സമ്മതിയ്ക്കുവാനിടയാക്കിയ വിധിവൈപരീത്യത്തെ മനസാ പഴിച്ചു കൊണ്ടു് ഡാക്ടരുടെ എല്ലാ അഭിപ്രായത്തിനും വഴങ്ങി. കുമുദവും, ശശിയും—അതാണു് യുവാവിന്റെ പേരു്—കൂടി ആ രോഗിണിയെ വണ്ടിയിലാക്കി.

ഭവാനിഅമ്മയുടെ രോഗത്തിനു് അത്ഭുതാവഹമായ കുറവുകണ്ടുതുടങ്ങി. ഒരാഴ്ചയ്ക്കകം സുഖമാകാമെന്നായിരുന്നു ഡാക്ടരുടെ അഭിപ്രായം. എന്നാൽ അഞ്ചുദിവസം കഴിഞ്ഞപ്പോൾ കഞ്ഞി കൊടുക്കാമെന്നായി. ശശി ഇപ്പോൾ ജോലിക്കു പോകുന്നില്ല. മാതാവിനെ പരിചരിക്കുവാൻ ഡാക്ടർ നിയോഗിച്ചിരുന്നവരുടെ മേൽനോട്ടം മാത്രമാണു് ശശിക്കുള്ള ജോലി. ഡാക്ടർ വളരെ കാര്യമായി ശശിയെ കരുതുന്നു. ദീനക്കാരിയെ ശുശ്രൂഷിക്കുവാൻ ആൾ ഏർപ്പാടു ചെയ്തിട്ടുണ്ടെങ്കിലും മാതൃഭക്തിയുള്ള സ്വന്തപുത്രിയെന്ന വിധം ഡാക്ടർ ശശിയുടെ മാതാവിനെ ശുശ്രൂഷിക്കുന്നു. ഭവാനിയമ്മ ദീനക്കിടക്കയിൽ എഴുന്നേററിരിക്കുകയാണു്. ഡാക്ടർ മുമ്പെയും, ശശി പിമ്പെയുമായി ഭവാനിഅമ്മയുടെ സമീപം ചെന്നു, ഡാക്ടർ ചോദിച്ചു. "അമ്മേ! സുഖക്കേടു് എങ്ങിനെ ഇരിക്കുന്നു?"

ഭവാനിഅമ്മ:—"എനിക്കു വളരെ സുഖമുണ്ടു്. ക്ഷീണം. അതേ ഉള്ളു."

ഡാക്ടർ:—"ക്ഷീണവും ക്രമേണ മാറും. ക്ഷീണം മാറിയാലും ഇവിടെ നിന്നും പോകണ്ട. ഇവിടെ എന്റെ മാതാവായി താമസിച്ചു കൊണ്ടാൽമതി. അമ്മയും, മകനും ഇവിടെ താമസിക്കുന്നതു് എനിക്കു വളരെ സന്തോഷമാണു്. എന്നല്ല, ഇവിടെ നിന്നു പോകരുതെന്നു നിർബന്ധവുമുണ്ടു്."

ശശി:—"അങ്ങിനെ പറയരുതു്. യാതൊരു ഗതിയുമില്ലാത്ത ഞങ്ങളെ, പെട്ടന്നു നേരിട്ട അതിദാരുണമായ ആപദ്ഗർത്തത്തിൽ നിന്നും കരകേററി രക്ഷിച്ചു. ഗത്യന്തരമില്ലായ്കയാൽ, ദൈവനിശ്ചയമാണെന്നു കരുതി ആ സഹായം ഞങ്ങൾ സാദരം സ്വീകരിച്ചു. ദൈവം ഞങ്ങളെ പരീക്ഷിക്കയായിരുന്നു." "അല്ല എന്നെ പരീക്ഷിയ്ക്കുയായിരുന്നു." എന്നു ഡാക്ടർ ഇടയ്ക്കു കയറി പറഞ്ഞു.

ശശി:—"ആയിരിക്കാം. ഏതായാലും കൂടുതലായി അവിടുത്തെ കാരുണ്യത്തിനു ഞങ്ങൾ അർഹരല്ലാ"

ഡാക്ടർ:—"അർഹരൊ, അനർഹരൊ എന്നു തീർച്ചപ്പെടുത്തുവാൻ വരട്ടെ. നിങ്ങൾ രണ്ടാളും മേലാൽ എന്നോടു കൂടി താമസിയ്ക്കണമെന്നുള്ള എന്റെ അഭിപ്രായത്തെപ്പററി ഗാഢമായി ചിന്തിച്ചു മറുവടി പറഞ്ഞാൽ മതി. ഏതായാലും അമ്മയ്ക്കു പൂർണ്ണസുഖം കിട്ടട്ടെ. എന്റെ അഭിപ്രായം ഭേദപ്പെടുത്തുവാൻ ഞാനാളല്ലതന്നെ"

## III

ഡാക്ടർ അകത്തു പോയി. ശശിയുമായുള്ള ഏതാനും ദിവസത്തെ സാഹചര്യം അവരുടെ അതിർ കവിഞ്ഞ ഹൃദയവേദനയ്ക്കു തെല്ലു കുറവുണ്ടാക്കിയിരുന്നു. ഭവാനിയമ്മയുടെ രോഗം ക്രമേണ ഭേദമായി.

ക്ഷീണം മാറിയാൽ അമ്മയും, മകനും അവിടം വിട്ടുമെന്ന വിചാരം വീണ്ടും അവരുടെ ഹൃദയം ഭേദിപ്പിച്ചു തുടങ്ങി. ശശി തന്റെ ജോലിസ്ഥലത്തു നിന്നും വീട്ടിലേക്കു പോകുമ്പോൾ യാദൃച്ഛികമായി അയാളെ കണ്ടു്, ഡാക്ടർ അനുരക്തയായി. ശശിയുടെ മാതാവിനുണ്ടായ ജ്വരം പരസ്പര പരിചയത്തിനും, അതു ഡാക്ടരുടെ യാദൃച്ഛികാനുരാഗ പോഷണത്തിനും ഉതകി. ഇതു ദൈവനിശ്ചയമാണെന്നു് അവർ കരുതി. ഒരു കാപ്പിക്കടയിലെ വേലക്കാരനെ, പരീക്ഷായോഗ്യതയും ജനസമ്മതിയുമുള്ള ഒരു ഡാക്ടർ പ്രേമിച്ചു എന്നു കേട്ടാൽ ചിരിക്കാത്തവർ ആരും കാണുകയില്ല. ഭർത്തുമതിയായ വേലക്കാരിയെ പരസ്യമായി വിവാഹം കഴിക്കയും, അതിനനുവദിച്ചതിലേക്കു് അവളുടെ ഭർത്താവിനെ പണം മുടക്കി കച്ചവടക്കാരനാക്കുകയും ചെയ്ത ഒരു നീതിന്യായജ്ഞൻ ജനസാമാന്യത്തിന്റെ അവഹേളനത്തെപ്പറ്റി ചിന്തിക്കാതിരുന്നതു് അവളിലുള്ള അയാളുടെ അനുരാഗമാണെങ്കിൽ, ഒരു സ്ത്രീയുടെ അനുരാഗം അതു പോയവഴിക്കു വിട്ടുകൂടെന്നു വല്ല നിയമവുമുണ്ടോ? ഏതാദൃശമായ ആക്ഷേപസമാധാനങ്ങളോടു കൂടി ഡാക്ടർ സമയം കഴിക്കുന്നു. ഏതായാലും ശശിയുമൊരുമിച്ചല്ലാതെ അവർ ആഹാരം കഴിക്കാറില്ല. പുറത്തു പോയി മടങ്ങി വന്നാൽ ഭവാനി അമ്മയെപ്പറ്റി തിരക്കാതിരിക്കയില്ല. ഇതു രണ്ടും ഡാക്ടരുടെ ഇയ്യിടയുള്ള വ്രതമാണു്. ഡക്ടരുടെ നല്ല മനസ്സിന്റെ പ്രതിച്ഛായ എന്നല്ലാതെ അവരുടെ ഏതൽക്കാലപ്രവൃത്തിയ്ക്കു കാരണമായി മറഞ്ഞു കിടക്കുന്ന സംഗതിഎന്താണെന്നു ശശി അറിയുന്നേ ഇല്ല. തന്റെ അനുരാഗം അസാദ്ധ്യമായ ഒരു സ്ഥാനത്തല്ല നിക്ഷിപ്തമായിരിക്കുന്നതെങ്കിലും അട്ടാടെ അവതരിപ്പിക്കുന്നതിനുള്ള കഴിവില്ലാത്തവിധം നാണം അവരുടെ മുമ്പിൽ ഒരു വിഘ്നതടിയായി കാണപ്പെട്ടിരുന്നു. അതെന്താണെന്നവർക്കു രൂപമില്ലാ താനും. ശശിയുടെ താഴ്ച; അതേ - അയാളുടെ വിദ്യയുടെയും, സ്വത്തിന്റേയും, കുലീനതയുടേയും കുറവു്, പൊട്ടുന്നനവെ ഉണ്ടായ അനുരാഗം അസ്ഥാനത്താണെന്നുള്ള ചിന്തയ്ക്കു് അവസരം കൊടുത്തിരുന്നില്ല. അഭിമാനപ്പാഴ്ച്ചെടിയും, അനുരാഗവല്ലരിയും തമ്മിലുള്ള പോരാട്ടം! നടക്കട്ടേ!!

ശശി സുന്ദരനായ ഒരു ചെറുപ്പക്കാരനാണു്. "ഇന്ദുലേഖയിലെ മാധവനെ"പ്പോലെയുള്ള സൌകുമാര്യം എന്നു പറയാവുന്നതാണു്. ഇതിലധികം ശശിയുടെ ശരീരവർണ്ണനയാവശ്യമില്ല. ഇരുപത്തിയഞ്ചു വയസ്സുപൂർത്തിയായിട്ടുണ്ടു്. വിദ്യാഭ്യാസമില്ല, സ്വത്തില്ല. എന്നാൽ ശശി മര്യാദയുടെ അവതാരമാണെന്നു തീർച്ചയാണു്. ഏതാണ്ടിരുപത്തിരണ്ടു വയസ്സുപ്രായമുള്ള സുഭഗയാണു് കുമുദം. ശശിയുടെ അസൂയാജനകമായ സൌന്ദര്യധോരണിയിൽ അവൾ മയങ്ങിപ്പോയി. അയാളുടെ സൌന്ദര്യം ഏതുകുബേരപദവിയേയും തല കുനിപ്പിക്കുന്നതായിരുന്നു.

ഭവാനിയമ്മ നന്ദാവനത്തിൽ വന്നിട്ടു് ഏതാണ്ടു ഒരു മാസമായി. അവരുടെ ആരോഗ്യം പൂർവ്വസ്ഥിതിയിലല്ല, അതിലും മെച്ചമായിട്ടുണ്ടെന്നു് അവർക്കുതന്നെ ബോദ്ധ്യമായി. അമ്മയും മകനും തമ്മിലുള്ള കൂടിയാലോചനയുടെ ഫലമായി ഡാക്ടരോടായിട്ടു ഭവാനിയമ്മ പറഞ്ഞു. "അവിട്ടത്തെ അന്ന്യാദൃശമാഹാത്മ്യമേറിയ കാരുണ്യത്തിനു് ഒരിക്കലും തീർത്താൽ തീരാത്തവിധം ഞങ്ങൾ കടപ്പെട്ടിരിക്കുന്നു. ഇനിയും ഈ കാരുണ്യത്തെ പരീക്ഷിപ്പാൻ

വിചാരിക്കുന്നതു ന്യായീകരിക്കത്തക്കതല്ല. ദൈവശിക്ഷയും കൂടി ഞങ്ങൾ പാത്രമാകും. ഞങ്ങൾ പോകുവാൻ അനുവദിക്കണം"

ഡാക്ടർ:—"നിങ്ങൾ രണ്ടാളും ഇവിടെനിന്നും പോകരുതെന്നും, പോകുന്നതു എനിക്കിഷ്ടമല്ലെന്നും ഞാൻ പറഞ്ഞുകഴിഞ്ഞു. അപ്പോൾ അഭിപ്രായം മാറുന്ന ഒരു സ്വഭാവമായിരുന്നു എനിക്കെങ്കിൽ നിങ്ങൾ ഇവിടെ വരുവാനിടയാവുകയില്ലായിരുന്നു. നിങ്ങൾ രണ്ടാളും ഇവിടെ എൻെറകൂടെ സ്ഥിരമായി, എൻെറ സ്വന്തമായി താമസിക്കണമെന്നാണ് എൻെറ അഭിപ്രായം. മുഖസ്തുതിയല്ല, നിങ്ങളെ എൻെറ മാതാവായി ഞാൻ സ്വീകരിച്ചു കഴിഞ്ഞു. നിങ്ങൾക്കു നിങ്ങൾ രണ്ടാളുമെയുള്ളു. സ്വത്തില്ല, എനിക്കു ആളുകളും സ്വത്തുമുണ്ടെങ്കിലും സ്വയമേവ, സ്വാഭിപ്രായമനുസരിച്ചു ജീവിക്കുവാൻ കഴിയുന്ന ഒരു പരിതഃസ്ഥിതിയാണുള്ളതു. ധൈര്യമായി പറയുന്നു. ഉള്ള ഴിഞ്ഞ സ്നേഹത്തോടുകൂടി നാം ഒരു കുടുംബമായി മേലാൽ കഴിയണമെന്നാണ് ആഗ്രഹം."

ഭവാനിയമ്മ:—"പാടില്ല. അവിടന്നു എന്നെയും എൻെറ ഏകസന്താനത്തെയും ഇതേവരേ സംരക്ഷിച്ചു. ഞങ്ങളുടെ സ്ഥിതിക്കത്യാവശ്യമായിരുന്നു. വേല ചെയ്യുവാനുള്ള കഴിവുണ്ടാക്കി തന്ന സ്ഥിതിക്കു ഇനിയും അവിടത്തെ ബുദ്ധിമുട്ടിക്കുന്നതു ഞങ്ങളുടെ നന്ദിയില്ലായ്മയാണെന്നു ജനങ്ങൾ വിധിയ്ക്കും."

ഡാക്ടർ:—"ജനങ്ങളുടെ വിധി! അതു കൊണ്ടുച്ചുടണം. അമ്മെ, എനിക്കിനി ഒന്നും പറയുവാനില്ല. നിങ്ങൾ എനിക്കു കടപ്പെട്ടിട്ടുണ്ടെന്നു സമ്മതിക്കുമെങ്കിൽ എൻെറ അനുവാദം കൂടാതെ പോകുന്നതു മര്യാദയല്ല"

ഭവാനിയമ്മ:—"അങ്ങിനെ പോകുമെന്നു ശങ്കിക്കേണ്ട. അനുവദിക്കണമെന്നപേക്ഷിക്കുന്നു"

ഡാക്ടർ:—"എങ്കിൽ വരണം. അമ്മമാത്രം. ഞാൻ സ്വകാര്യമായി കുറച്ചുസംസാരിക്കട്ടെ!!

ഭവാനി അമ്മയും, ഡാക്ടരുമായി അകത്തേക്കു പോയി. ശശി തല്ക്കാലം ഡാക്ടരുടെ ആഫീസുമുറിയിൽ ഇരിക്കട്ടെ!!

*　　*　　*　　*

സഭഹാദര്യം പുലത്തുവാൻ വെമ്പൽകൊള്ളുന്ന ആനന്ദമന്ദാനിലസാന്ദ്രച്ഛായയിൽ ലീനനായ പ്രഭാതസൂര്യൻ ചെങ്കനൽപ്രഭ പൂശി നന്ദാവനത്തിലെ സുന്ദരങ്ങളായ പൂച്ചെടികളെ ആനന്ദനൃത്തം ചെയ്യിക്കുന്നതു്: അതേ—ശശീന്ദ്രൻ നായരും, ഡാക്ടർ കുമുദാംബയും തമ്മിലുള്ള വിവാഹം വൃശ്ചികം 10ാംനു-നടത്തുവാനുള്ള തീച്ചാവിവരം ഗ്രഹിച്ചിട്ടായിരിക്കണം!!

(പകപ്പവകാശം സ്വായത്തം)



# എന്തിനിജ്ജീവിതം?

പി. ആർ. ജെ. നായർ.

ലോകമിരുളടഞ്ഞെങ്ങും നിരാശ തൻ-
ദീനദീനങ്ങളാ, രോദനം കേൾക്കവെ,
പാല്ക്കതിർ ചിന്നിയിപ്പാരിനെപ്പുല്കിയ-
പ്പാർവ്വണചന്ദ്രനുദിച്ചു വന്നീടവേ,
ആരറിഞ്ഞെന്നതു തപ്തയാം ഭൂമിയെ
ശീതമാക്കീടുവാനാണെന്ന വാസ്തവം?

പൊന്നിൻകതിർക്കററ വാരി വിതറിയീ-
മന്നിനെത്തട്ടിയുണർത്തിപ്പതുക്കവേ
വിണ്ണിലുയർന്നുയർന്നിക്ഷണം ചോപ്പണി-
ഞ്ഞർണ്ണവത്തിൽ ലയിച്ചോരു 'പകലവൻ'
പാരിനു, സ്വാതന്ത്ര്യസൗന്ദര്യരശ്മിയാൽ
നേർവഴികാട്ടി,യെന്നുള്ളോരു വാസ്തവം
ആരറിയുന്നതു നിസ്തുലസ്നേഹമാം
നേരിൻപ്രദീപമായ് ശോഭിച്ചുവെന്നതും?

* * * * * *

ദുർഗ്ഗന്ധപൂരിതമാകുന്ന ലോകത്തെ
മുഗ്ദ്ധമാക്കീടുവാൻ മന്ദം സമീരണൻ
പൂവുകൾ തന്മണം പേറി നടക്കിലും
ആരറിയുന്നതിൻ വ്യംഗ്യാർത്ഥസംഗ്രഹം?

* * * * * *

ഹാ കഷ്ട,മിങ്ങനെ ചിത്തമുണരാത്ത
ലോകത്തിലെന്തിനിഗ്ഗീതകൾ പാടണം?
ഹാ കഷ്ട,മിങ്ങനെ സത്യം തെളിയാത്ത
ലോകത്തിലെന്തിനിജ്ജീവിതം?—നിഷ്ഫലം!!



# തുടർന്നു നടക്കും ഞാൻ.

ടി. വി. കെ.

ജീവിതത്തിന്റെ മുമ്പിൽ യാഥാർത്ഥ്യം പല്ലിറുമ്മി-
ക്കണ്ണുകൾ തുറപ്പിച്ചു ക്രൂരത കാണിക്കിലും,
പട്ടിണിപ്പാട്ടുകളും കഷ്ടവുമരിഷ്ടവു-
മെന്നെ മുറവുമേ ചുററിക്കൊഞ്ഞനം കാണിക്കിലും,
പ്രേമവും സഹായവും സ്നേഹവും കൊതിച്ചെനി-
ക്കിങ്ങു കൈവന്നുള്ളതു നരകമാണെങ്കിലും,
ഇല്ല, ഞാനെടുക്കില്ല, മുന്നോട്ടു വെച്ചോരടി
തുടർന്നു നടക്കും ഞാ,നെന്റെ താവളമെത്താൻ.

പട്ടിണിപ്പാടിങ്കലും കണ്ണുനീരിലുമല്ലാ
ഞാനെന്റെ ലക്ഷ്യത്തിനെക്കുറിച്ചു മുന്നേതന്നെ!
അന്ധകാരത്തിൻ ഗർഭം പിളർന്നു വമിച്ചുള്ളീ
ചിത്രഭാനുവുമെത്തുന്നുദയാചലത്തിങ്കൽ!
കുന്നുകൾ കിടങ്ങുകൾ കല്ലുകൾ മുള്ളുകളും
കടന്നല്ലയോ ചെല്ലുന്നാഴിയിൽ പുഴകളും!



ഏകാങ്കനാടകം.

# സത്യമോ?

മുട്ടത്തുറ, എസ്സ്. വേലായുധൻ ബി. ഏ.

കഥാപാത്രങ്ങൾ

(1) വിജയം-ഒരു യുവതി

(2) ഭാസി-ഒരു യുവാവ്

(3) വേലക്കാരൻ

സ്ഥലം:—ഭാസിയുടെ വീട്ടിലെ മുൻവശത്തെ മുറി. കമനീയമായി അലങ്കരിച്ചിട്ടുണ്ട്.

(ഒരു ചെറിയ മണിനാദം. അല്പം കഴിഞ്ഞ് വേലക്കാരനും അവന്റെ പുറകിൽ കൂടി ഒരു യുവതിയും പ്രവേശിക്കുന്നു. ആകർഷണീയമായ മുഖം. പ്രായം പത്തൊൻപതിനോടടുക്കും.)

യുവതി:—അദ്ദേഹം അകത്തുണ്ടോ?

വേല:—ഉണ്ട് കുഞ്ഞേ......ഞാനകത്തുപോയി ഇങ്ങോട്ടു വരാൻ പറയാം.

യുവതി:—വേണ്ട!......വേണ്ട!...അദ്ദേഹം തനിച്ചാണോ?

വേല:—ഇപ്പോൾ തനിച്ചേയുള്ളു!

യുവതി:—ഞാൻ വന്നിരിക്കുന്നു എന്ന് അദ്ദേഹത്തോടു പറയൂ......അല്ലെങ്കിൽ വേണ്ട... അല്പം കഴിയട്ടെ......അദ്ദേഹം വേറെ ആരെയെങ്കിലും പ്രതീക്ഷിച്ചിരിക്കുകയാണോ?

വേല:—അങ്ങനെ ആരേയും പ്രതീക്ഷിക്കുന്നില്ല. എങ്കിലും സാധാരണ ഇവിടെ വരാറുള്ള അദ്ദേഹത്തിന്റെ സ്നേഹിതന്മാർ ഇന്നു വരും. പക്ഷേ, അവർ കുറെക്കൂടി താമസിച്ചേവരു.

യുവതി:—ആരെല്ലാം ഇവിടെ വരുമെന്നറിയാമോ?

വേല:—സാധാരണ വരാറുള്ളവർ തന്നെ! ......ചന്ദ്രനദ്ദേഹവും വരും!

യുവതി:—അദ്ദേഹം എല്ലാ ദിവസവും വരുമോ?

വേല:—കുഞ്ഞിനതു അറിഞ്ഞു കൂടെ?

യുവതി:—അപ്പോൾ നിങ്ങൾ എന്നെ അറിയും?

വേല:—അറിയും കുഞ്ഞേ, എല്ലാ കാര്യവും എനിക്കറിയാം. ചന്ദ്രൻ കുഞ്ഞ് കുഞ്ഞിനെ വിവാഹം കഴിക്കാൻ പോകുന്ന കാര്യവും എനിക്കറിയാം. ക്ഷണക്കത്തിവിടെ വന്നിരുന്നു. ഞാൻ കണ്ടതല്ലേ!

യുവതി:—ഞാനിവിടെ ഇപ്പോൾ തനിച്ചിവിടെ വന്നതെന്തെന്ന് നീ ആശ്ചര്യപ്പെടുന്നുണ്ടായിരിക്കാം?

വേല:—അങ്ങനെയൊന്നുമില്ല, കുഞ്ഞേ. ......അതാ അദ്ദേഹം വന്നു കഴിഞ്ഞു. സംസാരിക്കുന്ന ശബ്ദം കേട്ട് ആരെന്നു നോക്കാൻ വന്നതായിരിക്കും.

യുവതി:—ആയിരിക്കാം! സ്ത്രീകളുടെ ശബ്ദം ഈ അറയിലെ ഭിത്തികൾ അധികം കേട്ടിട്ടില്ല, അല്ലേ?

(ഭാസി അകത്തു പ്രവേശിക്കുന്നു.)

താങ്കളെ അന്വേഷിച്ചു തന്നെയാണു ഞാൻ വന്നതു്.

ഭാസി:—അല്ല, ഇതാരു? വിജയമോ?

(വേലക്കാരനോട്) വന്നയുടൻ എന്നോടു വന്നു പറഞ്ഞുകൂടായിരുന്നോ?............

ശരി! നീ പോയി ആ വാതില്ക്കൽ നില്ക്കു്! എന്റെ സ്നേഹിതന്മാർ ആരെങ്കിലും വരുകയാണെങ്കിൽ അടുത്ത മുറിയിൽ കൂട്ടിക്കൊണ്ടു പോയി ഇരുത്തണം. ഞാൻ എന്തുചെയ്യുന്നു എന്നും, ആരോടു സംസാരിക്കുന്നു വെന്നും, അവരോടു പറഞ്ഞു പോകരുതു്. കതകടയ്ക്കുണ്ട. പൊയ്ക്കോള്ളൂ.

(വേലക്കാരൻ പോകുന്നു.)

വിജയം:—ഞാൻ തനിച്ചിവിടെ വന്നതിൽ ആശ്ചര്യപ്പെടുകയായിരിക്കാം!

ഭാസി:—ഇല്ല! വിജയം എന്തെല്ലാം പ്രവത്തിക്കും; എന്തെല്ലാം പ്രവത്തിക്കയില്ലാ എന്നു് എനിക്കു് നിശ്ചയമുണ്ടായിരുന്നെങ്കിൽ ആശ്ചര്യപ്പെടുമായിരുന്നു. ഇക്കാലത്തെ വനിതാമണികളുടെ യാതൊരു പ്രവൃത്തിയിലും ആശ്ചര്യപ്പെടാത്തവനാണു ഞാൻ!

വിജയം:—ഒരു പ്രസംഗം കേൾക്കാനല്ല ഞാൻ വന്നതു്.

ഭാസി:—പ്രസംഗം കൊണ്ടു വിജയത്തിനോടു ഒന്നും പറവുകയില്ലെന്നു് എനിക്കറിഞ്ഞു കൂടേ?

വിജയം:—ഒരു കാര്യം താങ്കളോടു ചോദിച്ചു മനസ്സിലാക്കുവാനാണു് ഞാൻ വന്നതു്.

ഭാസി:—എന്നാൽ അതു ചോദിച്ചുകൊള്ളൂ.

വിജയം:—ഞാനെങ്ങനെ ചോദിക്കട്ടേ!

ഭാസി:—നാക്കുകൊണ്ടു്.

വിജയം:—കണ്ണുകൊണ്ടല്ലെന്നു് എനിക്കറിയാം.

ഭാസി:—അറിഞ്ഞിരുന്നാൽ മതിയോ?

വിജയം:—കളിയാക്കാതിരിക്കൂ... എനിക്കു എന്തോ ഒരു ലജ്ജ, അതാദ്യം നിങ്ങളോടു ചോദിക്കാൻ!

ഭാസി:-ലജ്ജ! അതു് സ്ത്രീത്വത്തിന്റെ ഒരു ലക്ഷണമാണു്!

വിജയം:-അപ്പോൾ ഞാനൊരു സ്ത്രീയെന്നു സമ്മതിച്ചു. ഭാഗ്യം!

ഭാസി:-അപ്പോൾ പറയാൻ വന്നതു മറന്നോ?...കാര്യം പറയാൻ സ്ത്രീകളേക്കൊണ്ടു സാദ്ധ്യമല്ലെന്നെനിക്കറിയാം!

വിജയം:—സ്ത്രീകളെ ആക്ഷേപിക്കുന്ന താങ്കൾ എന്നെങ്കിലും ഒരു സ്ത്രീയുടെ ഭത്താവാകും!

ഭാസി:—അങ്ങിനെയാണെങ്കിൽതന്നെ ഒരു കാര്യത്തിൽ ഞാൻ സന്തോഷിക്കുന്നതേയുള്ളൂ. എന്റെ ഭാര്യ ശ്രീമതി: വിജയം ആയിരിക്കുകയില്ലല്ലോ എന്നൊരാശ്വാസംമാത്രമേയുള്ളൂ!

വിജയം:—എന്നെ അപമാനിക്കയാണോ? എനിക്കു കോപം വരുന്നു...

ഭാസി:—കോപിക്കാം!......ഒരു സ്ത്രീയുടെ പുഞ്ചിരിയേക്കാൾ അവളുടെ കവിൾത്തടം തുടുപ്പിക്കുന്ന കോപം കാണാനാണു എനിക്കിഷ്ടം! ആ കോപത്തിൽ മാത്രമേ എന്തെങ്കിലും ഞാൻ കാണുന്നുള്ളൂ! കോപിച്ചു കൊള്ളൂ!

വിജയം:—ഒന്നു നിറുത്താമോ, ഈ പ്രസംഗം?

ഭാസി:—വന്ന കാര്യം പറയൂ.

വിജയം:-എന്നെ സംസാരിക്കാൻ അനുവദിച്ചാലല്ലേ എനിക്കു പറയാൻ സാധിക്കൂ? ഞാൻ ഒരു വാക്കു പറഞ്ഞാൽ മതി, നുറുപ്രാവശ്യം സ്ത്രീകളെ പഴിച്ചു കൊണ്ടു പ്രസംഗിക്കാൻ തുടങ്ങും

ഭാസി:—സ്ത്രീജനങ്ങളിൽ നിന്നും രക്ഷപ്പെടുവാൻ ഈശ്വരൻ എനിക്കു തന്നിരിക്കുന്ന ആയുധം അതാണു്.

വിജയം:—അതിരിക്കട്ടെ! സമയം ധാരളമുള്ളപ്പോൾ നമുക്ക് ആ വിഷയത്തെപ്പററി തീവ്രമായ ചർച്ചചെയ്യുകൊള്ളാം.

ഭാസി:—ശരി! ഇനി, വന്നകാര്യം?

വിജയം:—താങ്കളുടെ ഭൃത്യനു കാര്യമറിയാം എന്നു പറഞ്ഞു.

ഭാസി:—എന്തു കാര്യം?

വിജയം:—എനിക്കിപ്പോൾ എന്തിനെപ്പററിയാണു സംസാരിക്കുവാനുള്ളതു്? അതു പോലും അറിയാൻ കെല്പില്ലാത്ത താങ്കളാണു് സ്ത്രീകളെപ്പററി പ്രസംഗിക്കാൻ തുടങ്ങുന്നതു്!

ഭാസി:—ഓ! നിൻെറ വിവാഹകാര്യം! വിശദവിവരങ്ങൾ കത്തിലുണ്ടായിരുന്നു.

വിജയം:—ഉണ്ടായിരുന്നാൽ...?

ഭാസി:—അതുപോരേ? വരൻ എൻെറ ആത്മീയമിത്രങ്ങളിൽ ഒരാളാണു്. ദിവസം ഒരു പ്രാവശ്യമെങ്കിലും ഇവിടെ വരാതിരിക്കുകയില്ല.

വിജയം:—ഇന്നും ഇവിടെ വരുമായിരിക്കാം?

ഭാസി:—വരും! തീർച്ചയായും വരും! ഇവിടെ വാരാതെ അയാൾ പിന്നെ എവിടെ പോകുവാൻ? വിവാഹം എന്ന തീക്കുഴിയിൽ കിടന്നു ദഹിക്കുന്ന അവനു് അല്പനേരത്തേയ്ക്കെങ്കിലും ആശ്വാസം ലഭിക്കണമെങ്കിൽ എൻെറ സാമീപ്യം വേണം! അല്പംകഴിഞ്ഞാൽ വരാതിരിക്കുകയില്ല.

വിജയം:—ഞാനിവിടെ വന്നിരിക്കുന്നു എന്നു് എൻെറ അച്ഛനമ്മമാക്ക് പോലും അറിഞ്ഞുകൂടാ.

ഭാസി:—അറിഞ്ഞിരുന്നെങ്കിൽ അവർ ആത്മഹത്യ ചെയ്യുമായിരുന്നു.

വിജയം:—നീ ചിത്തയാണെന്നു ആരും പറയുന്നില്ല, ഭാസി.

ഭാസി:—അപ്പോൾ എനിക്കു ചിത്തപ്പേരുപോലും ഇല്ല! ആ സ്ഥിതിക്കു് എന്നെ ഒരു നിർഗ്ഗുണബ്രഹ്മം എന്നാണു് എൻെറ നാട്ടുകാർ തെററിദ്ധരിച്ചു വെച്ചിരിക്കുന്നതു്. കഷ്ടം! അല്പം ചീത്തപ്പേരുപോലും സമ്പാദിക്കാൻ സാധിക്കാത്ത ഒരു പാവമായിപ്പോയി ഞാൻ! ജീവിതത്തിൻെറ ഏതു തുറയിൽ എനിക്കു വിജയിക്കാൻ സാധിക്കും?

വിജയം:—നീ ഇപ്പോഴും കളിപ്രായം കഴിഞ്ഞിട്ടില്ലാത്ത ചെറുക്കൻ തന്നെ. സമുദായത്തേയും, ഗുരുജനങ്ങളേയും വകവക്കാതെ, ഒരു യുവതി നിൻെറ വീട്ടിൽ, അതിപ്രധാനമായ ഒരു കാര്യത്തെ കുറിച്ചു ചോദിക്കാൻ വന്നപ്പോൾ എന്താണതു് എന്നു് ചോദിക്കാനുള്ള സൗമനസ്യം നിനക്കില്ലാതെ പോയല്ലോ!

ഭാസി:—നിന്നേപ്പോലുള്ള വനിതാമണികളുടെപ്രധാനകാര്യവും അപ്രധാനകാര്യവും എന്താണെന്നു് എനിക്കു നല്ലതുപോലറിയാം!

വിജയം:—എൻെറ സഹോദരികളെപ്പററിനിനക്കുള്ള അഭിപ്രായം ശരിതന്നെ എന്നു ഞാൻ സമ്മതിക്കുന്നു. എന്നാൽ എന്നെയും..........!

ഭാസി:—വിജയം അക്കാര്യത്തിൽ അവളുടെ സഹോദരികളേക്കാൾ മിടുക്കിയാണെന്നു് എനിക്കറിയാം. നീ ഒരപ്സരസ്സ്! സൌന്ദര്യവും ബുദ്ധിശക്തിയും ഒരുമിച്ചു ചേർന്നിട്ടുള്ളതായി ചരിത്രത്തിൽ യാതൊരു തെളിവുമില്ല.

വിജയം:—ഭാസിയെ എനിക്കു പണ്ടേ അറിഞ്ഞുകൂടേ! ഇതെല്ലാം കേട്ടുകൊണ്ടിവിടെ നില്ക്കുന്നതു് അതു കൊണ്ടുതന്നെ!

ഭാസി:—എനിക്കും നിന്നെ പണ്ടേ അറിഞ്ഞുകൂടേ? നാം ഒരുമിച്ചു് ഒരു ബഞ്ചി

ലിരുന്നു പഠിച്ചതല്ലേ? ഒരുമിച്ചു കളിച്ചു നടന്നതല്ലേ? ഭാവിജീവിതത്തിൽ വരാൻ പോകുന്ന ഓരോ സംഭവവും നാം ഒരുമിച്ചുചേൎന്നു അഭിനയിച്ചിട്ടില്ലേ? അതുകൊണ്ടു തന്നെയാണു നിന്റെ സൗന്ദൎയ്യത്തേയും ബുദ്ധിശക്തിയേയും പററി ഇത്രമാത്രം സംസാരിക്കാൻ സാധിച്ചതും. നീ സ്വയം വിചാരിക്കുന്നതുപോലെ ബുദ്ധിമതിയായിരുന്നെങ്കിൽ, എന്നെ വിവാഹം കഴിക്കുമായിരുന്നു.

വിജയം:—നിന്നെ വിവാഹം കഴിക്കാൻ സമ്മതിക്കാതിരുന്നതുതന്നെ എന്റെ ബുദ്ധിസാമൎത്ഥ്യത്തിനു ഒന്നാം തരം ദൃഷ്ടാന്തം എന്നു ഞാൻ കരുതുന്നു.

ഭാസി:—സൌന്ദൎയ്യക്കോതകൾക്കെല്ലാം ഇതു പോലെ പലതെററിദ്ധാരണകളും കാണും.

യുവതി:—വളരെ ശരി! പക്ഷേ, അതിനെക്കുറിച്ചു അധികമൊന്നും സംസാരിച്ചുകൊണ്ടിരിക്കാൻ എനിക്കിപ്പോൾ സമയമില്ല.........എനിക്കൊരു ഉപകാരം ചെയ്യുമോ?

ഭാസി:—പറയൂ!

വിജയം:—അല്പനേരം നിന്റെ മുറിയിൽ എന്നെ ആരും കാണാതെ ഇരിക്കാൻ അനുവദിക്കണം. നീ നിന്റെ സ്നേഹിതന്മാരൊട്ടുകൂടി സാധാരണ സംസാരിച്ചു കൊണ്ടിരുന്നുകൊള്ളുക!......പക്ഷേ നിങ്ങൾ സംസാരിക്കുന്നതെല്ലാം എനിക്കു കേൾക്കണം!

ഭാസി:—കൊള്ളാം!......ഈ ഭയങ്കര കൃത്യം എന്തിനു വേണ്ടി?

വിജയം:—എനിക്കൊരു കാൎയ്യം അറിയണം. അതിനു വേണ്ടി!

ഭാസി:—അറിയണം. എന്താണതു്?

വിജയം:—എന്റെ ഭാവിവരനു് എന്നെക്കുറിച്ചുള്ള അഭിപ്രായം എന്തെന്നു് എനിക്കറിയണം.

ഭാസി:—ശരിയായ അഭിപ്രായം!

വിജയം:—എല്ലാ യുവതികളും അറിയാൻ ആഗ്രഹിക്കുന്ന ഒരു കാൎയ്യം! അത്രയേയുള്ളു. അതിൽ ആശ്ചൎയ്യപ്പെട്ടുവാൻ എന്തിരിക്കുന്നു? അല്പദിവസങ്ങൾക്കുള്ളിൽ എന്റെ ഭൎത്താവാകാൻ പോകുന്ന ഒരാളിനു്, എന്നേക്കുറിച്ചുള്ള അഭിപ്രായം എന്താണെന്നു് എനിക്കറിയരുതേ? സ്നേഹിതന്മാരോട്ടുകൂടി തനിച്ചിരുന്നു സംസാരിക്കുമ്പോൾ അറിയാതെ ഹൃദയം തുറന്നു പോകും!

ഭാസി:—നീ വിചാരിക്കുന്നതു പോലൊന്നും ഞങ്ങൾ സംസാരിക്കാറില്ല.

വിജയം:—നിങ്ങളുടെ സംഭാഷണ വിഷയം സ്ത്രീലോകത്തിലേക്കു തിരിച്ചു വിടണം. അപ്പോൾ എന്നേപ്പററിയും വരും!

ഭാസി:—കഷ്ടം! നീയും ഒരു സ്ത്രീ തന്നെ!......സാധാരണ ഒരുസ്ത്രീ! എത്രയൊക്കെ പഠിച്ചാലും പെണ്ണു പെണ്ണുതന്നെ. നീ വാസ്തവം അറിയുവാൻ ആരാഞ്ഞു നടക്കുന്നു...ഉം......പാവം! പുരുഷന്മാർ സുഹൃൽ സമ്മേളനങ്ങളിൽ മാത്രം അവരുടെ ഹൃദയം തുറന്നു കാണിക്കുകയുള്ളുവെന്നു് നീ തെററിദ്ധരിച്ചിരിക്കുന്നു. മനുഷ്യർ, തനിച്ചിരിക്കുമ്പോൾ കൂടി വാസ്തവം തുറന്നു പറയുകയില്ലെന്നുള്ള കാൎയ്യം നിനക്കറിഞ്ഞുകൂടാതെപോയി! കഷ്ടം!

വിജയം:—കളിമതിയാക്കൂ, ഭാസി.

ഭാസി:—ഇതു കളി പറയുകയല്ല, വിജയം! ചന്ദ്രൻ നിന്നെ പണത്തിനുവേണ്ടി വിവാഹം ചെയ്യുന്നു എന്നു് പറഞ്ഞേക്കാം. രൂപവതിയായ ഭാൎയ്യ ഒരു ശത്രുവാ

ണെന്നു പറഞ്ഞേയ്ക്കാം. വിവാഹമാകുന്ന സ്വർണ്ണക്കൂട്ടിലകപ്പെടാതെ ബ്രഹ്മചാരിയായി കഴിക്കുന്നതാണു് ഉത്തമമെന്നു അഭിപ്രായപ്പെട്ടേയ്ക്കാം—പക്ഷേ; ഇതെല്ലാം ഇപ്പോൾതന്നെ പറയുമെന്നു് എങ്ങിനെ അറിയാം.

വിജയം:—(തിടുക്കത്തോടെ) സത്യമോ?

ഭാസി:—ചെറുപ്പക്കാരെല്ലാം ഇതുപോലെതന്നെ! ഞങ്ങൾക്കു് ഏറ്റവും പ്രിയതരമായ കാര്യങ്ങളെക്കുറിച്ചു സംസാരിക്കുമ്പോൾപോലും സത്യത്തിന്റെ ഒരു നേരിയ നിഴൽപോലും അവിടെ കാണുകയില്ല. ദേശഭക്തി, ഈശ്വരൻ, സ്നേഹം, ഭക്തി എന്നീ ഗഹനങ്ങളായ വിഷയങ്ങളെപ്പറ്റി എത്ര അലക്ഷ്യമായി ഞങ്ങൾ സംസാരിച്ചുതീർക്കുമെന്നറിയാമോ? ഒരു കാര്യത്തെപ്പറ്റിയും, സത്യം പറയുവാനുള്ള ധൈര്യം ഞങ്ങൾക്കില്ല. പൊതുജനാഭിപ്രായം—അതാണു ഞങ്ങൾക്കു സത്യം.—അതുകൊണ്ടുതന്നെയാണു് നല്ലതും ചീത്തയും തമ്മിൽ തിരിച്ചറിയുവാൻ സാധിക്കാത്തതും?

വിജയം:—പുരുഷന്മാരെല്ലാം ഇത്രയും ഭീരുക്കളാണോ?

ഭാസി:—പുരുഷന്മാർ മാത്രമല്ല, മനുഷ്യസമുദായത്തിലുൾക്കൊള്ളുന്ന എല്ലാവരും ഭീരുക്കൾ തന്നെ. ചീത്തയാളുകൾ എങ്ങനെ നല്ലവരെപ്പോലെ നടിച്ചുനടക്കുന്നുവോ, അതുപോലെതന്നെ നല്ലവർക്കും ചിലപ്പോൾ ചീത്തകളെപ്പോലെ നടിക്കേണ്ടതായിട്ടുണ്ടു്. ഈ തത്വമാണു് നമ്മുടെ സമുദായഘടനയുടെ അടിക്കല്ലു്. കരിഞ്ചന്തയെപറ്റി പ്രസംഗവേദിയിൽ പ്രസംഗിക്കുന്ന ഒരുവൻ ഇരുളിന്റെ ഒളിവിൽ കരിഞ്ചന്ത നടത്തുന്നു. അതുപോലെ ഓരോരുത്തരും അവരവരുടെ നൈസർഗ്ഗികഗുണങ്ങളെ ഒളിച്ചുപിടിച്ചു ജീവിക്കുന്നു. അങ്ങനെ ഭീരുക്കളുടെ ഒരു സമാഹാരണമാണു് ഈ ലോകം!

വിജയം:—അങ്ങിനെയാണെങ്കിൽ ആരെപ്പറ്റിയും ഒന്നും നമുക്കറിയാൻ സാധിക്കുകയില്ലല്ലോ?

ഭാസി:—തീർച്ചയായും ഇല്ല...നല്ലവർ എന്നു അഭിനയിച്ചുനടക്കുന്നവരെല്ലാം നല്ലവരല്ലെന്നു മനസ്സിലാക്കാൻ നാം എപ്പോഴും തയാറായിരിക്കണം. അതുപോലെതന്നെ ആഭാസന്മാരുടെ കാര്യവും. ഒരുവൻ നല്ലവനോ, ചീത്തയോ എന്നു അവനുതന്നെഅറിഞ്ഞുകൂടാ. അതിനെപ്പറ്റി ഒരു തത്വശാസ്ത്രജ്ഞൻ പറഞ്ഞിരിക്കുന്നതു് വളരെ ശരി.—ആ മനുഷ്യൻ കുറച്ചുനാൾ ചക്രവർത്തിയായും—കുറച്ചുനാൾ യാചകനായും കഴിഞ്ഞാൽമാത്രമേ അവനു് അവനെപ്പറ്റി ശരിയായ ജ്ഞാനമുണ്ടാകൂ!

വിജയം:—(എന്തോ ആലോചിച്ചുകൊണ്ടു നില്ക്കുന്നു.)

ഭാസി:—നിന്റെ ഭാവിഭർത്താവിനെപ്പറ്റിയുള്ള സത്യം അറിയുവാൻ നീ, ആഗ്രഹിക്കുന്നു; അല്ലേ? നീ ആരോടെങ്കിലും ചോദിച്ചുനോക്കൂ; പറഞ്ഞുതരും. പത്തു വഴിപോക്കരോടു ചോദിച്ചുനോക്കൂ; അവർ ഓരോരുത്തരും പത്തു ചെറിയ സത്യങ്ങൾ നിന്നോടു പറഞ്ഞുതരും. പക്ഷേ, അതെല്ലാം സത്യത്തിന്റെ പുറം ചട്ടയിട്ട അസത്യങ്ങൾ മാത്രമാണെന്നു് നിനക്കു തന്നെ മനസ്സിലാകും. ഒരു മനുഷ്യനെപ്പറ്റി അവന്റെ സ്നേഹിതരോടും, വിരോധികളോടും, കടക്കാരോടും ചോദിക്കൂ; അവർ പറയുന്ന സത്യത്തെ ക്രോഡീകരിച്ചാൽ വളരെ രസാവഹമായിരിക്കും. ഒരു യുദ്ധരംഗത്തെപ്പറ്റി ആയിരം ചരിത്രകാരന്മാർ ആയിരം ചരിത്രങ്ങൾ നിർമ്മിക്കു

ന്നതുപോലെ. പക്ഷേ, ആ 'സത്യ'ങ്ങളിൽ ശരിയായ സത്യം എവിടെ ഇരിക്കുന്നു?

വിജയം:—(അല്പനേരം മൗനമായി നിന്നതിനു ശേഷം) സത്യം എന്നൊന്നില്ലെ?

ഭാസി:—ഉണ്ട്! ഉണ്ട്! നീ സർവ്വകലാവല്ലഭയല്ലേ? കേൾക്കു! പറഞ്ഞുതരാം. നിൻെറ ഭർത്താവിൻെറ വാസ്തവം കണ്ടുപിടിക്കാൻ നീ എൻെറ മുറി അന്വേഷിച്ചുവന്നു! എന്തിനുവേണ്ടി ഇത്രമാത്രം ബുദ്ധിമുട്ടു സഹിച്ചു? നിൻെറ ഹൃദയം നല്ലതുപോലൊന്നു പരിശോധിക്കു! അവിടെക്കാണാം അദ്ദേഹത്തെപ്പററിയുള്ള സത്യം.! വേറെയെങ്ങും കാണുകയുമില്ല. 'സത്യത്തെ'!...

വിജയം:—പറയൂ...!

ഭാസി:—നിനക്കു അദ്ദേഹത്തിനോടു സ്നേഹം തോന്നുന്നില്ലേ!......ഇല്ലാ എന്നു തന്നെ ഞാൻ വിശ്വസിക്കുന്നു...... ഉണ്ടായിരുന്നെങ്കിൽ നീ തീർച്ചയായും അദ്ദേഹത്തെപ്പററിയുള്ള സത്യം അന്വേഷിച്ചു പുറപ്പെടുകയില്ലായിരുന്നു.

വിജയം:—അതേ...എൻെറ ബുദ്ധിശൂന്യത തന്നെ!

ഭാസി:—അതിൽ ഞാൻ സന്തോഷിക്കുന്നു. സ്വന്താ കുറവുകളെപ്പററി ആ പരിജ്ഞാനം നിനക്കുണ്ടാക്കിത്തന്നതിൽ ഞാൻ അഭിമാനിക്കുന്നു. ഇനി അതൊന്നു പരിഹരിച്ചാൽ മതി, ജീവിതം പൂമലർവാടിയായി മാററുവാൻ. (ദൂരെനിന്നും കതകു തുറക്കുന്ന ശബ്ദം)

അതാ, എൻെറ സ്നേഹിതന്മാർ വന്നു കഴിഞ്ഞു...നിൻെറ ചന്ദ്രൻ സംസാരിക്കുന്നതു കേൾക്കണമെങ്കിൽ ഈ മുറിയിൽ ഇവിടെ ഇരിക്കൂ! നിൻെറ ഹൃദയത്തിൽ നിനക്കു വിശ്വാസമുണ്ടെങ്കിൽ ചന്ദ്രൻ നിന്നെകാണുന്നതിനുമുമ്പു ഇവിടെനിന്നും പൊയ്ക്കൊള്ളും. ഇഷ്ടമുള്ളതു പ്രവർത്തിക്കാം:

വിജയം:—കേൾക്കണമെന്നില്ല. (നേരം പോകയിൽ) ഭാസി! നീ ഇത്ര മിടുക്കനാണെന്നു ഞാൻ അറിഞ്ഞിരുന്നില്ല. എങ്കിൽ—

ഭാസി:—എങ്കിൽ—

വിജയം:—ഞാൻ നിന്നെ വിവാഹം കഴിക്കുമായിരുന്നു.

ഭാസി:—(ദുഃഖഭാവം അഭിനയിച്ചുകൊണ്ടു) എൻെറ ഭാഗ്യം! (പരിഹാസമായി) ആ കണ്ഠത്തിൽ മംഗല്യസൂത്രം അണിയിക്കാനുള്ള ഭാഗ്യം എനിക്കില്ലാതെപോയി. നീ ദുഃഖിക്കേണ്ട. ചന്ദ്രൻ എന്നേക്കാൾ മിടുമിടുക്കനാണു! ഞങ്ങളുടെ സംഭാഷണം അല്പനേരം കേട്ടുകൊണ്ടിരുന്നാൽ നിനക്കതു മനസ്സിലാകും. എന്താണു......

വിജയം:—വേണ്ടാ!

ഭാസി:—ശബ്ദമുണ്ടാക്കാതെ ഇതിലേ വരൂ! (നടക്കുന്നു)

വിജയം:—(പുറകിൽകൂടി പോകുന്നു) ഞാൻ ഇങ്ങിനെയൊക്കെ പ്രവർത്തിച്ചതു തെററു തന്നെ!

ഭാസി:—തെററുതന്നെ! ശരിയായ ഒരു തെറെറന്നുമാത്രം. സാരമില്ലാ. ഇതിലേ പോകൂ!

(കർട്ടൻ)



# വിശപ്പിൻെറ താരാട്ട്.

ഏവൂർ പരമേശ്വരൻ നായർ.

"കരയാതിരിക്കൂ, തങ്കം
കരയാതിരിക്കൂ, തങ്കം,
കരയാതെ വേഗം നീയൊ-
ന്നുറങ്ങൂ, തങ്കം!"
മടിയിലിരുന്നു വിമ്മി-
ക്കരയും തന്മകനോടു
ചുടു ബാഷ്പം തൂവിയമ്മ
കഥിച്ചിവണ്ണം.
"കരയാതിരിക്കൂ, തങ്കം,
കരയാതിരിക്കൂ, തങ്കം
കരയാതെ വേഗം നീയൊ-
ന്നുറങ്ങൂ, തങ്കം."
അണയുവാനവസരം
കാത്തു കാത്തുകഴിയുമ-
ത്തകരവിളക്കിന്നാശാ-
നാളമൊന്നാളി.
അകലത്തിലെങ്ങോ നിന്നും
ചിറകടിച്ചൊരു കൂവൽ
മുഴുവനാക്കാതെ നിർത്തി
പ്പാതിരാക്കോഴി.
അടുപ്പിൻെറ മൂട്ടിൽ മുനി-
ഞ്ഞിരിക്കുമെച്ചുക്കിപ്പൂച്ച
പിടഞ്ഞെഴുന്നേററു ചുററും
പകച്ചു നോക്കി.
"ഉറങ്ങിയിട്ടില്ലേയിതേ-
വരെയുമിക്കൊച്ചമ്മ"യെ-
ന്നൊരുപക്ഷേയവൾ ശുണ്ഠി
പിടിക്കുന്നുണ്ടാം.
വിവശനായ് കിടക്കും ത-
ന്മകനുടെ മുഖത്തുടെ
വിശപ്പിൻെറ കാവ്യം വായി-
ച്ചറിയും മട്ടിൽ
പതറാത്ത ദൃഷ്ടിയൊടെ-
യിരിക്കുകയാണൊരു കല്
പ്രതിമ പോൽ ദരിദ്രയാ-
മക്കുടുംബിനി.
പണിതേടിയുഷസ്സിലേ
പോയ ഭർത്താവിനെത്തേടി
പലവഴിയാമനസ്സു
തിരിയുന്നുണ്ടാം.
"വരുമിപ്പോൾ വരുമിപ്പോൾ—"
ഉരുകുന്ന മനസ്സിനാ-
നിനവിൻെറ നനവൊട്ടു
കുളുർമ്മയേകാം.
എങ്കിലും വിശപ്പേ, നീറി-
പ്പുകയുന്നവിശപ്പേ, നിൻ
സങ്കടത്തിൻ ഭാരമാരു
താങ്ങുമീ മന്നിൽ?
പാതിരാത്രി കഴിവോളം
പതിയെക്കാത്തിരുന്നിട്ടും
ശൂന്യമാം നിരാശയിലാ
സാദ്ധ്വി ചെന്നെത്തി.
മടിയിലിരുന്നു വിമ്മി-
ക്കരയും തന്മകനോടു
ചുടുബാഷ്പം തൂവിയമ്മ
പറഞ്ഞു വീണ്ടും:—
"കരയാതിരിക്കൂ, തങ്കം,
കരയാതിരിക്കൂ, തങ്കം,
കരയാതെ വേഗം നീയൊ-
ന്നുറങ്ങൂ, തങ്കം.........!"

# പാവപ്പെട്ട പഥികൻ

മിസ് ററി. എസ്. പൊന്നമ്മ.

പഥികൻ മുമ്പോട്ടുതന്നെ പൊയ്ക്കൊണ്ടിരുന്നു. അയാൾക്ക് ഒരേ ഒരുദ്ദേശം മാത്രമുണ്ടായിരുന്നു; ഒരേ ഒരു ലക്ഷ്യം. തന്റെ ലക്ഷ്യസ്ഥാനംവരെ അയാൾക്ക് എത്തിയേ മതിയാവൂ. ആ പാന്ഥന് നടക്കുവാൻ മാത്രമറിയാം. നിരന്തരഗമനത്താൽ മാർഗ്ഗത്തിന്റെ ദൈർഘ്യത്തോടൊത്തു മുമ്പോട്ടു പോകണം; അവസാനശ്വാസം വരെയും പോകണം.........

......ഈ പന്തയത്തിൽ പത്മിനീപതി പരാജയമടഞ്ഞു. അസ്തമനഗിരിയോടടുക്കുന്തോറും ആദിത്യന്റെ വദനം ലജ്ജകൊണ്ടു മഞ്ഞളിച്ചു പോയി. അതുകണ്ട് അകമലിഞ്ഞ ചക്രവാളം തന്റെ അങ്കത്തിൽ ആനനമൊളിക്കുന്നതിന് സൂര്യന് അനുവാദമരുളി......

പാന്ഥൻ പൊയ്ക്കൊണ്ടേയിരുന്നു...... അന്ധകാരത്തിന്റെ അലകൾ അണിയണിയായി വന്ന് അയാളുടെ മാർഗ്ഗം അവ്യക്തമാക്കുവാൻ തുടങ്ങി. ദേവൻ സുധാകരന് ഈ അന്യായം കാണ്മാൻ കഴിഞ്ഞില്ല. അതിനാൽ തന്റെ ചന്ദ്രിക പരത്തി അന്ധകാരം ഇല്ലാതെയാക്കി. താരങ്ങൾ ഓരോരോന്നോരോന്നായിട്ടുയർന്ന് ആകാശത്തിലെവിടെയും തങ്ങളുടെ അധികാരം സ്ഥാപിച്ചു കഴിഞ്ഞു.

......പഥികൻ അയാളുടെ ചിന്തയിൽ മുഴുകിയിരുന്നു. അയാളുടെ പാദങ്ങളിൽ ചലനമുണ്ടായിരുന്നു; ഹൃദയത്തിൽ സ്പന്ദനവും......

...സ്വച്ഛമായ ഒരു വെള്ളിമേഘശകലം വന്ന് ചന്ദ്രികയെ സ്വരൂപിക്കുവാൻ തുടങ്ങി. ചന്ദ്രികയും അതിന്റെ മാർഗ്ഗത്തിലേക്കു പ്രവേശിച്ചു കൊണ്ടിരുന്നു.

പിന്നെയും മാർഗ്ഗം അവ്യക്തമാകാൻ തുടങ്ങി.

......പഥികനു തോന്നി ആരോ അയാളെ തടയുന്നു വെന്നു്...വീണ്ടും പാത സുവ്യക്തമായി. പാന്ഥന്റെ നയനങ്ങൾ മുകളിലേക്കു നയിക്കപ്പെട്ടു. ആ ശുഭ്രമേഘം ചന്ദ്രികയെ പിന്നിൽ തള്ളിയിട്ട് വളരെ ദൂരെത്തേക്ക് ഓടുന്നതു് അയാൾ കണ്ടു. ചന്ദ്രിക പുറകേ ഓടിപ്പോകുകയാണ്.......

പഥികൻ വിറച്ചുപോയി. കണ്ണിൽ കണ്ണുനീർ പൊടിഞ്ഞു വന്നു. തന്നെ ഭ്രാന്തനെന്നു പരിഗണിച്ച് ചന്ദ്രൻ വ്യംഗ്യമായി പരിഹസിക്കുകയല്ലേ എന്നയാൾക്കു തോന്നി......

മുന്നോട്ടു കണ്ണുകൾ പായിച്ചപ്പോൾ പാതയുടെ അനന്തവിസ്തൃതി അയാളുടെ സങ്കല്പത്തിൽ സജീവമായിട്ട് ഉയർന്നു പൊങ്ങി. അയ്യോ! ഇതേവരെ അയാൾ നടന്നതു് എത്ര കുറച്ചു ദൂരം മാത്രം!

ഈ ചിന്ത, അയാളുടെ അപരിമിതമായ ശക്തിയെ ഒരു കീടത്തെപ്പോലെ കരളുവാൻ തുടങ്ങി. എന്നാലും യാത്രനിറുത്തിയില്ല.

* * * *

പ്രാതഃകാലം സമാഗതമായി. താരങ്ങൾ ഓരോരോന്നോരോന്നായി വിഹായസ്സി

ന്റെ വിസ്തൃതമായ വക്ഷസ്സിൽ വിലീനങ്ങളായിത്തുടങ്ങി. പൂർവ്വദിക്കിൽ നിന്നും,പത്മബാന്ധവന്റെ പാവനകിരണങ്ങൾ പൊട്ടിപ്പുറപ്പെട്ടു. പതംഗമങ്ങൾ തങ്ങളുടെ കൂട്ടുകളുടെ കവാടങ്ങൾ തുറന്നു. പ്രകൃതി മൂരിനിവൎന്നെഴുന്നേററു.

പാന്ഥൻ തന്റെ യാത്ര തുടൎന്നു കൊണ്ടിരുന്നു. പരിതഃ സ്ഥിതികൾ അയാളുടെ മാൎഗ്ഗത്തെ നിരോധിയ്ക്കുന്നുണ്ടായിരുന്നു. പൎവ്വതങ്ങളും, നദികളും, ഭയങ്കരകാനനപ്രദേശങ്ങളും എല്ലാം മാൎഗ്ഗമദ്ധ്യേ കാണപ്പെട്ടു; എന്നാൽ സകലതിനെയും തന്റെ വിയോഗാഗ്നിയിൽ ഭസ്മമാക്കിക്കൊണ്ട്, പാദങ്ങൾ ദൃഢമായിട്ടുറപ്പിച്ചു അയാൾ നടന്നു കൊണ്ടേയിരുന്നു.

ഹിമാലയത്തെപ്പോലെ നിശ്ചലനും, വാഹിനിയുടെ തീവ്രമായ പ്രവാഹത്തിനു സമാനം ഗതിശീലമുള്ളവനും, ആയ പാന്ഥൻ പുരോഗമിച്ചു കൊണ്ടിരുന്നു. ആകസ്മികമായി അയാൾ നിരാശയ്ക്കു് അടിമപ്പെടാറുണ്ടു്. അപ്പോൾ അയാളുടെ പാദങ്ങൾ മുന്നോട്ടു ചലിക്കുന്നതിന് വിസമ്മതിക്കുന്നതു പോലെ തോന്നും. ആ അവസരത്തിലും ലക്ഷ്യത്തിന്റെ നേരേ കണ്ണോടിക്കുമ്പോൾ, അതു് ഇനിയും വളരെ ദൂരത്തിൽ സ്ഥിതി ചെയ്യുന്നതേയുള്ളുവെന്ന് അയാൾക്ക് അനുഭവപ്പെടും. അയാളുടെ ഒരോരോ പാദവിന്യാസത്തോടൊന്നിച്ചു് യാത്രയുടെ വിസ്തൃതിയും വൎദ്ധിച്ചു വന്നു. ലക്ഷ്യലബ്ധിക്കായിട്ടു് അയാൾ എത്രമാത്രം ഔത്സുക്യപൂൎവ്വം കൈനീട്ടുന്നുവോ, അതു് അത്രമാത്രം ദൂരത്തേക്ക് ഓടിപ്പോകയായിരുന്നു.

ആ പാന്ഥൻ ദുഃഖിച്ചു് തന്റെ ദുൎവ്വിധിയെ പഴിക്കാറുണ്ടു്. ഭൂതകാലസ്മരണകൾ അയാളെ അധികം ദുൎബ്ബലനാക്കിയിരുന്നു. ചിലപ്പോൾ അയാൾ അധീരചിത്തനായിട്ടു് ഇരുന്നു പോകും. അപ്പോൾ ആരുടെയോ മധുരമായ സ്വരം ത്തിൽ എത്തിച്ചേരും. അതിന്റെ പുണ്യസ്മരണയാൽ പ്രകമ്പിതനായി അയാൾ എഴുന്നേല്ക്കും. വീണ്ടും പാദങ്ങളിൽ ഗമനശക്തി ആവിൎഭവിയ്ക്കും.

......പഥികൻ, ഭാവനയുടെ അഗാധസാഗരത്തിൽ മുങ്ങിപ്പൊങ്ങിത്തുടങ്ങി. ഈ വ്യാപാരത്തിൽ അയാൾക്ക് സുഖമുണ്ടു്. അയാളുടെ അന്തരംഗം ആനന്ദപൂൎണ്ണമായിത്തീരുകയും, ഭാവി പ്രതീക്ഷയെക്കാൾ അധികം ഉജ്ജ്വലമായിത്തോന്നുകയും ചെയ്യും. അയാളുടെ സ്വന്തം സൃഷ്ടി നയനങ്ങൾക്കു മുമ്പിൽ നൃത്തം ചെയ്യാൻ തുടങ്ങും. അയാൾ ആനന്ദത്താലായിരിക്കാം,— ആടിത്തുടങ്ങും.

മദമത്തനായ പഥികൻ അന്തരംഗത്തിൽ അഭിലാഷം വഹിച്ചു കൊണ്ടു് വീണ്ടും നടക്കാൻ തുടങ്ങും. ആരുടെയോ മധുരസ്മരണയിൽ, തന്നെയും, തന്റെ പീഡയെയും മറക്കുകയും ചെയ്യും.

പാന്ഥന്റെ യാത്ര സമാപിച്ചു. എന്നാൽ കഷ്ടം! കവാടം......കഠിനമായ യാതനയും അനന്തമായ സന്താപവും അയാൾക്കു സ്വാഗതമരുളി. ശേഖരിച്ചു വച്ചിരുന്ന ആശാകുസുമങ്ങൾ പൊടിയിൽ വീണു് ചിന്നിച്ചിതറിപ്പോയി. ഘോരമായ വജ്രപാതം! അയാളുടെ—ആ പഥികന്റെ—കോമളമായ ഹൃദയത്തിനു് ഇതു് സഹിക്കാൻ കഴിഞ്ഞില്ല. ശരീരം വിറച്ചു. അയാൾ പ്രഫുല്ലമാനസനായിട്ടാണു് വന്നതു്; എന്നാൽ ഇവിടെ ശക്തിഹീനനായി പ്പോയി. അയാളുടെ ഹൃദയത്തിന്റെ സ്പന്ദനം നിലച്ചു!

നിത്യവുമെന്നപോലെ രജനി ആഗതയായി. മഹാറാണി ഇന്ദു, അലംകൃതയായിട്ട് തൻെറ ശയനഗൃഹത്തിൽ പ്രവേശിച്ചു. സന്തുഷ്ടചിത്തനായി മഹാരാജനും വന്നുചേൎന്നു. അപ്പോൾ തന്നെ രണ്ടുപേരുടേയും ദൃഷ്ടികൾ ആ ശവത്തിൽ പതിച്ചു. മഹാറാണി ഉദ്വിഗ്നചിത്തയായിത്തീൎന്നു. അവരുടെ കണ്ണുകളിൽ നിന്ന് അശ്രുധാര പ്രവഹിച്ചു. പ്രകൃതികൂടി കരഞ്ഞുപോയി. എല്ലായിടവും നിശ്ശബ്ദം! മഹാരാജൻ മഹാറാണിയുടെ മുഖഭാവങ്ങൾ മനസ്സിലാക്കുന്നതിന് യത്നിച്ചു; ഒടുവിൽ അയാൾ മനസ്സിലാക്കി—ഷോഡശികൻ അപഹൃതനായി.

* ഹിന്ദിയിൽ നിന്ന്.



# മരണം

കൈപ്പള്ളിൽ കൃഷ്ണപിള്ള.

1

പാരിലെൻ കൊച്ചുപുല്ലാങ്കുഴലുമായ്
പ്പാടിയാടിക്കഴിഞ്ഞൊരനന്തരം,
ഭഗ്നഭാഗ്യസ്മൃതികളാലുൾക്കളം
ചുട്ടുനീറുന്ന ചിന്തയുമായി ഞാൻ
തപ്തബാഷ്പകലുഷിതനേത്രനായ്
ത്തൃപ്തിയെത്തേടിയെത്തുമാവേളയിൽ,
വീതചൈതന്യനായി ഞാൻ വിശ്രമ-
ത്താവളം തേടിയെത്തുമാവേളയിൽ,
മംഗളമണിമഞ്ജീരശിഞ്ജിത-
രഞ്ജിതപദപാതസമേതയായ്,
ചാരുവായ്, നവ്യചൈതന്യമേകുവാൻ
ചാരെയെത്തും മരണമാധുര്യമേ,
ആറടിത്തറയേതു പാവത്തിനും
തീറു നല്കുന്നൊരൌദാര്യമാണു നീ!
ജീവിതച്ചുമടേന്തിത്തളരുമെൻ
ചേതനയ്ക്കുഴമാശ്വാസമാണു നീ!
ശാശ്വതാമോദ സൌഗന്ധികോജ്ജ്വല-
വിശ്വസൌന്ദര്യമാണു നീ നിർമ്മലേ!
താമസബന്ധുരാന്ധ്യമകററിടും
സാമഗാനപ്രതിദ്ധ്വനിയാണു നീ!
ജീവിതത്തിന്നവസാന പൂർണ്ണിമ;
ജീവരാശിതന്നാശാ മധുരിമ!

കണ്ണുനീരും കദനവും കൈവരി-
ച്ചൻപിലാനന്ദമേകുന്ന പുണ്യമേ,
സുസ്ഥിരശാന്തിയേന്തിയീമേദിനീ
ദുഃസ്ഥിതി നീക്കി ദീപ്തി പുലത്തുവാൻ
സർവ്വശക്തൻ നിയോഗിച്ച ദൂതി നീ
ഗർവ്വകററുന്ന മംഗളമോഹിനി!
അമ്പിളിതൻ രജതതന്തുക്കളി-
ലംബുജേശകനകകരങ്ങളിൽ,
അംബുധിതന്നലകളി,ലംബര-
ച്ചെണ്ണുടുപ്പിലും തെന്നലിൻ വീർപ്പിലും
ഒപ്പമായലിഞ്ഞോൻ, മുൾപ്പൂവിരി-
ഞ്ഞൊത്തമോദം നടനം നടത്തിയും,
മന്ദമർത്ത്യനെ മാന്യമഹിമതൻ
മന്ദിരത്തിലണയ്ക്കും മരണമേ,
അല്പമാത്രവുമല്ലലിൻ ക്രൂരിരു-
ട്ടെത്തിടാത്തിടമാണു നിൻമന്ദിരം!
ഭാവുകങ്ങളണിയിട്ടു നിന്നിടും
ഭാസുരാഭമാം ഭാവൽക്കമന്ദിരം!
കൂലമില്ലാത്ത കാരുണ്യവാരിധി
തീരഭൂവാണു ദേവി നിൻ മന്ദിരം!

2

മാത്രതോറും മനഃസ്പന്ദരൂപമായ്
കേൾപ്പതുണ്ടു ഞാൻ നിൻകഴലൊച്ചകൾ
വേദനിക്കും കരളിലെല്ലായ്പ്പോഴും
മോദമേറുന്നതാണു നിൻമർമ്മരം
ഭാവനയ്ക്കും ഭയങ്ങൾക്കുമപ്പുറം
ലാലസിക്കുന്ന ഭാസ്വൽ പ്രദീപമേ,
അന്ത്യജാന്തണ ഭേദഭാവങ്ങള-
മന്ധകാരവു,മല്ലലുമല്ലവും
ചിന്തനാതീത ബന്ധുരം നിൻമുഖ-
ത്തിണ്ടലിൻനിഴല്പാടു വീശില്ലയേ!

എന്നുമെന്നും ഞാനോമനിച്ചീടുമെൻ
സുന്ദരസ്വപ്നമോരോന്നു മായവേ,
വന്നുവന്നെൻമധുരപ്രതീക്ഷകൾ
ശൂന്യതയിലലിഞ്ഞു ചേൎന്നീടവേ,
നാളെയുമിന്നുമൊന്നുപോലാകവെ
നീളമുഗ്രനിരാശയായ് തോന്നവേ,
ശോകരാഗനിലീനമെൻമാനസം
മൂകമായിച്ചമയുമെന്നാകിലും,
പൂൎണ്ണതയുടെ പര്യായമായനിൻ
ഗാനധാരയിൽക്കോരിത്തരിച്ചിടും!

3

"മൎത്ത്യജീവിതം താറുമാറാക്കുവാൻ,
മുഗ്ദ്ധമോഹനസ്വപ്നം തകൎക്കുവാൻ,
തെക്കുദിക്കിന്നണയും വിനാശമി-
മ്മൃത്യു"—ശുദ്ധമബദ്ധമാണീമതം!
നവ്യമാമൊരു ജീവിതമൂൎത്തമായ്-
സ്സൎവ്വദിവ്യപ്രദാനകുതുകിയായ്,
ദിവ്യമംഗല്യമണ്ഡപം പൂകുമ-
ക്കല്യകാമിനി സാരൂപ്യമാൎന്ന നീ
അല്ലൽനീക്കിയു,മാധി നിരത്തിയും
വെല്ക, വെല്കെൻ മരണമന്ദാക്ഷമേ!

സ്നേഹമാധുരി ശേഖരിച്ചിന്നു ഞാൻ
മോഹനോദാര ജീവിതഭാജനം
പൂൎണ്ണമാക്കട്ടെ,നീയണയുമ്പൊൾ നിൻ
ചേവടിയിൽസ്സമൎപ്പണം ചെയ്യുവാൻ!



# "ഒന്നിനു മൂന്നു മെഴുകുതിരി"

പുളിമൂട്ടിൽ, എസ്സ്. ശങ്കരനാരായണൻ.

"മാനമാകെ കറുത്തിരുണ്ടു, കർത്താവേ!—" വിത്തും ചാമ്പലുംകൂടി ഇളക്കിക്കൊണ്ടിരുന്ന ഏലിയമ്മ ഉറക്കെ നിലവിളിച്ചുപോയി. ഉച്ചതിരിയുംവരെ ഒന്നാംതരം വെയിലുണ്ടായിരുന്നു. പൊട്ടന്നനെ ഒരു കോളു കൊണ്ടുകയറി.

ഇടിമുഴക്കങ്ങൾ ഏലിയമ്മയെ ഞെട്ടക്കി. അവളുടെ ദേഹം വിറകൊണ്ടു. വിറച്ചുവിറച്ചു് ഇളക്കുവാൻ കോരിയ ചാമ്പൽ മുഴുവൻ അലിഞ്ഞുചിതറി. ചിതറിയതുകൂടി ചേർക്കാൻ എടുത്ത കൈകൊണ്ടു് കൂമ്പാരം ഇടിഞ്ഞു. ചാമ്പലാകെ പിന്നെയും പടന്നുചിതറി. അതിന്റെകൂടെ വിത്തും. ഒരു വിത്തിനു് ഒരു പവൻ വിലയാണു്! വേദനയും വിദ്വേഷവും അടക്കിക്കൊണ്ടു് ഏലിയാമ്മ എല്ലാം തൂത്തുകൂട്ടി.

ഒരുതവണ ഒന്നിളക്കിത്തീർന്നാൽ ഏലിയാമ്മ മുററത്തേക്കിറങ്ങി നോക്കുകയായി. മാനം തെളിയുന്ന കോളൊന്നും കാണുന്നില്ല. ഏലിയാമ്മയുടെ ചങ്കിടിവർദ്ധിക്കും. മഴ പെയ്തുപോയെന്നവൾ നിരൂപിക്കും, മൂക്കിൽ എന്തോ ഒരുതുള്ളി വീണതുപോലെ അവൾക്കു തോന്നും. അവൾ ഞെട്ടും. കർത്താവിനേയും കന്യക മറിയത്തേയും വിളിച്ചു വിലപിച്ചുകൊണ്ടു് വീണ്ടും വന്നു് അവൾ ചാമ്പലിളക്കും.

കാററിന്റെ അനക്കം കേട്ടാൽ മതി, ഏലിയാമ്മ നെഞ്ചത്തു കൈവച്ചു പ്രാർത്ഥിക്കും. "കാറെറാന്നുറക്കെ അടിച്ചെങ്കിൽ!—കർത്താവേ!—" കാററു കൂടിയാൽ കോളു മുഴുക്കെ അതു് വഹിച്ചു കൊണ്ടു പോകുമല്ലോ!

"ചാമ്പലെല്ലാം ഇളക്കിത്തീർന്നു." നടുവിനു കൈകൊടുത്തു് ഏലിയാമ്മ നിവന്നു. അകലെ ഇലകളുടെ, ഒരു ശക്തിയായ ഉരസൽ! ഏലിയാമ്മയുടെ ഉള്ളു്, വെന്ത കക്കയിൽ ജലസ്പർശമേററാലെന്നപോലെ വികസിച്ചു. കരിയിലകൾ അടിച്ചു പറത്തപ്പെട്ടു് മുററത്തേയ്ക്കടിയുന്ന കാഴ്ച അവൾ ആനന്ദപരവശയായിനോക്കിനിന്നു. എന്തുവലിയകാററു്! നിശ്ചയമായും മഴ ആ കാററു കൊണ്ടുപോയതുതന്നെ! ഏലിയാമ്മ ദീർഘമായി ഒന്നു നിശ്വസിച്ചു. "എന്റെ വിശുദ്ധ കന്യകമറിയേ! നിനക്കൊന്നിനു് മൂന്നു മെഴുകുതിരി ഞാൻ കത്തിച്ചുവെയ്ക്കാം. ഈ മഴ ഒന്നു പെയ്യാതെപോണേ!—" ചുററുമൊന്നു കണ്ണോടിച്ചിട്ടു് ആശയോടെ ഏലിയാമ്മ അകത്തേയ്ക്കുകയറി, കൂട്ടിയിളക്കിയ വിത്തും ചാമ്പലും രണ്ടുമൂന്നു കുട്ടകളിലായി പകർന്നു. നുള്ളിയിടാനുള്ള കൊച്ചു "കൂലിക്കൂട്ട"കളും അടുക്കി ഒന്നിനൊന്നു മുകളിൽ നിക്ഷേപിച്ചു.

"അമ്മിണീ, എങ്ങും ഇറങ്ങിപ്പോകല്ലേ, മോളേ. പടിപ്പുര അടച്ചേരെ മോളെ. കന്നാലി കയറും—" ഇളയമകളെ വീട്ടിൽ കാവലിരുത്തിയിട്ടു് ഒരു കുട്ടയുംതാങ്ങി ഏലിയാമ്മ നടന്നു.

അംബരംപോലെ ആ കുടുംബിനിയുടെ ഉൾക്കളവും കാറുമൂടിക്കൊണ്ടു് ഭീകരമായിരുന്നു.

പ്രകൃതിയുടെ കരുണയേറിയ കടാ[illegible]ത്തിലാണു് ഏലിയാമ്മയും, ഭർത്താവും

രണ്ടു കുഞ്ഞുങ്ങളുമുള്ള ആ കുടുംബം കഴിഞ്ഞുപോകുന്നതു്. പ്രകൃതിയുടെ നിർദ്ദേശങ്ങളിൽ കൂടിയല്ലാതെ അവയെ പ്രതിഷേധിച്ചു ജീവിക്കാൻ അവർക്കറിഞ്ഞുകൂടാ; അവർക്കു പ്രാപ്തിയില്ല. വെയിലാണെങ്കിൽ അതിനൊപ്പം അവർ കൃഷിയൊരുക്കും. മഴയാണെങ്കിൽ അതിനൊപ്പവും. പക്ഷെ രണ്ടുംകെട്ട അവസ്ഥ വരുമ്പോൾ അവർ നിസ്സഹായരാകുകയേയുള്ളു.

ആ സന്ദർഭങ്ങളിൽ അവർക്കാശ്വാസം നല്കുന്നതു് അവരുടെ വിശ്വാസമാണു്—കർത്താവിലും കന്യകമറിയത്തിലും അവർക്കുള്ള അചഞ്ചലമായ വിശ്വാസം! കർത്താവിനെ അവർ ഉറച്ചുവിളിക്കും. കന്യകമറിയത്തിനു നേർച്ചകളും നേരും. തുറക്കാത്ത വാതലുകളെല്ലാം അവർക്കപ്പോൾ തുറന്നുകിട്ടും. മുടങ്ങാതെ കിട്ടിയിട്ടുമുണ്ടു്.

'പൊടിച്ചെറുക്കനു് ഒരു ഭയങ്കരവില്ലൻ ചുമ വന്നിട്ടു എന്തുചെയ്തിട്ടും തീരാതെ ഒടുവിൽ കന്യക മറിയത്തിനു് അരച്ചക്രം ഇട്ടുകൊടുത്തപ്പോൾ, പിറേറന്നു നിശ്ശേഷം തീർന്നു. അവന്റെ അപ്പനു്—ഏലിയാമ്മയുടെ ഭർത്താവിനു്, കിളച്ചു ഒരിക്കൽ നടുവുളുക്കി. പലവീട്ടുവൈദ്യങ്ങളും ചെയ്തു. ആയുർവേദവിധിപ്രകാരം വളരെ ചക്രച്ചെലവോടെ ഒരു തിരുമ്മലും നടത്തി. ഒന്നുകൊണ്ടും ഒരു പ്രയോജനം കണ്ടില്ല. ഒൻപതുദിവസം ഒരു വേലയ്ക്കുംപോകാൻ കഴിയാതെ ഒരേ കിടപ്പിൽതന്നെ കിടന്നു. ഒടുവിൽ, കന്യകമറിയത്തിനു് ഒരു മെഴുകതിരി കൊളുത്തിവച്ചതോടുകൂടിയാണു അയാൾ സുഖപ്പെട്ടതു്.

അങ്ങനെ അവരുടെ നിസ്സഹായതയിലെ സഹായമാണു് കന്യകമറിയം. ദീനക്കാരുടെ ധൈര്യമാണല്ലോ ദൈവം!

ഏലിയാമ്മ വിത്തും ചുമന്നു് ഓടുകയാണു്. വിവിധവികാരങ്ങളുടെ വിപ്ലവരംഗമായി അവളുടെ ഹൃത്തടം മാറിക്കൊണ്ടിരുന്നു.

അവരുടെ രണ്ടാമത്തെ വിത്തിടിയലിനുള്ള സംരംഭമാണതു്. ആദ്യത്തേതു്—പിഴയായിപ്പോയി!—മുഴുക്കെ വെള്ളത്തിൽ നശിച്ചു. ആ നഷ്ടംകൊണ്ടു് അവർ അനുഭവിച്ച കഷ്ടതകൾ പറഞ്ഞാലൊടുങ്ങുകയില്ല.

അപ്പനും, മകനും,—മാത്തപ്പനും പൊടിച്ചെറുക്കനും—ഏഴു തുടർച്ചയായ ദിവസങ്ങൾ ഇരവുപകൽ പണിപ്പെട്ടതിന്റെ ഫലമായിട്ടാണു് അന്നു് ആ നിലം ഒരുക്കിക്കിട്ടിയതു്. മീനമാസത്തെ പൊരിയുന്ന വെയിലത്തുണങ്ങി പാറപോലെയായ രണ്ടരപ്പറനിലത്തിലെ കട്ടകൾ മുഴവനും വെയിലത്തു വിയർപ്പു കുടിച്ചും, നിലാവത്തു തണുപ്പേററും, കൊട്ടൂടിയും കൂന്താലിയും കൊണ്ടുനടത്തിയ ആ ഘോരസമരത്തിൽ മാത്തപ്പനു് വലിയ അവശതയൊന്നും പററിയില്ല. പക്ഷെ, പെൻസിൽപിടിച്ച പൊടിച്ചെറുക്കന്റെ കൈ പൊള്ളിപ്പൊങ്ങി. അമ്മപറഞ്ഞു ചൂടോടെ ചോറു വാരി ഇറുക്കിപ്പിടിക്കാൻ. തഴമ്പുപിടിക്കാനായി പൊള്ളുന്ന അമ്മാതിരി പൊള്ളലുകൾക്കു് ഏലിയാമ്മയുടെ വിശിഷ്ട ഔഷധമാണതു്! പൊടിച്ചെറുക്കൻ അങ്ങനെ ചെയ്തു. അവനു വേദന സഹിച്ചില്ല. ചോറവിടെ ഇട്ടിട്ടു വീണ്ടും അവൻ കൂന്താലി എടുത്തു. വേദനയ്ക്കുമീതെ വേദന കൂടിയായപ്പോൾ സഹിക്കാവുന്ന നിലയിൽ കൈയങ്ങൊതുങ്ങിക്കൂടി!

വിത്താണെങ്കിൽ പറയ്ക്കു പത്തു രൂപ കൊടുത്തു വാങ്ങിയതാണു്! അവർ ഉണക്കിക്കരുതിയിരുന്ന വിത്തു കുംഭത്തിൽ വന്ന ദാരിദ്ര്യത്തിൽ എടുത്തു കഞ്ഞികുടിച്ചു. നിലം വിത്തിടേണ്ട സന്ദർഭം വന്ന

രപ്പാറം ഭാര്യയും ഭർത്താവും തമ്മിൽ നോക്കിനിലയായി. ഒടുവിൽ മാത്തപ്പൻ കല്ലുവേലയ്ക്കു പോയി. കരുതിയിരുന്നതും, അമ്മിണിക്കുവേണ്ടി നേരത്തേ ഒരുക്കിക്കൂട്ടുവാൻ ശ്രമിച്ചു കുറേച്ചെ മിച്ചമിട്ടു സൂക്ഷിക്കുവാൻ തുടങ്ങിയതിൽ അന്നുവരെ എത്തിയിരുന്ന മൂലധനവുമായ ഒരു ഇരുപത്തിമൂന്നു രൂപാ അയാളെടുത്തു് ഏലിയാമ്മയെ ഏല്പിച്ചു. പൊടിച്ചെറുക്കനു ഫീസിനിട്ടിരുന്ന അര രൂപയും, ഒന്നര രൂപാ തന്റെ പെട്ടി അരിച്ചു പെറുക്കിയതും എല്ലാംകൂടി ചേർത്തു ഇരുപത്തഞ്ചാക്കി, ഇരുപത്തഞ്ചിടങ്ങഴിക്കു ഏലിയാമ്മ തികച്ചു.

അതു മുഴക്കെയാണു അന്നു വെള്ളത്തിൽ പോയതു്. പ്രതീക്ഷിക്കാതെ ഉണ്ടായ ആ പ്രകൃതി കോപം ആ കൊച്ചു കുടിലിന്റെ തലയ്ക്കു് ഇടിത്തീതന്നെ വീഴ്ത്തി!—

"ഇങ്ങനെ വരാനെന്താ ഏലി?—" ആ അത്യാഹിതത്തിനു് ഒരു ന്യായവുംകാണാതെ മാത്തപ്പൻ, ഒരു നീണ്ട മൌനത്തിനു ശേഷം ആവലാതിപ്പെട്ടു. ഏലിയാമ്മ എന്തു പറയും! കൈയും കവിളിൽ ചേർത്തു കട്ടിളപ്പടിക്കൽ നിന്നു ഒരു മണിക്കൂറായി ഒററക്കാലിൽ തപസ്സുചെയ്തു കൊണ്ടിരുന്ന ഏലിയാമ്മ മിണ്ടാതെ ഒരു ദീർഘനിശ്വാസം മാത്രം വിട്ടുകൊണ്ടു തിരിഞ്ഞു് അടുക്കളയിലേക്കു കയറിപ്പോയി. ഏലിയാമ്മ ആ വീട്ടിൽ വന്നിട്ടു വർഷം പതിനാറായി; രണ്ടു കുട്ടികളുടെ തള്ളയുമായി! അന്നേവരെ അങ്ങനെയൊരുകൃഷിപ്പിഴവു പററിയിട്ടുള്ളതായി അവൾക്കോർമ്മയില്ല. കാലം കെട്ട കാലം!—നേരും നെറിയുമില്ലാത്ത കാലാവസ്ഥയും! അത്രേ പറവാനുള്ളു; ഏലിയാമ്മ ആശ്വസിക്കുവാൻ നോക്കി.

പിന്നീടു് ഒരാഴ്ചക്കു മഴ പെയ്തില്ല. മുമ്പിലത്തെക്കാറം കഠിനമായ വെയിലും!—നിലം പപ്പടംപോലെ ഉണങ്ങി. സന്ധ്യാസമയത്തെ നക്ഷത്രങ്ങൾ പോലെ അവിടവിടെ ചില നെല്ലുകൾ മാത്രം തലയെടുത്തിട്ടുണ്ടു. ആറു മാസത്തെ ജീവിതത്തിനു വക അതിൽ നിന്നും എങ്ങിനെയാണു വിളയിക്കുക!—അവർ അഴിച്ചു വിതയ്ക്കുവാൻ ആരംഭിച്ചു. ഒരു വരണ്ട മനഃസ്ഥിതിയോടെ മാത്തപ്പൻ പൂട്ടി ഇളക്കി. പൊടിച്ചെറുക്കന്റെ കൈ ഒന്നു കൂടി പൊള്ളിപ്പൊങ്ങി. നിലവും വേണ്ടപോലെ സജ്ജമായി. പക്ഷെ, വിത്തിനുവഴി? അതിനു മാർഗ്ഗം കാണാതെയാണു മാത്തപ്പൻ ഒരു മരപ്പാവയെപ്പോലെ ജോലി ചെയ്തു കൊണ്ടിരുന്നതു്. ഏലിയാമ്മ അതു നേരത്തേ ധരിച്ചു. വളരെ ആലോചിച്ചതിനു ശേഷം അവൾക്കൊന്നു മനസ്സിലായി.

അക്കാലത്തു പെയ്ത ആ നശിച്ച മഴ അവരുടെ ഒരു തെററിന്റെ ഫലമാണെന്നവൾ കണ്ടുപിടിച്ചു. പൊടിച്ചെറുക്കൻ അഞ്ചിൽനിന്നും ജയിച്ചപ്പോൾ പറഞ്ഞിരുന്ന ഒരു മെഴുകുതിരി കന്യകമറിയത്തിനു് ഇതുവരെ കൊളുത്തിവെച്ചില്ല! ആ ദൈവകോപമാണു് ഈ അനിഷ്ടത്തിനൊക്കെ പൂർണ്ണഉത്തരവാദിയെന്നു് ഏലിയാമ്മ തീർച്ചപ്പെടുത്തി. അതിനൊരു പ്രായശ്ചിത്തമായും പിന്നീടു മൂന്നാലു ദിവസംവരെ ഇനി മഴ പെയ്യാതിരിക്കാൻ വേണ്ടിയും, അവൾ നേർന്നതാണു്. "ഒന്നിനു മൂന്നു മെഴുകുതിരി!"

ആ ആകാംക്ഷയോടെ ഏലിയാമ്മ വിത്തിനുവേണ്ടി ഓടിനടന്നു. അടുത്തവീട്ടിലെ അച്ചാമ്മയുടെ കല്യാണത്തിനു് 30 പറനെല്ലു അവൾ തന്നിയെ കുത്തികൊടുത്തു. കൂലിയരി മേടിച്ചു് "പ്രിയം

കൂടിയ" മാക്കററിൽ അവൾ വിററു. പതിനഞ്ചുരൂപ കിട്ടി! ഇനി പത്തുരൂപാകൂടി വേണം. അതിനവൾ വളരെ പണിപ്പെട്ടു. അമ്മിണിയുടെ കാതിൽ കിടന്ന "പൂ" നാലരരൂപായ്ക്കു് നാണിയമ്മയുടെകയ്യിൽ പണയം വച്ചു. ആ ചെറിയ പൂവിനു് അധികനേരമിരുന്നു വഴക്കടിച്ചിട്ടും അത്രേ കിട്ടിയുള്ളു. നെല്ലുകുത്തിക്കൊടുക്കാമെന്ന കരാറിൽ "പറമ്പിൽക്കാരി"യുടെ കൈയിൽ നിന്നും, ഒരു ദിവസം മുഴുക്കെ സ്തുതിവാക്കുപറഞ്ഞു്, നാലുരൂപ മേടിച്ചു. പിന്നൊരു പത്തു വീടുകൂടി കയറിഇറങ്ങിയതിന്റെ ഫലമായി ഒന്നരരൂപയും കിട്ടി!

അങ്ങനെ പാടുപെട്ടു വാങ്ങിയ വിത്താണു് ചാമ്പലോടുകലർത്തി ഏലിയാമ്മ കൊണ്ടുപോകുന്നതു്. സൂക്ഷ്മംപോലെ അന്നും മഴ കുടുങ്ങുകയാണു്. ദുർവിധി അവരെ നിർത്താതെ വേട്ടയാടുകയായിരിക്കുമോ ആവോ!

'ഇല്ല—തീർച്ചയായും ഇന്നു മഴയില്ല!—' എന്നു വീണ്ടും മനസ്സിലുറച്ചുകൊണ്ടു് ഏലിയാമ്മ അതിശീഘ്രം നടന്നു. വയലിലെത്തി. പൊടിച്ചെറുക്കൻ വിത്തു പിടിച്ചിറക്കി; മാത്തപ്പൻ നിലത്തിന്റെ അരികും മൂലയും ശരിപ്പെടുത്തുകയാണു.

"മാധവൻപിള്ളാച്ചൻ ഒരല്ലലുമില്ലാതിരുന്നു പൂട്ടുകയാണല്ലോ!—" അടുത്ത വയലിൽ ആഹ്ലാദത്തോടെ ജോലിചെയ്തുകൊണ്ടിരുന്ന പിള്ളയെ കണ്ടു് ഏലിയാമ്മ അതിശയിച്ചു! "പോണെങ്കിൽ പോറും, കുഞ്ഞേ! മൂന്നാമത്തും അഴിച്ചങ്ങു വിതയ്ക്കും." ഒരു വിഷാദവുമില്ലാതെ പിള്ള വിളിച്ചുപറഞ്ഞു. അയാൾക്കു് ആഹ്ലാദിക്കാം. മൂന്നാമതല്ല മുപ്പതാമതു വിതയ്ക്കാനും ആ പ്രഭുവിനു ധാരാളമുണ്ടു്. ഏലിയാമ്മയുടേയും കുടുംബത്തിന്റെയും കാര്യമാണെങ്കിൽ ആദ്യത്തെ കൃഷി പിഴവായിപ്പോയപ്പോഴെ അയ്യായിരംപേർക്കവർ കടക്കാരായി തീർന്നുകഴിഞ്ഞു!

"പണിക്കർസാർ ഇന്നു കോളടിച്ചതുതന്നാ! മഴ അതാ തകർത്തുകൊണ്ടു് വരുന്നു." മാധവൻപിള്ള അയൽക്കാരന്റെ ഭാഗ്യത്തിൽ അസൂയപ്പെട്ടു. മലയോരത്തു ചെളിയും പൊടിയുമല്ലാതെ കിടക്കുന്ന തന്റെ കണ്ടത്തിൽ കുറെ വെള്ളംകൂടി കിട്ടിയാൽ കുശാലായി എന്നു ഏറെ നേരമായി പ്രാർത്ഥിക്കുകയാണു് പണിക്കർ. അയാളുടെ പ്രാർത്ഥന ഫലിക്കാൻ പോകുന്ന മട്ടാണു്!

പണി എടുത്തുകൊണ്ടിരുന്ന തൂമ്പാ വരമ്പിൽ ചാരിവച്ചിട്ടു് മാത്തൻ സ്വഭാര്യയുടെ അടുത്തു വന്നിരുന്നു.

"ഏലിയാമ്മേ!"—സർവ്വനിരാശയും അയാൾ ആ വിളിയിലാക്കി.

"എന്താ ഇരുന്നുകളഞ്ഞതു്. സന്ധ്യക്കു മുമ്പു നമുക്കു് വിത്തിട്ടുതീർക്കണം" ഏലിയാമ്മ ഭർത്താവിനു ഉന്മേഷം വരുത്താൻ നോക്കി.

"എത്ര കഷ്ടപ്പെട്ടു വാങ്ങിയ വിത്താ ഇതു്? ഇനിയുംകൊണ്ടു വെള്ളത്തിൽ കളയാനോ?—"

"ഇത്തവണ അങ്ങനെ വരത്തില്ല. കന്യകമറിയത്തിനു ഞാൻ നേർന്നിട്ടുണ്ടു്"

"പോടീ, നീയും നിന്റെ കന്യകമറിയവും! മഴകൂടി പെയ്യിട്ടു ചെളിയിൽ നുള്ളിയിട്ടാലെന്താന്നാ ഞാൻ വിചാരിക്കുന്നതു്."

"ചെളിയിലോ!—" ഏലിയാമ്മയുടെ കൈ, അറിയാതെ നെഞ്ചിൽച്ചെന്നു വിശ്രമിച്ചു. നെഞ്ചു് മലപോലൊന്നു് ഉയർന്നുതാണു. ഒരു ചുടു നിശ്വാസം! ചെളിയിൽ നുള്ളിയിടുകയോ?—ചെളിയിൽ

നുള്ളിയിട്ടാൽ, ആകപ്പാടെ വരണ്ടുമണ്ടയടച്ചു്, ചാഴിയും തിന്നു വിളയുന്ന നെല്ലിന്റെ ഗുണം ഏലിയാമ്മയ്ക്കു് നല്ലതുപോലെ അറിയാം. നേരേമറിച്ചു് ഈ പൊടിയിലിട്ടു് രണ്ടു ദിവസത്തെ ഉണക്കിനുശേഷം ഒരു മഴയും പെയ്യാതിരിക്കാമെങ്കിൽ, ഹാ! ഒരു കതിരിൽ ഇടങ്ങഴി നണിയാണു കാണുക! വർഷംതോറും അതവർ കണ്ടനുഭവമാണു്. പോരെങ്കിൽ ചിങ്ങത്തിലെ വിളവു് ഉദ്ദേശിക്കുന്നതിൽ കൂടുതൽ സമൃദ്ധമായിരുന്നാലേ കാര്യങ്ങൾ ശരിക്കു് നടക്കൂ. ഓണമുണ്ണാനുള്ളതാണു്. അതിൽ രണ്ടു പറ വിററുവേണം കുട്ടികൾക്കു 'കോടി, എടുക്കാനും!—ഏലിയാമ്മ ആർജ്ജവത്തോടെ എഴുന്നേററു. ചക്രവാളത്തിനു് ചുററും ഒന്നു കറങ്ങിനോക്കിയിട്ടു് അവൾ ദൃഢസ്വരത്തിൽ പറഞ്ഞു.

“പോരാ, പൊടിയിൽ തന്നെ നമുക്കിടണം. ഓണമുണ്ണേണ്ടതാണെന്നൊക്കെ അങ്ങു് മറന്നുപോയായിരിക്കും. വെറും കച്ചിമാത്രം കൊയ്തുകൊണ്ടുപോയി പിള്ളേരെ ഇട്ടു വാട്ടാൻ എന്നെക്കൊണ്ടാവില്ല, ഞാൻ പറയുംപോലങ്ങുകേട്ടാൽ മതി. നമുക്കു പൊടിയിൽ തന്നെയിടാം. ഈ മഴ പെയ്തില്ലെങ്കിൽ ഇന്നത്തെ പരുവം പോലെ നമുക്കൊരിക്കലുമിനി ഒത്തുകിട്ടുകയുമില്ല. എണീററു നോക്കിയാട്ടേ, അടിയെല്ലാം വെളുത്തു വരുന്നതു കണ്ടില്ലേ? തീർച്ചയായും ഇന്നു മഴയില്ല! ” ഏലിയാമ്മ, അപൂർവ്വം ചില അവസരങ്ങളിൽ മാത്രം ഭർത്താവിന്റെമേൽ ഉപയോഗിക്കാറുള്ള ഇമ്മാതിരി സ്വാധീനശക്തിയ്ക്കു് അതുദ്ദേശിക്കുന്നതിൽ കൂടുതൽ ഗുണമാണു കാണാറു്.

മാത്തൻ എഴുന്നേററു. ചക്രവാളത്തിനു മുകളിൽ വെള്ള പരക്കുന്നതു് അയാളും കണ്ടു. ആ മഴ മാത്രം പെയ്യാതിരുന്നാൽ വയലിലുണ്ടാകുന്ന വിളവിന്റെ രീതി അയാൾക്കും നിർണ്ണയിക്കാൻ കഴിയുന്നതാണല്ലോ!

ഞൊടിക്കിടയിൽ ഏലിയാമ്മ വീട്ടിലുണ്ടായിരുന്ന വിത്തെല്ലാം വയലിലെത്തിച്ചു. മാത്തപ്പൻ പൊഴിപിടിക്കാനിറങ്ങി. ഏലിയാമ്മ കൂലിക്കുട്ടയിൽ വിത്തുപകർന്നു കൈയിലെടുത്തു. “ഇതൊന്നു നുള്ളിയിട്ടാട്ടേ, പൊടിച്ചെറുക്കാ”—കൂന്താലി എടുത്തു അരികും മൂലയും പൊഴിപിടിപ്പിക്കാനോടിയ പൊടിച്ചെറുക്കനെ അമ്മ നുള്ളിയിടാൻ വിളിച്ചു.

അവരുടെ ഒരാചാരമാണതു്. ആ നിലത്തിൽ എന്തുതന്നെയിട്ടാലും പൊടിച്ചെറുക്കന്റെ കൈകൊണ്ടുവേണം ആരംഭിക്കുവാൻ. ഞാറു നടുമ്പോഴാണെങ്കിൽ അവൻ വന്നു ഒരു ഞാറുപറിച്ചു ചെളിയിലൂന്നിയശേഷമേ, 'പെണ്ണാളു'കൾ നടാൻ തുടങ്ങൂ. അതുപോലെവിതയ്ക്കുമ്പോഴും അവന്റെ ഒരു പിടിവിത്തു് നിലത്തിൽ മുമ്പേ വീഴണം. ആ ആചാരം നുള്ളിയിടുമ്പോഴും ഏലിയാമ്മയ്ക്കു നിർവ്വഹിച്ചേതീരൂ. അവളുടെ ഭാഷയിൽ പറഞ്ഞാൽ “അവന്റെ കൈ ഏരണ്ണമുള്ളതാണു്”

പൊടിച്ചെറുക്കൻ അമ്മയെ അനുസരിച്ചു. വിത്തിൽ തൊട്ടൊന്നു കുരിശു വരച്ചിട്ടു് ഏലിയാമ്മയും ജോലിതുടങ്ങി. എന്തു പ്രസരിപ്പാർന്ന, ഓജസ്സേറിയ, ആകർഷകമായ ഒരു ക്രിയയാണു് ആ നുള്ളിയിടൽ! യന്ത്രംകൂടിയും തോററുപോകുകയേയുള്ളൂ. ആദ്യത്തെ മൂന്നുവിരലും നുള്ളിന്റെ കൃത്യത്തിൽ ഏർപ്പെടുന്നതിനു് ഒരു പ്രത്യേകശ്രുതിയും ഒരുമയും ഉണ്ടായിരുന്നു. ഒരുനുള്ളിൽ ഒരു നണിയോ, ഇടുന്ന അകത്തിൽ ഒരു നണിയിടയോ, കൂടുതലോ, കുറവോ കാണുകില്ല. മാത്തപ്പനു വിശ്രമമില്ലാതെ ജോലി തുടരേണ്ടിവന്നു. ഒരു

ചാലുകഴിഞ്ഞു അടുത്ത ചാലെടുത്തുവരു മ്പോഠം ആദ്യത്തേതുമുഴുവൻ ഏലിയാമ്മ വിത്തിട്ടു തീർത്തിരിക്കും. സാധാരണ മൂന്നും നാലും പെണ്ണാളുകളാണു ഒരുവലത്തു മുഴമിക്കാൻ വേണ്ടിവരിക. ഏലിയാമ്മ അതു തനിച്ചുനിവൎത്തിച്ചു എന്നു മാത്രമല്ല, പൊടിച്ചെറുക്കൻ കൃന്താലികൊണ്ടു അരുകും ഇടയും പൊഴിപിടിക്കുന്നതും ഓടി ഓടി നുള്ളിയിട്ടു.

ഇടയ്ക്കു മഴ ഒന്നു ചന്നി. അവർ പരിഭ്രമിച്ചു എങ്കിലും ചാററൽ പെട്ടെന്നു നിന്നു. ആ പാവങ്ങളോടുള്ള സഹതാപം മഴയ്ക്കും അത്രയേറെ ഉണ്ടായിരുന്നെന്നു തോന്നു. ഏതായാലും ഈ വെളിച്ചം അവൎക്കു കൂടുതൽ ആശ്വാസത്തിനു ഹേതുകമായി.

ധാരാളം ജോലിക്കാർ ഉണ്ടായിരുന്നതു കൊണ്ടു മാധവൻപിള്ള വിത്തിട്ടു തീൎന്നു പോയിക്കഴിഞ്ഞു. മഴയ്ക്കു വേണ്ടി കരഞ്ഞു നിവൃത്തിയില്ലാതെ പണിക്കർ സാർ മട്ടുത്തു മടങ്ങി. ഒരു വേള ഇനി പെയ്താലും വെള്ളം പെയ്യോകാതെ "മട" യെല്ലാം ഭദ്രമായി അടച്ചിട്ടാണു അയാഠം പോയതു. ഏലിയാമ്മയും, ഭർത്താവും, മകനും മാത്രം അപ്പോഴും അവിടെ ജോലിചെയ്തുകൊണ്ടിരുന്നു. ജോലിക്കവർ മൂന്നാളുകളേയുള്ളു. എന്തുജോലിയും അവർ മൂന്നും കൂടി ചെയ്തുതീൎക്കും.

സന്ധ്യയായി. അവരും കരയ്ക്കു കയറി. അവരുടെ മനസ്സിലെ ആശപോലെ ചില നക്ഷത്രങ്ങഠം മാനത്തിൽ അവിടവിടെ മങ്ങിത്തെളിഞ്ഞുകൊണ്ടിരുന്നു.

"ഇനി, നാം ജയിച്ചു മട്ടാണു." മാത്തപ്പൻ ആശ്വസിച്ചു.

"മൂന്നുകഴിഞ്ഞേ ഇനി മഴയുള്ളു, അപ്പച്ചാ!—" പൊടിച്ചെറുക്കൻ ജയമങ്ങു തീൎച്ചപ്പെടുത്തി.

"വിശുദ്ധമറിയം എൻെറ പ്രാൎത്ഥന കേട്ടു!" ഏലിയാമ്മ ആയതിനു കാരണവും തൊട്ടുകാണിച്ചു.

അവർ വീട്ടിലെത്തി. പൊടിച്ചെറുക്കനും അപ്പനും "മേലുകഴുകാ"നെടുത്ത സമയംകൊണ്ടു ഏലിയാമ്മ നേച്ചു തീൎക്കുവാനുള്ള വഴിനോക്കി. അന്നുതന്നെ തീർക്കണമെന്നു ഏലിയാമ്മയ്ക്കു നിർബന്ധമുണ്ടു. പിടിച്ചുകെട്ടിയതുപോലെ മഴ നിന്നിട്ടുണ്ടെങ്കിലും കോളുമുഴുവൻ മാഞ്ഞിട്ടില്ല.

അമ്മിണിയുടെ പൂ പണയം വച്ചിരുന്ന നാണിയമ്മയുടെ പക്കൽനിന്നും മൂന്നു ചക്രംകൂടി വഴക്കടിച്ചു വാങ്ങിക്കൊണ്ടു ഏലിയാമ്മ കടയിലേയ്ക്കോടി.

"ഒരു മൂന്നു മെഴുകുതിരി താ തോമാച്ചാ" അവർ ചക്രം നീട്ടി.

"ഒന്നര തുട്ടുകൂടി വേണം, മൂന്നിനു" ചക്രം എണ്ണിനോക്കിയിട്ടു കടക്കാരൻ അശ്രദ്ധമായി പറഞ്ഞു.

"അയ്യോ! ഓരോ തുട്ടല്യോ?—"

"ഓരോ തുട്ടിൻെറ മെഴുകുതിരി ഇവിടില്ല." ആ ഗ്രാമാന്തർഭാഗത്തു ആ ഒരു ഏർമാടക്കടയേയുള്ളു. സൌകൎയ്യമായി വല്ലതും വാങ്ങണമെങ്കിൽ നാലു മൈൽ നടന്നു ചന്തമുക്കിൽ ചെല്ലണം. ഈ സന്ധ്യമയങ്ങിയ സമയത്തു എവിടെ പോകാനാണു!

"ഇതാ രണ്ടെണ്ണമുണ്ടു" കടക്കാരൻ മുതലാളി, തിരി നീട്ടി.

"പോരാ, തോമാച്ചാ, മൂന്നു കിട്ടിയേ ഒക്കൂ. ഒന്നരതുട്ടുകൂട്ടി നാളെയിങ്ങു കൊണ്ടു തരാം."

"അപ്പം നാളെയാകട്ടെ മെഴുകുതിരിയും."

"കൊള്ളാം, കന്യകമറിയത്തിനു കൊളുത്തിവയ്ക്കാനാ, തോമാച്ചാ. ഇന്നുതന്നെ കൊളുത്തിവയ്ക്കാമെന്നു പറഞ്ഞുംപോയി. തോമാച്ചന്റെ ഒന്നരത്തുട്ടുകൊണ്ടു ഞങ്ങടെ വീട്ടും കൂടിയും പൊളിച്ചാണ്ടെങ്ങും പറന്നേക്കത്തില്ല."

"പോകുന്നോ ഇവിടുന്നു്! വിളക്കുവയ്ക്കുന്നസമയത്തൊരു കൈനീട്ടം കിട്ടിയതു്!" കടക്കാരൻ ചക്രമെടുത്തെറിയാൻ ഭാവിച്ചു. ഏലിയാമ്മ അതിങ്ങു കൈയിൽ വാങ്ങി.

എന്തു കഷ്ടമാണു്! നേരത്തെ അറിഞ്ഞിരുന്നെങ്കിൽ ഒന്നരച്ചക്രംകൂടെ നാണിയമ്മയുടെ കൈയിൽനിന്നും കരഞ്ഞു വാങ്ങാമായിരുന്നു. മൂന്നുചക്രംമതിയാകുമെന്നു കരുതി അത്രയ്ക്കു വേണ്ടിയേ തൊണ്ടനീർ വററിച്ചുള്ളൂ. അവസാനവാക്കു് പറഞ്ഞാണു് അത്രയും മേടിച്ചതും! വിത്തിന്റെ കാര്യത്തിൽ അറിയുന്ന മററു വീട്ടുകാരോടെല്ലാം കടക്കാരിയായും തീർന്നുപോയി. ഇനി. എന്താണു ചെയ്യുക? നിസ്സാരം ഒന്നരചക്രം!

ഒടുവിൽ ഏലിയാമ്മ നാണിയമ്മയുടെ അടുക്കലേയ്ക്കുതന്നെ ഓടി. നാണിയമ്മ മൂന്നാംതവണ മുഖം വീപ്പിച്ചുകൊണ്ടുവന്നു. രണ്ടുപേരും കുറെ അധികം വർത്തമാനം പറഞ്ഞു. ഏലിയാമ്മ ഒരു പോംവഴിയും കാണാതെ ഒടുവിൽ പറഞ്ഞു.—

"എങ്ങനെയെങ്കിലും ഒന്നരത്തുട്ടു താ, നാണിയമ്മെ, ആ പൂ വേണമെങ്കിലങ്ങെടുത്തോ."

"നാളെ എന്നെ വന്നു ചോദിക്കരുതേ—"പോകാൻ ഭാവിച്ച നാണിയമ്മ, എടുത്ത 'പ്ലാൻ' നടന്നുവെന്ന സന്തോഷത്തോടെ—എന്നാൽ മുഖത്തിലെ കറുപ്പു മായ്ക്കാതേയും, തിരിഞ്ഞുനിന്നു.

"ഇല്ല. അതിനു തരാവുന്നതെല്ലാം ഇങ്ങുതരുന്നേരെ."

"ആ—! ഇപ്പൊഴങ്ങനെയുമായോ? ഇവിടെ തുട്ടൊന്നും കിടപ്പില്ല." നാണിയമ്മ മുഖം തിരിച്ചു നടകൊണ്ടു.

"മതി, നാണിയമ്മ, മതി; ഉള്ളതുതാ."

ഒന്നരയ്ക്കു പകരം രണ്ടു ചക്രമെടുത്തു നാണിയമ്മ എറിഞ്ഞു കൊടുത്തു. "തീന്നു! ഇനി എന്നെങ്കിലും ഇവിടെ വന്നു കിടന്നു് 'എന്റെ കൊച്ചിന്റെ പൂവേ' യെന്നു അലയ്ക്കുമെങ്കിലാ ! മൂന്നുതവണയായി—!"

കന്യകമറിയത്തിലുള്ള വിശ്വാസത്തിൽ ഏലിയാമ്മ സകല നിരാശയും മറന്നു. രണ്ടു ചക്രവുമെടുത്തവൾ തിരിച്ചു. പൂവിനു വേണ്ടി അമ്മിണി കരയുമ്പോഴല്ല സമാധാനം പറയേണ്ടതുള്ളൂ. ദൈവത്തിന്റെ കാര്യം!—അതു് ഉടൻ സാധിക്കേണ്ടതാണു്.

ഇരുമ്പഴികളിൽ കൂടി കൈയിട്ടു് കന്യകമറിയത്തിന്റെ പ്രതിമയുടെ മുമ്പിൽ മൂന്നു മെഴുകുതിരിയും ഏലിയാമ്മ കത്തിച്ചു വച്ചു. മിച്ചമുണ്ടായിരുന്ന അരച്ചക്രവും തിരിച്ചു കൊണ്ടു പോകാൻ ഇഷ്ടമില്ലാതെ ദ്വാരത്തിൽ കൂടി വഞ്ചിയിൽ നിക്ഷേപിച്ചു. ഒരു കുന്നു ചക്രത്തിൽ മുകളിൽ 'കിലോ' എന്നതു വീണു.

അല്പനേരം നിന്നു് കണ്ണടച്ചു പ്രാത്ഥിച്ചു ശേഷം ആ ഭക്ത തിരിച്ചു. മാനത്തു നോക്കുമ്പോൾ അവൾക്കു ഭയമുണ്ടു്. എങ്കിലും പരിപൂർണ്ണമായി കൃത്യം നിർവഹിച്ചതിലുള്ള സംതൃപ്തിയിൽ അവൾ ധൈര്യപ്പെട്ടു.

അത്താഴം കഴിഞ്ഞു് ഏലിയാമ്മയും ഭർത്താവും മുറുക്കാൻ പെട്ടിയുമെടുത്തുവച്ചു് തിണ്ണയിലിരിക്കുകയാണു്. അമ്മിണിയും

പൊടിച്ചെറുക്കനും ഉറങ്ങിക്കഴിഞ്ഞു. ഗൃഹനായികയ്ക്കും നായകനും ഉറക്കം വന്നില്ല. മൂന്നു പ്രാവശ്യം അവർ മുറുക്കിത്തുപ്പി.

ചന്ദ്രൻ പാലൊളിവിതറേണ്ട ആ രാത്രി അമാവാസിയേക്കാൾ ഭയാനകമായിരിക്കുകയാണ്. ഒരോ ഇടിമുഴക്കവും അവരുടെ ചങ്കു തകർത്തു. ഓരോ കൊള്ളിയാൻ വീശലും അവരുടെ കരൾ എരിച്ചു. അവർ തമ്മിൽ ഒരക്ഷരം മിണ്ടിയില്ല. എന്തു മിണ്ടുവാനാണ്!

മാത്തപ്പൻ മുറുക്കാൻ തുപ്പിക്കളഞ്ഞിട്ട് അകത്തേക്കു കയറി. മുറുക്കാൻ തുപ്പിയ ശബ്ദത്തിലും ഭാവത്തിലുംനിന്ന് ഏലിയാമ്മക്കു മനസ്സിലായി ഭർത്താവ് ഉറങ്ങാൻ പോകയാണെന്ന്. അവൾ മുററത്തേക്കു ഇറങ്ങി മുഖം മന്ദമായി ഒന്നുയർത്തി, തുള്ളി വീഴുന്നുണ്ടോ എന്നു പരിശോധിക്കാൻ. ഇല്ല! മുഴുവൻ നടന്നു പരിശോധിച്ചിട്ടും അവൾ അതേ ഉത്തരം തന്നെ കണ്ടു പിടിച്ചു "എന്റെ വിശുദ്ധമറിയേ! എന്റെ കൊച്ചിന്റെ പൂവാണേ ഞാൻ കാശുമാറിയതു്!—" ഏലിയാമ്മയുടെ മനസ്സിലുണ്ടായ ആ വിചാരം വ്യക്തമായി വെളിക്കു കേൾക്കാമായിരുന്നു.

മുറുക്കാൻ പെട്ടിയുമായി ഏലിയാമ്മയും അകത്തു കയറി. അവർ കിടന്നു.

മാത്തപ്പൻ ഉറങ്ങി.

അഞ്ചുതവണ ഏലിയാമ്മ കതകുതുറന്നു മുററത്തു വന്നു. അരമണിക്കൂറിലാണ് ആ അഞ്ചുതവണയും! തുള്ളി അപ്പോഴും വീണിരുന്നില്ല.

ഏലിയാമ്മയും ഉറങ്ങി. അവളും കഠിനമായി അന്നു ജോലിചെയ്തിരുന്നല്ലോ!

* * *

നേരം 'പരപരാ' വെളുത്തു. ഏലിയാമ്മ പിടഞ്ഞെഴുന്നേററു മുററത്തേക്കിറങ്ങി. ഇല്ല!—മഴപെയ്തിട്ടില്ല!—മഴ പെയ്ത ഒരു ലക്ഷണവുമില്ല!—ഒഴുക്കു പാഞ്ഞ ഒരടയാളവും മുററത്തില്ല! ആനന്ദോന്മത്തയായി ആ ഗൃഹിണി ഭർത്താവിനെ ഉണർത്താൻ ചെന്നു. എന്തത്ഭുതം! മാത്തപ്പനെവീട്ടിൽ കണ്ടില്ല!

ഏലിയാമ്മ വീടുമുഴുവനും ഓടിനോക്കി. ഒരിടവും ഭർത്താവിനെ കണ്ടില്ല. നേരം വെളുക്കും മുമ്പ് എവിടെ പോകാനാണ്? തിരക്കി ഒടുവിലവൾ വീട്ടിന്റെ പുറം വാതിൽ തുറന്നു. ഗന്ധം!—വെള്ളം ഇലകൾക്കു മീതെ കെട്ടിനിന്നഴുകിയ ഒരു ദുർഗ്ഗന്ധം! ഏലിയാമ്മയുടെ ഇടനെഞ്ചുപൊട്ടിയതുപോലെ അവൾക്കു തോന്നി, അവളുടെ തല കട്ടിളപ്പടിക്കൽ ചെന്നടിച്ചു; ശരീരവും അവിടെത്തന്നെ താങ്ങിനിർത്തിക്കൊണ്ടു് അവളങ്ങനെ നിന്നുപോയി!—

ഭർത്താവ്! ഏലിയാമ്മ ഒന്നു ഞെട്ടി. അദ്ദേഹമവിടെ? വയലിലോട്ടോടിയിരിക്കുമോ?—"കർത്താവേ!—" ഏലിയാമ്മയും ഇറങ്ങി ഓടി. വയൽ കാണാനല്ല അവളുടെ വെമ്പൽ; അവരുടെ സൌഭാഗ്യത്തിന്റെ ശ്മശാനം കാണാൻ അവൾ ഇത്ര വെമ്പേണ്ട ആവശ്യമില്ല. അവൾക്കു ഭർത്താവിനെ കാണണം. അവൾ വയലിലെത്തി.

മാധവൻപിള്ളച്ചേട്ടൻ, ആഹ്ലാദത്തിന് ഒരു കുറവുമില്ലാതെ മൂന്നാമത്തെ അഴിച്ചു പൂട്ടു നടത്തുന്നു! പണിക്കർ സാർ, ധാരാളം വെള്ളം കിട്ടിയതിൽ കൂകിവിളിച്ചു തകർക്കുന്നു!—

മാത്തപ്പൻ എവിടെ? മങ്ങിയ വെളിച്ചത്തിൽ അവൾ ആ പ്രദേശം മുഴുക്കെ ഒന്നു കണ്ണോടിച്ചു. അവിടെങ്ങും മാത്ത

പ്പനില്ല! പതറുന്ന നെഞ്ചോടും, വിറയ്ക്കു ന്ന കാലുകളോടും അവരം വരമ്പേ ഇറ ങ്ങി ഓടി.

കിഴക്കേ വരമ്പിലെത്തിയതും-ഏലിയാ മ്മ ഇടിവെട്ടേററ പോലെ നിന്നുപോയി. മാത്തപ്പൻ വയലിനുള്ളിലായി വരമ്പോര ത്തു അങ്ങനെ മറിഞ്ഞു വീണു കിടക്കുന്നു; കൂടെ വരമ്പിൻെറ കുറെ നനഞ്ഞു കുതി ൎന്ന ഭാഗവും!—"എൻെറ കത്താവേ!!—"

എന്തൊരു വിളിയായിരുന്നതു്! മാധ വൻപിള്ളച്ചേട്ടനും, പണിക്കർ സാറും നടുങ്ങിപ്പോയി!—

---

# പ്രേമ്ചന്ദ്.

രത്നഗിരി, ആർ. പ്രസന്നൻ.

അചിര കാലത്തെ പരിശ്രമം കൊണ്ടു് സാഹിതീ ക്ഷേത്രത്തിൽ അനശ്വര പ്രതി ഷ്ഠ സമ്പാദിക്കുവാൻ കഴിഞ്ഞിട്ടുള്ള ഒരനു ഗ്രഹീത ബങ്കാളി സാഹിത്യകാരനായ ശ്രീ: മുൻഷി പ്രേമ്ചന്ദിനെ പ്പററി കേട്ടിട്ടില്ലാത്തവർ നമ്മുടെ യിടയിൽ ചുരു ക്കമാണെന്നു് തോന്നുന്നു. ബങ്കാളിൻെറ ഒരു മൂലയിൽ നിന്നും, അദ്ദേഹം കൊളു ത്തിയ ദീപനാളത്തിൻെറ പ്രഭാപ്രസരം പാരതന്ത്ര്യശൃംഖലയെ പൊട്ടിച്ചെറിയു വാൻ കച്ചകെട്ടിയിറങ്ങിയ ഭാരതാംബയു ടെ വീരയോദ്ധാക്കൾക്കു പ്രേരണയും,പ്ര ചോദനവും നല്കിക്കൊണ്ടു്, അനശ്വര തയിലേക്കുയരുന്നു. സ്വാതന്ത്ര്യം കൈവ ന്നിരിക്കുന്ന ഈ സന്ദർഭത്തിൽ,ഭക്തിബഹു മാനാദികളോടുകൂടി സ്മരിക്കേണ്ടവരിൽ, ഏറ്റവുംകൊണ്ടും ഒരുന്നതസ്ഥാനത്തെ അല ങ്കരിക്കുന്ന ഒരാളാണു് ശ്രീ: പ്രേമ്ചന്ദ്.

ഭാരതീയരുടെ അഭിമാനസ്തംഭമായി പ രിലസിക്കുന്ന ഇന്ത്യൻ നാഷണൽ കാൺ ഗ്രസ്സിൻെറ ഉത്ഭവത്തോടടുത്ത കാലത്തു തന്നേയാണു്, പ്രേമ്ചന്ദ് ഭൂജാതനാ യതു. ഇന്ത്യൻ നാഷണൽ കാൺഗ്രസ്സി ൻെറ ഉദയം, നാട്ടിലാകമാനം ഒരു നവ ചൈതന്യം ഉളവാക്കിയിരുന്നു. പ്രേമച ന്ദിൻെറ ബാല്യകാലം ഒരു നവ്യാന്ത രീക്ഷത്തിലാണു് കഴിഞ്ഞു കൂടിയതു്. അ ങ്ങിനെ ഒരു സാഹചര്യത്തിൽ വളന്നുവ ന്ന ആ ബാലൻ യൌവനത്തിൻെറ പ്രാ രംഭദശയിൽ തന്നെ ബങ്കാൾ വിഭജന വി രുദ്ധപരിപാടിയ്ക്കു ദേശീയ പ്രസ്ഥാനവു മായി രാഷ്ട്രീയ വേദിയിലേയ്ക്കു് കാലുകു ത്തിയതിൽ അത്ഭുതത്തിനവകാശമി ല്ലല്ലോ.

### അന്നത്തെ രാഷ്ട്രീയാന്തരീക്ഷം

ഏറെ നാളായി അപ്രകാശിതമായി ഹൃദയത്തിൻെറ അഗാധതയിൽ മാത്രം കുടികൊണ്ടിരുന്ന ദേശീയബോധം പെ ട്ടെന്നു് ഒന്നാകെ പുറത്തേയ്ക്കു് വന്ന പ്പോൾ അതിനുത്തരവാദിയായ നാഷ ണൽ കാൺഗ്രസ്സിനുപോലും, അടക്കി നിറുത്തുവാൻ വയ്യാത്ത തരത്തിലായി. കാൺഗ്രസ്സിൻെറ ഔദ്യോഗികാജ്ഞയ്ക്കു നിയന്ത്രണം ചെയ്യുവാൻ കഴിയാത്ത നിലയാണു് ഭാരതത്തിലാകമാനം വന്നു കൂടിയതു്. വിവിധക്ഷോഭങ്ങൾ ക്കടിമപ്പെട്ടു്, വിവിധമാർഗ്ഗങ്ങളിൽ കൂടി സ്വാതന്ത്ര്യസമ്പാദനത്തിനായി ജനതതി

കതിച്ചുപാഞ്ഞു കൊണ്ടിരുന്നു. ആത്മബലികൊണ്ട് സ്വാതന്ത്ര്യ സമ്പാദനത്തിനായി ചാടിപ്പുറപ്പെട്ട 'ഭീകരസംഘ' ക്കാരുടെ പ്രവൎത്തനങ്ങൾ ഇതിനുദാഹരണമാണ്. ബഹുജനങ്ങളുടെപിൻതുണയില്ലാതായിത്തീൎന്ന ഇക്കൂട്ടരുടെ പുതുപ്രസ്ഥാനത്തിന്ന് അധികം നാൾ പ്രവൎത്തിക്കുന്നതിന്നിടയായില്ലെങ്കിലും, *അവരുടെസേവനങ്ങളും, ഒരു പ്രകാരത്തിലല്ലെങ്കിൽ, മറെറാരുതരത്തിൽ നമ്മുടെ സ്വാതന്ത്ര്യസമരത്തെ സഹായിച്ചിരുന്നു എന്നുള്ളതു നിർവിവാദമായ ഒരു സംഗതിയാണ്. 1908-ൽ ലോകമാന്യതിലകൻെറ അറസ്റ്റിനെ പ്രതിഷേധിച്ച് തൊഴിലാളികൾ ഇന്ത്യയിൽ അവരുടെ ചരിത്രത്തിൽ ഇദംപ്രഥമായി ഒരു പണിമുടക്ക് നടത്തി. രാഷ്ട്രീയബോധം, തൊഴിലാളികളിൽ വേരുറച്ചതിൻെറ ഒരു പ്രത്യക്ഷചിഹ്നമായിരുന്നു അത്.

അങ്ങിനെ കാൺഗ്രസ് വലയത്തിനു വെളിയിൽ പൊട്ടിപ്പുറപ്പെട്ടഇതരപ്രസ്ഥാനങ്ങൾ ഹിമാലയപ്രാന്തം തൊട്ട് കന്യാകുമാരി വരെ അവയുടെ പ്രവൎത്തനങ്ങൾ കൊണ്ടു ഒരു വിപ്ലവാന്തരീക്ഷം ചമയ്ക്കുവാൻ ഉദ്യുക്തങ്ങളായി അതിനെ പരിപുഷ്ടിപ്പെടുത്തുവാനായിരുന്നു മുൻഷിപ്രേമ്ചന്ദ്, പ്രാരംഭകാലത്തു ശ്രമിച്ചിരുന്നതു്. 1901-ൽ എഴുതിത്തീൎത്ത അദ്ദേഹത്തിൻെറ പ്രഥമകൃതിയായ "ശ്യാമ" എന്ന നോവലിൽ ഈ ഒരു മനോഭാവം നന്നെ പ്രകടമായിരുന്നു. ബ്രിട്ടീഷ് മേധാവിത്വത്തോടുള്ള സുധീരമായ വെല്ലുവിളികളായി കണക്കാക്കാവുന്ന ആ കാലത്തെഴുതിയ ചില ചെറുകഥ കളിലും ഇതേരീതി തന്നെ അദ്ദേഹം തുടൎന്നിരുന്നു. ഈ കഥകളെല്ലാം കൂടി അദ്ദേഹം 1906-ൽപുസ്തകരൂപത്തിൽ പ്രസിദ്ധപ്പെടുത്തി. പക്ഷെ അതിനെ അന്നത്തെ ഭരണകൂടം നിരോധിക്കയാണുണ്ടായതു്. ഒരു ഗവൎമ്മെൻറ് അദ്ധ്യാപകനായി അക്കാലത്തു ജോലി നോക്കിയിരുന്ന ഗ്രന്ഥകൎത്താവിന്ന് അതു മൂലം നേരിടുമായിരുന്ന ഭവിഷ്യത്തുകളെപ്പററി നമുക്ക് ഊഹിക്കാവുന്നതാണല്ലോ. അതിനാൽ "ധനപത് റായി" എന്നതൻെറ യഥാൎത്ഥനാമധേയത്തെ ഉപേക്ഷിച്ച് "നവാബ് റായി" എന്ന പേരിലാണ് പുസ്തകപ്രസിദ്ധീകരണം ചെയ്തതു്. കാലക്രമത്തിൽ "നവാബ് റായി" "പ്രേമ്ചന്ദാ"യി മാറുകയും ചെയ്തു.

### കൃതികൾ—ഒരു നിരീക്ഷണം

പ്രേമ്ചന്ദ് ജീവിതത്തിലും, സാഹിത്യത്തിലും ഒരു യഥാൎത്ഥ ജനാധിപത്യവാദിയായിരുന്നു. സ്വന്തംനാട്ടുകാരെ,അദ്ദേഹം അത്യധികം സ്നേഹിച്ചിരുന്നു. അവരുടെ ആശകളും,അഭിലാഷങ്ങളും അദ്ദേഹം സുവ്യക്തം മനസ്സിലാക്കിയുമിരുന്നു. തൻെറ തൂലിക അവൎക്ക് വേണ്ടി പടവെട്ടാനുള്ള ഒരായുധമാക്കാൻ തുനിഞ്ഞതുതന്നെ ഇതിനൊരു പ്രത്യക്ഷ ലക്ഷ്യമാണ്. എല്ലാകാൎയ്യങ്ങളിലും—അതു് രാഷ്ട്രീയമായാലും, സാമ്പത്തികമായാലും, സാമൂഹ്യമായാലും—അദ്ദേഹത്തെ സംബന്ധിച്ചിരുന്ന പ്രശ്നം ഒന്നു ഒന്നായിരുന്നു; അതു ജനതയ്ക്കു ഗുണത്തേയാണോ, ചെയ്തിരുന്നതെന്നുമാത്രം. അതിനാലാണ് അദ്ദേഹത്തിൻെറ കൃതികളിൽ നാം ഒരു യഥാൎത്ഥ സമത്വവാദിയെ ദൎശിക്കുന്നതു്. പക്ഷേശാസ്ത്രീയരീത്യാ നോക്കുകയാണെങ്കിൽ അദ്ദേഹം ഒരു സോഷ്യലിസ്റ്റല്ലായിരുന്നു. അദ്ദേഹത്തിൽ പലക്കും പലപല തെററുകളും

* ഈ അടുത്ത കാലഘട്ടംവരെ പ്രസ്തുത ഭീകരസംഘം പ്രവൎത്തിച്ചുകൊണ്ടിരുന്നു. ഗാന്ധിജിയുടെ ആത്മീയശക്തിയാണ അതിൻെറ പ്രവൎത്തനങ്ങൾക്കു പൂൎണ്ണവിരാമമിട്ടതു്. (ക-പ)

ചൂണ്ടിക്കാണിക്കുവാനുണ്ടായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ആത്മാൎത്ഥതയെ ആരും ചോദ്യംചെയ്യുവാൻ കഴിഞ്ഞിരുന്നില്ല. അദ്ദേഹം തന്റെ ജീവിതത്തെ ത്യാഗത്തിന്റെ ബലിപീഠത്തിൽ അൎപ്പിച്ചു കൊണ്ടു ജനങ്ങളുടേയും, ചരിത്രത്തിന്റേയും, നീതിന്യായങ്ങളുടേയും വശത്തു് നിന്നു് ഒരു നവ്യവ്യവസ്ഥിതിയുടെ കാഹളധ്വനി മുഴക്കി.

പ്രേമ്ചന്ദിന്റെ കൃതികൾ

കാലാനുക്രമമായി വായിക്കുന്ന സൂക്ഷ്മഗ്രാഹിയായ ഒരു വായനക്കാരനു, പ്രേമ്ചന്ദ് തന്റെ കൃതികളിൽക്കൂടി ആവിഷ്കരിക്കുന്ന സോഷ്യലിസവും, ശാസ്ത്രീയരീതിയിലുള്ള സോഷ്യലിസവുമായി വ്യത്യാസം എങ്ങിനെ, എവിടെനിന്നുണ്ടായിഎന്നു മനസ്സിലാക്കാൻ കഴിയുന്നതാണു്. പ്രേമ്ചന്ദ്, സോഷ്യലിസം പഠിക്കുന്നതും ഉപദേശിക്കുന്നതും, ജീവിതനിരീക്ഷണത്തിൽ നിന്നുമാണു്. ഒരു സാഹിത്യകാരൻ എല്ലാപ്പോഴും, ശാസ്ത്രീയമാൎഗ്ഗത്തെ വിട്ടു്, സ്വാനുഭവങ്ങളിൽനിന്നു ജീവിതപഠനത്തിനും ജീവിതചിത്രീകരണത്തിനുമാണു ശ്രമിക്കേണ്ടതു്. പുരോഗമനസാഹിത്യത്തിന്റെ ഈ മാൎമ്മികതത്വം പ്രേമ്ചന്ദിന്റെ കൃതികളിൽ ആദ്യവസാനം ദൃശ്യമാകുന്നതാണു്.

സോഷ്യലിസ്റ്റ് വ്യവസ്ഥയായിരുന്നു, അദ്ദേഹത്തിന്റെ പരമമായ ലക്ഷ്യം. തന്റെ ആദൎശസുന്ദരങ്ങളായ അഭിലാഷങ്ങൾ പരിപൂൎണ്ണതയിലെത്തുവാൻ പ്രഥമമായിവേണ്ടതു് സ്വാതന്ത്ര്യമാണെന്നു് അദ്ദേഹത്തിനു നന്നേ അറിയാമായിരുന്നു. ജനാധിപത്യവ്യാഴ്ച്ചകൊണ്ടല്ലാതെ, നിലവിലിരിക്കുന്നഅസമത്വങ്ങളെ അകററുവാൻ സാദ്ധ്യമല്ലഎന്നു്, അദ്ദേഹം വ്യക്തമായി മനസ്സിലാക്കി. അതിനാൽ, അദ്ദേഹത്തിന്റെ കൃതികളിൽ, ദേശീയ പ്രസ്ഥാനം അന്നന്നവലംബിക്കേണ്ട മാൎഗ്ഗം എന്താണെന്നു്, നിൎദ്ദേശം ചെയ്യുവാൻ അദ്ദേഹം ഒട്ടും താമസം പ്രകടിപ്പിച്ചില്ല. കാൺഗ്രസ്സിന്റെ ചരിത്രവും, അദ്ദേഹത്തിന്റെ കൃതികളും ഏകകാലത്തു് വായിക്കുകയാണെങ്കിൽ ഈ വസ്തുത സുതരാം വ്യക്തമാകുന്നതാണു്. ഇന്നത്തെ ജീവിതസത്യങ്ങളുടെ കാലാനുസൃതമായ കഥാരചനമാത്രമല്ല സാഹിത്യകാരന്റെ കൎത്തവ്യമെന്നും, അതിനുഉപരിയായി അയാളുടെ പ്രത്യേകശ്രദ്ധ ഭാവിയിലാണു് പതിയേണ്ടതെന്നും, സ്വജീവിതത്തിൽക്കൂടി പ്രേമചന്ദിനു് പഠിപ്പിക്കുവാൻ കഴിഞ്ഞു.

പ്രേമ്ചന്ദിന്റെ ആദ്യകാലകൃതികളിൽ ചിലവൈകല്യങ്ങൾ കാണാൻ കഴിയുന്നതാണെന്നും, അതു്, അദ്ദേഹത്തിൽ അന്നു് കുടികൊണ്ടിരുന്ന ബൂൎഷ്വാമനോഭാവം കൊണ്ടാണെന്നും, ചില വിമൎശകന്മാർ പറയുന്നുണ്ടു്. പക്ഷേ അദ്ദേഹത്തിന്റെ അവസാനകൃതികളായ "ഗോദാൻ" "മംഗല്സൂത്ര" എന്നീകൃതികളിൽ ഒരു തനി സോഷ്യലിസ്ററിനെയാണു് കാണുന്നതെന്നും, അക്കൂട്ടർ കൂടിയും സമ്മതിക്കുന്നുണ്ടു്.

ജീവിതത്തെ, അദ്ദേഹം ദൎശിച്ച മാതിരിയിൽ തന്നെ അവതരിപ്പിക്കാൻ സാധിച്ചതിലാണു്, പ്രേമ്ചന്ദിന്റെ വിജയം സ്ഥിതിചെയ്യുന്നതു്. ഭാഷാപണ്ഡിതന്റെ വാഗ്ധോരണിയിൽ നിന്നും, യോഗാത്മക സാഹിത്യകാരന്റെ വക്രതയിൽ നിന്നുമൊക്കെ ഒട്ടകന്നു്, ലളിതകോമളവും, പ്രസന്നമധുരവുമായ രീതിയിൽ കടുത്ത ജീവിതയാഥാൎത്ഥ്യങ്ങളെ ചിത്രീകരിക്കുവാൻ കഴിഞ്ഞിട്ടുള്ള ശ്രീ: പ്രേമ്ചന്ദ്, ഭാരതീയഹൃദയങ്ങളിൽ എന്നുമെന്നും കുടികൊള്ളുന്നതാണു.

# നിത്യപ്രതീക്ഷ.

വൈക്കം, കെ. എസ്. മണി.

മധുരമാധവമൃദുലയാമിനി
മലരണിഞ്ഞു ഹാ മുററും
മലയസൌരഭമിളിത ശീതള
യലയിളകി ഹാ ചുററും.
കളകളോദ്ഗളകലിതകാകളി
യിളയിലെമ്പാടും പാടി,
തളിരണിത്തണൽത്തളിമംതോറുമ-
ക്കിളികൾ ചാഞ്ചാടിയാടി.
മദഭരം പരം മദോന്മദതരം
മദനലീലകൾ തേടി
മഹിയിലാകെയാ വസന്തമാമഹം
മനുജർസല്ലീലമാടി.

മന്ദമന്ദം മധു പോയിപ്പിന്നെവന്നു ഗ്രീഷ്മം
പിന്നെമഴ, മഞ്ഞുകാലം മാറിമാറി സൂക്ഷ്മം.
കാലടികൾ നീട്ടിനീട്ടിക്കാലമങ്ങു പാഞ്ഞു
കാലമൻകാര്യമെത്ര; കാമിതങ്ങൾ മാഞ്ഞു.
കഷ്ടമിതിലൊന്നുപോലും തുഷ്ടിചേർത്തില്ല-
ക്കാറൊവാർകുഴലിയാൾക്കുചെറുമാത്രം
(പോലും.

വരതാരുണ്യത്തിരയുയരുമീ-
സ്സരസസൌഭാഗ്യകാലം,
നവനവോല്ലാസവിലാസവായ്പതിൽ
നടനമാടേണ്ടും കാലം,
നിരഘയാമവൾ നിരർത്ഥമാക്കുന്നു;
നിയതിതൻകൃതി ഘോരം!

പുലരൊളിപൂരം തിരളുമാമുഖ-
ത്തൊരു കരിനിഴൽ നിത്യം
പതിയുമാറുണ്ടു പതിവായിട്ടതു
പറയുകില്ലവളേതും.
ഒളിവിലെങ്ങാനമൊളിഞ്ഞിരിക്കുകി-
ല്ലുളവാമോമനദസ്യുതോ

കരൾകവിഞ്ഞിടും കുതുകമായതിൽ
കരയും പുഞ്ചിരി തൂകും.
പകലോൻ പശ്ചിമമുഖത്തിൽകുങ്കുമം
പതിവായ് പൂശിടുംനേരം,
ഇതരദിക്കുകളിയലുമീർഷ്യയാ-
ലലസം നിന്നിടും നേരം,
വളരും ദുഃഖത്താൽ വിളറും തന്വി
തളരുംതൈലത പോലെ; (യാൾ,
ഉയരും മാർവിടമിടയിടയില-
ങ്ങുദധിവീചികൾ പോലെ;
തളിർക്കുലകൾ തൻതന്വിൽചേ
തരളാപാംഗിയാൾമോദാൽ (ർത്തിടും
സുമദളങ്ങളിലധരം ചേർത്തിടും
സുമുഖിയാളതിഖേദം;
ഇടയിടയിലച്ചടുലനേത്രങ്ങൾ
വടിവിൽപായിച്ചു ചുററും
അവനതാസ്യയായ് കവനലോല
ലവൾ മന്ത്രിച്ചിടുമെന്തോ; (പോ-
പരിചിൽപല്ലവംപകരുംമർമ്മരം
പരമതു കേട്ട മട്ടിൽ,
പതറിപ്പേടിച്ചു പകച്ചുനിന്നുപോം
പരമസുന്ദരിയപ്പോൾ.
പറവതെന്തിനാണധികമോമലാ-
ളൊരു വിരഹിണി കഷ്ടം!
കദനപൂർണ്ണം, കദനപൂർണ്ണം
കമനിതൻ കഥ കഷ്ടം!!
ധരയിലോമലിന്നഖിലസൌഖ്യവും
വെറുംകിനാവ്...ഹാ!...നഷ്ടം!...

അറിവതില്ലവളറിവതില്ലവ-
ളറിവതില്ലതിന്നേതും;
അറിയുമക്ഷണം;മഖിലം തൽക്ഷണം
മറയും—ജീവിതമടയും.

മുൻലക്കത്തിൻെറ തുടർച്ച.

# ആശാലത

## അദ്ധ്യായം ൯.

തളവലാ സത്യാഗ്രഹ സമരത്തിനു നാൾക്കുനാൾ ശക്തി വൎദ്ധിച്ചു വന്നു. എവിടെ നോക്കിയാലും സമരസംബന്ധമായ പ്രവൎത്തനങ്ങളേ കാണ്മാനുണ്ടായിരുന്നുള്ളു. വലിയ യുദ്ധത്തിന് ഇരുകക്ഷികളും സൈന്യശേഖരം ചെയ്യാറുള്ളതുപോലെ സത്യാഗ്രഹികളും എതിർകക്ഷിയായ കമ്പനിക്കാരും വേണ്ട ഏൎപ്പാടുകളെല്ലാം ചെയ്തു കൊണ്ടേ ഇരുന്നു.

കാർകൊണ്ടാൽ പിന്നെ മഴയുണ്ടാകാതിരിക്കയില്ലല്ലോ. യഥാൎത്ഥമഴക്കാലം ആരംഭിക്കും മുമ്പേ പ്രക്ഷോഭണത്തെ അടക്കുക തന്നെ വേണം; അണക്കെട്ടിൻെറ ചുവരുകൾ ഏറെക്കുറെ പാതിയ്ക്കുമേൽ ഉയരണം. എങ്കിലേ ബാക്കിവേലകളെല്ലാം തടവില്ലാതെ നടന്നു പോകൂ—അല്ലാത്തപക്ഷം മലവെള്ളം വന്നു തേക്കത്തിനകത്തു നിറഞ്ഞു കെട്ടിപ്പൊക്കിയ ചുവരുകളേയും കൊണ്ടു പൊയ്ക്കളയും. പിന്നെ നാലുമാസത്തേക്കു കൈകെട്ടിച്ചുമ്മാ ഇരുന്നു കൊണ്ടു നേരംപോക്കു കണ്ടു രസിക്കാനേ സാധിക്കൂ. വീണ്ടും അക്ടോബർ മാസത്തിൻെറ മദ്ധ്യത്തിൽ ജോലി ആരംഭിക്കേണ്ടതായിവരും. അതിനാൽ മഴക്കാലം ആരംഭിക്കുന്നതിനിടയ്ക്കുള്ള രണ്ടു രണ്ടര മാസങ്ങൾക്കുള്ളിൽ അണക്കെട്ടിൻെറ ചുവരുകൾ പാതിയിലധികം ഉയരുകതന്നെ വേണം. ഈ നോട്ടത്തോടുകൂടി ധാരാളമായി കുമ്മായവും, ആയിരക്കണക്കിനു സിമൻറു ചാക്കുകളും, അളവില്ലാതെ കരിങ്കൽച്ചല്ലിയും, ചെങ്കല്ലുകളും മററു സാമഗ്രികളും ഒക്കെ കമ്പനി ശേഖരിച്ചു കഴിഞ്ഞിരുന്നു.

കൊത്തന്മാർ, കയ്യാളന്മാർ, കൂലിക്കാർ, തച്ചന്മാർ, മേസ്തിരികൾ, എൻജിനീയരന്മാർ, ഓവർസീയറന്മാർ, സൂപ്പർവൈസർമാർ, തുടങ്ങി നിരവധി ആളുകൾ തളവലാഗ്രാമത്തിൽ പാളയം അടിച്ചു താമസിച്ചു വന്നു. പ്രധാന കമ്പനി ഉദ്യോഗസ്ഥന്മാർ ലോനാവലാവിൽ തന്നെ താമസിച്ചു കൊണ്ടു ആയിരക്കണക്കിനു കൂലിക്കാരെ തളവലായിലെ നിലങ്ങളിൽ പാൎപ്പിച്ചു. ആണ്ടുപിറപ്പുനാൾ ഉള്ള സന്മുഹൂൎത്തത്തിൽ കല്ലുളികളുടെ "ടക് ടക്" ശബ്ദം ആരംഭിച്ചാൽ പിന്നെ, രാപ്പകൽ ഇടവിടാതെ ജോലി നടത്തി മഴക്കാലം തുടങ്ങും മുമ്പേ ചുവർ കെട്ടിപ്പൊക്കാൻ സാധിക്കുമെന്നായിരുന്നു കമ്പനിക്കാരുടെ പ്രതീക്ഷ.

കമ്പനിയുടെ ഈ ഏൎപ്പാടുകളെയെല്ലാം ആശയും സഹകാരികളും നല്ലപോലെ അറിഞ്ഞിരുന്നു. അതിനാൽ സത്യാഗ്രഹികളും തങ്ങളുടെ പരിപാടിയെല്ലാം തീൎച്ചപ്പെടുത്തി വച്ചിരുന്നു. അതായതു മഴക്കാലം തുടങ്ങും വരെ എങ്ങനെയെങ്കിലും സമരം നടത്തിക്കൊണ്ടേ ഇരുന്നാൽ പിന്നെ പ്രകൃതി അവരുടെ സഹായത്തിനു താനേ എത്തിക്കൊള്ളും. പിന്നെ സത്യാ

ഗ്രഹികൾക്കു ജോലി ഒന്നും ഉണ്ടായിരിക്ക യില്ല—അണകെട്ടാൻ വരുന്നവരുടെ കാര്യവും "ഹരോഹര" തന്നെയായിക്കൊള്ളും. പിന്നീട്ട മൂന്നു നാലു മാസത്തേക്കു പൂർണ്ണമായ ഒഴിവു കിട്ടും. അതിനിടയ്ക്കു വേണ്ട കക്ഷിബലവും ദ്രവ്യബലവും സമ്പാദിക്കാനുള്ള സാവകാശവും ലഭിക്കും. വീണ്ടും തണുപ്പുകാലം വരും. എന്നാൽ അതിനിടയ്ക്കു് കമ്പനിക്കാർ പ്രാരംഭത്തിലേ ഉണ്ടായ നഷ്ടത്തെ പരിഹരിപ്പാൻ നിവൃത്തിയില്ലാതെ അണകെട്ടു നിറുത്തിവച്ചു കളകയില്ലെന്നു ആരു കണ്ടു? അതുകൊണ്ടു മഴക്കാലംവരെ ശക്തിപൂർവ്വം സമരം നടത്തിക്കൊണ്ടിരുന്നാൽ തങ്ങളുടെ കക്ഷിക്കു പകുതിയിലധികം വിജയം സിദ്ധിച്ചതായി കരുതാം എന്നു ആശയും സഹകാരികളും വിചാരിച്ചു. അതിനു വേണ്ടി അവർ ഭഗീരഥപ്രയത്നം ചെയ്തു വന്നതിൽ അത്ഭുതപ്പെടാനെന്തുള്ളു?

ആശ കേവലം പൂനാ നേതാക്കന്മാരെയും വാളണ്ടിയർമാരെയും മാത്രം വിശ്വസിച്ചിരുന്നില്ല. അവൾ മഹാരാഷ്ട്രദേശം മുഴുവനും ചുററിസ്സഞ്ചരിച്ചു സമരത്തിനു വേണ്ട സഹായത്തെ അഭ്യർത്ഥിച്ചു കൊണ്ടാണിരുന്നതു്. അതിനുംപുറമേ ശ്രീമതി ആശാദേവി മഹാത്മാഗാന്ധിയെ സന്ദർശിച്ചു സ്ഥിതിഗതികളെ ധരിപ്പിച്ചിട്ടു് അദ്ദേഹത്തിൻെറ അനുഗ്രഹവും സമ്പാദിച്ചിരുന്നു. മഹാത്മജിയുടെ അനുഗ്രഹം ലഭിച്ചിരുന്നു എന്നുള്ള സംഗതി ഭാരതഭൂമി മുഴുവനും അറിയുമാറു് അവൾ പ്രചരണവേലയും നടത്തിവന്നു. അതിനാൽ ഇൻഡ്യയുടെ നാനാഭാഗങ്ങളിൽ നിന്നു് അവൾക്കു സഹായവാഗ്ദാനങ്ങൾ ലഭിച്ചു. പണവും ആളുകളും ധാരാളമായി വന്നു ചേരാൻ തുടങ്ങി— നാഗപ്പൂരിനും ഹൂബ്ളിക്കും ഇടയ്ക്കുള്ള മഹാരാഷ്ട്രദേശം മാത്രമല്ല, മദ്രാസ്, പഞ്ചാബ്, ഗുജറാത്ത്, മുതലായ പ്രാവിൻസുകളിൽ നിന്നു പോലും ദേശസേവകന്മാർ വന്നുകൂടി. നാൾക്കുനാൾ ജനസംഖ്യ വർദ്ധിച്ചുകൊണ്ടേ ഇരുന്നു.

സത്യാഗ്രഹത്തിൻെറ ഈ 'ഢഢബഢ' ലുകളെല്ലാം കണ്ടുകൊണ്ടിരുന്ന കമ്പനിക്കാരുടെ മനസ്സുകളിലും ഒരുമാതിരി 'ഒൻപതാമുത്സവം' ഏറ്റപ്പെടാതിരുന്നില്ല. അവർ പൂനായിലെ ഒരു വലിയ നേതാവിൻെറ മദ്ധ്യസ്ഥതയിൽ വഴക്കു പറഞ്ഞൊതുക്കാനുള്ള ശ്രമം തുടങ്ങി. ആ നേതാവു നടത്തിവന്ന പത്രികയുടെ ആഫീസിൽവച്ചു് ഇരുകക്ഷികളിലേയും പ്രതിനിധികൾ സമ്മേളിച്ചു.

എന്നാൽ ഈ സമരസസംഭാഷണമെല്ലാം കമ്പനിക്കാരുടെ ഒരു മിരട്ടു വേലയായിരുന്നു എന്നു് ആശ നേരത്തെ മനസ്സിലാക്കി. സംഭാഷണത്തിനിടയ്ക്കു് അർത്ഥമില്ലാത്ത ചില നിബന്ധനകളെ കമ്പനി ഉന്നയിക്കുമെന്നും, അതുകൊണ്ടു്, സംഭാഷണം കുറേക്കാലത്തേക്കു നീണ്ടു നീണ്ടു പോകുമെന്നും, അതിനിടയ്ക്കു് അണക്കെട്ടു ജോലി അവർ ഉദ്ദേശിച്ചിരുന്ന ദിക്കിൽ എത്തിക്കഴിയുമെന്നും, ഒടുവിൽ നിലം ഉടമസ്ഥന്മാരിൽ അയോഗ്യരായ ചിലരെ തേടിപ്പിടിച്ചു്, ധാരാളം പണംകൊടുത്തു വശപ്പെടുത്തിക്കളയാമെന്നും, കുടിയാനവന്മാർ തങ്ങളുടെ വശത്താണെന്നു് പറവാൻ അവർക്കു ഇങ്ങനെ സൗകര്യം ലഭിക്കുമെന്നുംതൻമൂലം സത്യാഗ്രഹത്തിൻെറ ചുവടുതന്നെ പറിഞ്ഞു പോകാൻ ഇടയുണ്ടെന്നും ആശ അറിഞ്ഞിരുന്നു. അതിനാൽ സമരസസംഭാഷണത്തിൻെറ ആരംഭത്തിലെ അവൾ പറഞ്ഞു:—

"കമ്പനിക്കാർ ഞങ്ങളോടു സമാധാന സംഭാഷണത്തിനു് തയ്യാറായതിൽ എ

നിക്ക അളവററ സന്തോഷമുണ്ട്. കാരണമില്ലാതെ ആയിരക്കണക്കിനു പാവങ്ങളെ സത്യാഗ്രഹപ്രക്ഷോഭണത്തിന് ഇറക്കിവിട്ടു കഷ്ടപ്പെടുത്തണമെന്നു ഞങ്ങൾക്ക് ആഗ്രഹമില്ല. സമാധാനം ഉണ്ടാവണമെന്നുതന്നെയാണ് ഞങ്ങളുടെ അഭിലാഷവും. എന്നാൽ കമ്പനിക്കാർ ഉള്ളിൽ ഒന്നുവച്ചുംകൊണ്ട് പുറമേ മററൊന്നു പറഞ്ഞിട്ട് ഒടുവിൽ "ഞങ്ങൾക്കുള്ളതു ഞങ്ങൾക്ക്; നിങ്ങൾക്കുള്ളതും ഞങ്ങൾക്ക്" എന്നഭാവം അവലംബിച്ചാൽ ഈ സംഭാഷണംകൊണ്ട് ഒരു പ്രയോജനവും ഇല്ലെന്നു എല്ലാവരും ഗ്രഹിക്കണം. ഒന്നാമതായി കമ്പനി വാങ്ങിക്കുന്ന നിലങ്ങളുടെ അളവിൽ വേറെ കൃഷിനിലങ്ങൾ കുടിയാനവന്മാക്ക് വാങ്ങിക്കൊടുക്കണം. നിലത്തിനു നിലം കിട്ടണമെന്നേ ഞങ്ങൾക്ക വിചാരമുള്ളു. അതിനു കമ്പനി ഇണങ്ങാത്ത പക്ഷം, നിലങ്ങൾക്ക് അവയുടെ ഉടമസ്ഥന്മാർ പറയുന്ന വില കൊടുക്കണം. അവർ വില കൂട്ടിപ്പറയുമെന്നു ശങ്കിക്കയേ വേണ്ട. ഈ നിബന്ധനകൾ സമ്മതിക്കുന്നപക്ഷം ഇന്നു കൂടിയിരിക്കുന്ന ഈ യോഗം ഫലമടഞ്ഞു എന്നു പറയാം.—ഉടനേ ഞാൻ സത്യാഗ്രഹം നിറുത്തിവയ്ക്കാൻ ഒരുക്കമാണ്. മററൊരു നിബന്ധനയ്ക്കും ഉൾപ്പെടാൻ ഞങ്ങൾ തയ്യാറില്ല—പ്രയോജനമില്ലാതെ എന്തിനു വായ്‌വേദാന്തം പറഞ്ഞു സമയം പാഴാക്കുന്നു."

ആശയുടെ പ്രസംഗം അവിടെ കൂടിയിരുന്നവരെ വല്ലാതെ ഭ്രമിപ്പിച്ചു. അവൾ പ്രസംഗം നിറുത്തിയ ഉടനെ ഒരുമാതിരി നിശ്ശബ്ദത സഭയിൽ വ്യാപിച്ചു—ഇനി എന്താണ് സംഭവിക്കാൻ പോകുന്നതെന്ന് ആശയ്ക്കു നിർണ്ണയിക്കാൻ കഴിയാതെ വന്നു.

കമ്പനിഡയറക്ടറന്മാർ ഒത്തു ചേർന്നു പരസ്പരം എന്തൊ "കുശുകുശു"ത്തു. യാതൊരു പത്രാധിപരുടെ കാര്യാലയത്തിലായിരുന്നോ സഭകൂടിയിരുന്നതു്, അയാളുടെ മുഖത്തു ഒരുമാതിരി ശോഭ പരന്നു. ഡയറക്ടർമാരുടെ പ്രധാനി പത്രാധിപരുടെ കാതിൽ എന്തോ മന്ത്രിച്ചപ്പോൾ അയാൾ "ഞാൻ തനിച്ചു എന്തു ചെയ്യാനാണ്?" എന്നു പറയുന്ന മട്ടിൽ രണ്ടു മൂന്നു കുറി മൂളങ്ങി. ഒടുവിൽ ആശയെ ഒരു മൂലയിലേയ്ക്കു കൺ കാണിച്ചു വിളിച്ചിട്ട് അയാൾ പറഞ്ഞു.—"നിങ്ങൾ എന്താണു ഇങ്ങനെ ചെയ്യുന്നതു്? ഈ കുടിയനവന്മാക്ക് തനിയേ ഈ സത്യാഗ്രഹത്തെ വിജയകരമായി അവസാനിപ്പിക്കാൻ ഒക്കുമോ?"

"സമരം നിർത്തിവയ്ക്കാൻ ഞങ്ങൾക്ക ആലോചനയേ ഇല്ല. അതിനു വേണ്ടിയാണ് ഈ യോഗം വിളിച്ചുകൂട്ടിയതെന്ന് ഇപ്പോഴേ മനസ്സിലായുള്ളു. അതിനായിട്ടാണോ ഞങ്ങളെ ഒക്കെ വിളിച്ചുവരുത്തിയതു്. സത്യാഗ്രഹത്തെ വേണ്ടവിധത്തിൽ നടത്തുന്ന കാര്യത്തിൽ ഞങ്ങൾ ലേശം കുറവു വരുത്തുകയില്ല. നിങ്ങളും അതിലേയ്ക്കു തക്ക ഏർപ്പാടുകളെല്ലാം ചെയ്തുവച്ചിരിക്കയാണല്ലോ?. സത്യാഗ്രഹം ആരംഭിക്കുമ്പോൾ ഞങ്ങളോടൊപ്പം നിങ്ങളും നിലത്തിൽ ചെന്നു കിടന്നു വേല മുടക്കാമെന്നു പ്രതിജ്ഞ ചെയ്തിട്ടുള്ളതു് ഓർമ്മയില്ലേ?" എന്നു ആശ പറഞ്ഞു. ഉടനെ പത്രാധിപർ ചിരിക്കുന്ന ഭാവത്തിൽ—"ഞാൻ എന്തൊ പറഞ്ഞുകാണണം. എന്നാൽ അതുപോലെ നടക്കുന്ന കാര്യം അത്ര എളുപ്പമൊന്നുമല്ല. എന്നെപ്പോലുള്ള വലിയ പത്രാധിപന്മാർപോലും നിങ്ങളുടെ പക്ഷം പിടിച്ചിരിക്കുന്നതു കണ്ടിട്ടുതന്നെയാണ് ഞാൻ കമ്പനിഡയറക്ടറന്മാരോടു സമരസസംഭാഷണത്തിനു

മന്നിറങ്ങിയതു്—ഈ നിലയിൽ ചിലർ ഇതിനെ വിടാൻപാടില്ല എന്നും മററു ചിലർ പോയാൽ പോകട്ടെ എന്നും പറയുന്നു. ഇതൊക്കെ നിങ്ങൾ അറിഞ്ഞു കാണുമല്ലോ."

ആശ അദ്ദേഹത്തിനെ സൂക്ഷിച്ചുനോക്കിക്കൊണ്ടു പറഞ്ഞു:—"നിങ്ങളുടെ ഈ ചാതുൎയ്യമൊക്കെ നിങ്ങളുടെ അടുക്കൽ തന്നെ ഇരിക്കട്ടെ—അതു നിങ്ങൾക്കു കോടിനന്മകൾ വരുത്തട്ടെ—കുടിയാനവന്മാരുടെ ലാഭനഷ്ടങ്ങളെ പണയപ്പെടുത്തി ചൂതുകളിപ്പാൻ ഞങ്ങൾ തയാറില്ല. വേണ്ടിവന്നാൽ ഉയിരു നല്കിയും അവരുടെ ഉടമകളെ സംരക്ഷിപ്പാൻ ഞങ്ങൾ ഒരുക്കമാണു്."

ഇത്രയും ഖണ്ഡിച്ചുപറഞ്ഞിട്ടു് ആശ അവിടം വിട്ടു മറെറാരു സ്ഥലത്തു ചെന്നിരുന്നു.

ആ പത്രാധിപർ ഡയറക്ടറന്മാരുടെ ഇടയ്ക്കു ചെന്നിരുന്നിട്ടു് അവരുടെ കാതുകളിൽ എന്തോ രഹസ്യം പറഞ്ഞു—ഡയറക്ടറന്മാർ പരസ്പരം കുശുകുശുത്തു കൊണ്ടു തങ്ങളുടെ തലകൾ ആട്ടി. അവരുടെ മുഖങ്ങളിൽ മന്ദഹാസം സ്ഫുരിച്ചു; നേത്രങ്ങൾ തിളങ്ങി.

അനന്തരം അവർ സഭ വിട്ടു പുറത്തേക്കിറങ്ങി. സഭ ആരംഭിച്ച അവസരത്തിൽ അവർ അവിടെ കൂടിയിരുന്നവരുടെ കൈകൾ പിടിച്ചു കുലുക്കി; അവരോടു വളരെ സ്നേഹപൂർവ്വം കുശലപ്രശ്നം ചെയ്തു. ഇപ്പോൾ ആ ഭാവമൊക്കെ എങ്ങോട്ടു പോയോ എന്തോ? ആരോടും ഒന്നും മിണ്ടാതെയാണു് അവർ ഇറങ്ങിപ്പോയതു്.

ഇങ്ങനെ ആ സഭ അവസാനിച്ചു. സത്യാഗ്രഹം നടന്നേ തീരൂ എന്ന നില വന്നു ചേർന്നു.

കോപിച്ചു് ഇറങ്ങിപ്പോയ ഡയറക്ടറന്മാർ ഇനി തങ്ങളുടെ സകല വിധ കഴിവുകളും പ്രയോഗിച്ചു സത്യാഗ്രഹത്തെ അടക്കാൻ നോക്കുമെന്നു് ആശയ്ക്കു മനസ്സിലായി.

കമ്പനിക്കാർ അവലംബിക്കാൻ പോകുന്ന മർദ്ദനമുറകളേയും മററും പററി ജനങ്ങൾ ഓരോ വിധം പറഞ്ഞു കൊണ്ടിരുന്നു. വാസ്തവത്തിൽ ഉള്ള സത്യാഗ്രഹത്തിലും അഹിംസാതത്വത്തിലും ദൃഢവിശ്വാസമുള്ളവർ എതിരാളികളുടെ അടക്കുമുറകളെപ്പററി ലേശം ഭയപ്പെടുകയില്ലെന്നുള്ളതു് ആശയ്ക്കറിയാമായിരുന്നു. എന്നാൽ ആ വിധത്തിലുള്ള യഥാൎത്ഥസത്യാഗ്രഹികൾ ചിലരുണ്ടെന്നിരിക്കിലും അധികംപേരും വെറും പേരിനുവേണ്ടി ചാടിപ്പുറപ്പെട്ടവരാണെന്നും, അവർ എതിരാളികളുടെ അട്ടഹാസങ്ങൾ കേട്ടു ഭയപ്പെട്ടു വിറച്ചുപോകുമെന്നും, അവൾ അറിയാതിരുന്നില്ല.

അവൾ എല്ലാവൎക്കും ധൈൎയ്യം ജനിപ്പിക്കുമാറുള്ള വാക്കുകൾ പറഞ്ഞുകൊണ്ടു ഇരുന്നുവെങ്കിലും, കമ്പനിക്കാർ എന്തെല്ലാം അടക്കുമുറകളാണു് പ്രയോഗിക്കാൻപോകുന്നതെന്നു് അറിവാൻ ഉൽകണ്ഠിതയായിരുന്നു ചിലർ പലവിധമായ അഭ്യൂഹങ്ങളെ എടുത്തുപറഞ്ഞിട്ടും അതിലൊന്നിലും അവൾക്കു വിശ്വാസം വന്നില്ല. ഇടയ്ക്കിടയ്ക്കു് അവൾക്കു സന്ദേഹവും ഉണ്ടായിക്കൊണ്ടിരുന്നു. താൻ കേൾക്കുന്ന കാൎയ്യങ്ങളിൽ എത്രത്തോളം സത്യമുണ്ടു്; എത്രത്തോളം കള്ളമുണ്ടു്—എന്നു അവൾ എങ്ങനെ അറിയാനാണു്?

ഇങ്ങനെ ഇരിക്കവേയാണു് അവൾക്കു വിലാസന്റെ ഓൎമ്മ വന്നതു്. ഉയരമേറി ചുവന്നു മെലിഞ്ഞു് ഒടിഞ്ഞു വീഴുമോ

എന്ന മട്ടിലിരുന്ന ആ വിലാസന്റെ രൂപം അവളുടെ കണ്ണുകൾക്കു മുമ്പിൽ വന്നു നിലകൊണ്ടു.

"വിലാസൻ എന്നെ നിശ്ശേഷം മറന്നു കളഞ്ഞോ?" എന്ന പ്രശ്നം മനസ്സിന്റെ ഒരു കോണിൽ ഉദിക്കുമ്പോൾ മററൊരു കോണിൽ നിന്നു 'ഛേ—ഒരു കാലത്തും അങ്ങനെ വരില്ല, മറുപടി ലഭിക്കും." ഈ മാതിരി തക്കവിതക്കങ്ങൾ മനസ്സിൽ നടന്നു കൊണ്ടിരിക്കെ ഒരു ദിവസം വൈകുന്നേരം അവൾ പ്രചാരവേലകൾ എല്ലാം അവസാനിപ്പിച്ചിട്ട് വീട്ടിൽ ചെന്നപ്പോൾ ബാവു സാഹിബ് പറഞ്ഞു:—"നിന്റെ പേരിൽ ഒരു കത്തു വന്നിരിക്കുന്നു."

"എവിടെ ഇരിക്കുന്നു?"

"ഇതാ, ഇവിടെത്തന്നെയുണ്ട്. ഒരാൾ വന്നിട്ട് എഴുത്തു തന്നും വെച്ച് ഇപ്പോൾ പോയതേയുള്ളൂ. ആരാണു കൊടുത്തയച്ചതെന്നു ചോദിച്ചറിയും മുമ്പേ അയാൾ കടന്നു കളഞ്ഞു. "സ്വകാര്യം" എന്നു കവറിന്മേൽ എഴുതിയിരുന്നതു കൊണ്ടു അതിനെ ഞാൻ തുറന്നില്ല"

ആശ കവർ പൊട്ടിച്ചു കത്തു വായിച്ചു. അതിന്റെ ചുവട്ടിൽ വിലാസൻ എന്നു എഴുതിയിരുന്നു.

"നിങ്ങളോട് പ്രാധാന്യമേറിയ പല കാര്യങ്ങളെപ്പററി സംസാരിക്കേണ്ടിയിരിക്കുന്നു. നിങ്ങളുടെ വീട്ടിൽ വന്നു കാണ്മാൻ തൽക്കാലം സാധിക്കയില്ല. എന്തു കൊണ്ടെന്നാൽ ഞാൻ നാലഞ്ചു ദിവസം നിങ്ങളുടെ വീട്ടിൽ താമസിച്ചതു കൊണ്ടുതന്നെ കമ്പനിക്കാർ എന്നെ സംശയിച്ചു തുടങ്ങിയിരിക്കുന്നു.

അതിനാൽ ദയവുചെയ്തു നിങ്ങൾ ഇവിടം വരെ ഒന്നു വന്നാൽ കൊള്ളാം. ഇവിടെ എന്നു വച്ചാൽ എന്റെ ക്യാംപിലല്ല. ക്യാംപിൽ വരുന്നതു അപകടകരമായ കാര്യമാണ്—അതിനു സമീപത്തു "ക്രെസൻറ് ഹൊട്ടേൽ", എന്നൊരു ഹോട്ടൽ ഉണ്ടു. അവിടെ വച്ചു തമ്മിൽ കണ്ടു സംസാരിച്ചാൽ വൈഷമ്യമൊന്നുമില്ല—നാളെ രാത്രി ഭോജനത്തിനു മൂന്നുപേക്ക് ആർഡർ കൊടുത്തു കഴിഞ്ഞിരിക്കുന്നു. മൂന്നുപേക്കു ഏപ്പാടു ചെയ്തതു നിങ്ങളോടു കൂടെ ശരച്ചന്ദ്രനും വരുന്നക്കും എന്നു വിചാരിച്ചിട്ടാണ്. അവനേയും കൂട്ടിക്കൊണ്ടു പോരിക. അന്ന് അവൻ എന്നെ സ്റ്റേഷനിൽ കൊണ്ടുവന്നു വിടാഞ്ഞതിനെപ്പററി നല്ലപോലെ ഒന്നു ശകാരിക്കണം എന്നു വിചാരിച്ചിരിക്കയാണ്. ശാപ്പാട്ടിനിരുന്ന് അവൻ ഭക്ഷണസാധനങ്ങൾ വായിൽ നിറയ്ക്കുമ്പോൾ അവനു മിണ്ടാൻ കഴിയാതെ വരും—അപ്പോൾ വേണം ശണ്ഠയ്ക്കു വട്ടം കൂട്ടാൻ.

എന്റെ ഈ നിശ്ചയത്തെപ്പററി ആ "പുളുവ"നോട് മിണ്ടിപ്പോകരുതേ!

എന്നു നിങ്ങളുടെ വരവിനെ പ്രതീക്ഷിച്ചുകൊണ്ട്,

വിധേയനായ
വിലാസൻ

ഈ കത്ത് ആശയ്ക്ക് ആനന്ദം ഉളവാക്കി. ശരച്ചന്ദ്രനേയും കൂട്ടിക്കൊണ്ടു പോവാൻ അവൾ തീച്ചപ്പെടുത്തി.

എന്നാൽ അടുത്ത ദിവസം അവളുടെ പിതാവിന് സുഖക്കേടാരംഭിച്ചു. കുറെ കാലമായിട്ട് അദ്ദേഹത്തിന്റെ ശരീരസ്ഥിതി അല്പം മോശപ്പെട്ടിരിക്കയായിരുന്നു. സത്യാഗ്രഹസമരത്തിനുള്ള ഏപ്പാടുകൾ ചെയ്തു കൊണ്ടിരിക്കുമ്പോഴെല്ലാം പിതാവിന്റെ ശരീരസ്ഥിതിയെപ്പററിയുള്ള ആശങ്കകൾ ഉദിച്ചു മറഞ്ഞു കൊണ്ടാ

ണിരുന്നതു്. അദ്ദേഹം കാസരോഗിയായിരുന്നു. ഇടയ്ക്കിടക്ക് അതു പിടിപെട്ട് അദ്ദേഹത്തിനെ ശയ്യാഗ്രസ്തനാക്കുക പതിവാണു്.

ഇന്നും അദ്ദേഹത്തിനു ശ്വാസം മുട്ടൽ വന്നു. തീരെ കിടപ്പിലായി. അതിനാൽ ആശ ശരച്ചന്ദ്രനോടു പറഞ്ഞു:-"നിങ്ങൾ മാത്രം ചെന്നു വിലാസനെ കാണണം. അപ്രതീക്ഷിതമായിവന്നു ചേർന്ന പ്രതിബന്ധം മൂലം വരാതിരുന്നതാണെന്നു് പറഞ്ഞു് അദ്ദേഹത്തിനെ സമാധാനപ്പെടുത്തുക"

ക്രെസൻറ് ഹോട്ടലിൽ ആശയേയും ശരച്ചന്ദ്രനേയും പ്രതീക്ഷിച്ചിരുന്ന വിലാസൻ സുമാർ ഏഴു മണിയായപ്പോൾ, ശരച്ചന്ദ്രൻ മാത്രം വന്നു കയറുന്നതു കണ്ടു. അയാളെ സ്വീകരിച്ചു സ്വാഗതം പറയുന്നതിനായി വിലാസൻ എണീററു ചെന്നു. മുഖത്തു യാതൊരു ഭാവഭേദവും കാണപ്പെടാതിരുന്നതു കൊണ്ടു് വിലാസൻ ചോദിച്ചു:—

"ഇതെന്തു്? നിങ്ങൾ മാത്രമേയുള്ളോ?,

"അതേ! ആശ വന്നില്ല—എന്താ നിനക്കു ചതി പററിപ്പോയോ?"

"മടത്തനം പറയാതിരിക്കു"

ശരച്ചന്ദ്രൻ ചിരിച്ചു കൊണ്ടു് ആശ വരാതിരുന്നതിൻെറ കാരണം പറഞ്ഞു കേൾപ്പിച്ചു.

വിലാസൻ പറഞ്ഞു:—"അവൾ വന്നിരുന്നെങ്കിൽ നന്നായിരുന്നു. നീയെങ്കിലും വന്നല്ലോ. പലപ്രധാന സംഗതികളേപ്പററി പറയേണ്ടയിരിക്കുന്നു. വരൂ-പോകാം. ആ മുറി നമുക്കായി റിസർവു ചെയ്തിരിക്കുകയാണു്."

മുറിയ്ക്കുള്ളിൽ ചെന്നിരുന്ന ഉടൻ ശരച്ചന്ദ്രൻ ഉദ്വേഗപൂർവം പറഞ്ഞു:—

"ഉം-പറയൂ വേഗം പറയൂ, പറയാനുള്ളതെല്ലാം"

"അ ട ട ട!—എന്താണിത്ര തിടുക്കം? ഞാൻ സകല വിഭവങ്ങളോടു കൂടിയ ശാപ്പാട്ടിനു ഏർപ്പാടു ചെയ്തിരിക്കുന്നു. ഊണുകഴിച്ചുകൊണ്ടു സംസാരിക്കാം" എന്നു വിലാസൻ ചിരിച്ചു കൊണ്ടു പറഞ്ഞു.

"നല്ലതു! നല്ലതു!"

"അതെ!......ഇതും വന്നു......

"ഏതു?"

"നിങ്ങൾ അല്പം മധു സേവിക്കുന്നോ?"

"അതിലെന്തു വിരോധം?"

"എന്നാൽ എന്തു കൊണ്ടുവരാൻ പറയണം?"

"എന്തായിരുന്നാലും തരക്കേടില്ല. ഞാൻ കുറേനാളായിട്ടു മധുപാനം ചെയ്യാറില്ല. ഇപ്പോൾ അല്പം സേവിക്കുന്നതു നല്ലതു തന്നെ. നീ ആ നാട്ടിലുള്ള മദ്യം സേവിച്ചു ശീലിച്ചിട്ടുള്ളവൻ! അതിനാൽ നീ ആർഡർ ചെയ്യുന്ന മദ്യം ഉയന്നതരത്തിലെ ഇരിക്കൂ, അല്ലേ?"

വിലാസൻ ചിരിച്ചു കൊണ്ടു് പരിചാരകനെ വിളിച്ചു വയിൻ കൊണ്ടു വരാൻ ആജ്ഞാപിച്ചു. കുപ്പിയും ഗ്ലാസ്സുംകൊണ്ടു ചെന്നു വച്ചിട്ടു് പരിചാരകൻ പോയി. വിലാസൻ ഗ്ലാസ്സിൽ മദ്യം പകന്നിട്ടു് "ആരുടെ പേരിൽ?" എന്നു ചോദിച്ചു.

"നീ ആക്കു വേണ്ടി ശാപ്പിടുന്നുവോ ആ ആളിൻെറ പേരിൽ"

"നിൻെറ മനസ്സിൽ കുടികൊണ്ടിരിക്കുന്ന പെൺമണിയുടെ പേരിൽ" എന്നു പറഞ്ഞു കൊണ്ടു് വിലാസൻ ഗ്ലാസ്സിനെ ചുണ്ടിൽ വച്ചു മധു നുകൻനു.

"നിൻെറ മനസ്സിനെ അപഹരിച്ചിരിക്കുന്ന മങ്കയ്ക്കു" എന്നു പറഞ്ഞു ശരത്തും.

"അങ്ങനെ അല്ലയോ?"

"കള്ളം പറയാതിരിക്കൂ."

സംഭാഷണവിഷയം മാററുന്നതിനായി വിലാസൻ:—"അതിരിക്കട്ടെ, ഈ നിരത്ഥകമായ സത്യാഗ്രഹത്തിൽനിന്ന് ആശയെ പിൻവലിപ്പിക്കാൻ വല്ല ഉപായവും തോന്നുന്നുണ്ടോ?"

"നിന്റെ അഭിപ്രായവും അതുതന്നെയാണോ? അവൾക്കു അഹിംസാതത്വത്തിൽ അളവററ വിശ്വാസം ഇരിക്കുന്നു. അതു നിഷ്പ്രയോജനകമാണെന്നു് അനുഭവംകൊണ്ടു് അറിഞ്ഞുകൊള്ളും"

"ഈ പ്രക്ഷോഭണം എങ്ങനെ ഒക്കെ നടത്താൻ പോകുന്നു എന്നു് എനിക്കു നിശ്ചയമില്ല. അതു ചോദിച്ചറിയുന്നതിനു വേണ്ടിയാണു് ആശയെ ഇങ്ങോട്ടു ക്ഷണിച്ചതു്. കമ്പനിക്കാർ വലിയ രാക്ഷസീയ മാർഗ്ഗങ്ങൾ കൈക്കൊണ്ടു് അതിനെ അടക്കാൻ ആലോചിച്ചിരിക്കയാണു്."

"അവരെന്തൊക്കെയാണു് ചെയ്യാൻ വട്ടം കൂട്ടിയിരിക്കുന്നതു്? കേൾക്കട്ടെ."

അടുത്തെങ്ങാനും വല്ലവരുമുണ്ടോ എന്നുനോക്കീട്ടു് വിലാസൻ താണസ്വരത്തിൽ പറഞ്ഞു:—"പറയാം, കേൾക്കൂ. അണക്കെട്ടു വേല നടത്തുന്ന സ്ഥലത്തു് ജോലി ചെയ്യാനായി ഞങ്ങളുടെ കമ്പനിക്കൂലിക്കാർ ചെല്ലുമ്പോൾ, അവരുടെ സഹായാർത്ഥം ഗവമ്മെൻറിൽനിന്നും പോലീസും, പട്ടാളവും വരുത്തുന്നതിനു നിശ്ചയിച്ചിരിക്കയാണു്.

"ഹൊ, ഇത്രയേ ഉള്ളോ? പോലീസും പട്ടാളവും ഇല്ലാതെ എവിടെയെങ്കിലും സത്യാഗ്രഹം നടന്നതായിട്ടറിയാമോ? ഈ വകയൊക്കെ സത്യാഗ്രഹികൾ പ്രതീക്ഷിച്ചിട്ടുള്ളവ തന്നെ."

"അതു ശരി! എന്നാൽ ഏതു വിഷയമാണോ ഉൽക്കണ്ഠക്കു കാരണമായിരിക്കുന്നതു് അതിനെപ്പററി ഞാൻ ഇനിയും പറഞ്ഞുകഴിഞ്ഞിട്ടില്ല."

"അതെന്തു വിഷയമാണു്?"

"കമ്പനിക്കാർ ബോംബെയിലിരുന്നു് നൂറിലധികം പട്ടാണികളെ വരുത്തിയിരിക്കുന്നു. സത്യാഗ്രഹികൾ ഭൂമിയിൽ കിടക്കുമ്പോൾ, ഈ പട്ടാണികൾചെന്നു് അവരെ തൂക്കിയെടുത്തു എറിഞ്ഞുകളയും.—വേറെ സത്യാഗ്രഹികൾ വന്നാൽ അവരെയും അങ്ങനെതന്നെ ചെയ്യും. എന്നിട്ടും സത്യാഗ്രഹം നില്ക്കുന്നില്ലെന്നു കണ്ടാൽ അവരുടെമേൽ ജലം ചൊരിയുന്നതിനു വലിയ പമ്പുകളും കുഴലുകളും ഒക്കെ തയ്യാറാക്കിവച്ചിട്ടുണ്ടു്. ഇതിലും ജയം സിദ്ധിക്കാതെ വന്നാൽ പട്ടാളക്കാരെ വിളിച്ചു, വരുന്ന ആളുകളിൽ ഓരോരുത്തനേയും പിടിച്ചു വിലങ്ങു വച്ചു് മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാക്കി തക്ക ശിക്ഷ കൊടുപ്പിക്കാനാണു ഭാവം."

"ഓഹോ, ഇതാണോ ആലോചന?"

ഇപ്രകാരം പറഞ്ഞിട്ടു് ശരച്ചന്ദ്രൻ ഒരു നെടുവീർപ്പിട്ടു. അയാൾ ദുഃഖത്തിൽ മുഴുകിപ്പോയി. അല്പം കഴിഞ്ഞിട്ടു് ചോദിച്ചു:—

"എന്റെ വിലാസ്, ഈ മുറകളെല്ലാം ആരുടെ മൂളയിൽ കുരുത്തതാണു്.—ഈ മാതിരി വ്യവസ്ഥകളെല്ലാം ചെയ്തുവച്ചവന്റെ മണ്ടയെ കൊട്ടിയുടയ്ക്കണമെന്നു വാസ്തവത്തിൽ എനിക്കാഗ്രഹമുണ്ടു്.—ഇത്തരം രാക്ഷസനോടു ബലാൽകാരം തന്നെ പ്രയോഗിക്കണം. മുള്ളാലല്ലാതെ മുള്ളെടുക്കാൻ സാധിക്കുമോ? ആ നിപുണനാരാണു്—അവന്റെ പേരെന്തു്? പറയൂ, വിലാസ്"

"അവനും കമ്പനിയുടെ ഡയറക്ടറന്മാരിൽ ഒരുവനാണു്. ഓക്കാർമേൻ എന്നാണു പേരു്—വലിയ പോക്കിരി; കഠിനഹൃദയൻ; മററുള്ള ഡയറക്ടർമാരെല്ലാം പാഴ്സികളാണു്. ഈ സത്യാഗ്രഹസംബന്ധമായ ധഡബഡലുകളെല്ലാം കണ്ടു് അവർ വിരണ്ടു പോയി. അതിനെ അടക്കാൻ തങ്ങളാൽ ആവില്ലെന്നു കണ്ടിട്ടു് അവർ ഓക്കർമേനിനു് അക്കാര്യം വിട്ടുകൊടുത്തിരിക്കയാണു്!"

"അവൻ എവിടെ താമസിക്കുന്നു—ബോംബയിലോ?"

"ഛേ! ഛേ! അയാൾ ഇപ്പോൾ ലോനാവലായിൽ തന്നെ!"

"എനിക്കു് ആളെ ഒന്നു കാണിച്ചുതരാമോ?—എങ്ങനെ ഇരിക്കുമെന്നു് കാണാമല്ലോ."

"വെറും രാക്ഷസൻ തന്നെ. എന്റെ നാലുമടങ്ങു വണ്ണം വരും; ഉയരം ആറര അടി ഇരിക്കും; മൂക്കു് ഗരുഡന്റെ ചുണ്ടുപോലെ വളഞ്ഞതാണു്. ചുണ്ടുകൾ കണ്ടാൽ ആരോടോ ക്ഷാത്രംവച്ചുകൊണ്ടിരിക്കുംപോലെ മുറുകെ കൂട്ടിയിരിക്കും. ശരീരം മുഴുവനും രോമക്കാട്ടു്. ചെവിയുടെ അരികുകളിലും രോമം ഞെരുങ്ങി വളന്നു നില്ക്കുന്നു. തലയിലെ ചെമ്പിച്ച മുടി എണ്ണ കണ്ടിട്ടു് മാസങ്ങൾ പലതായിരിക്കുന്നു. കണ്ണുകൾ കുഴിഞ്ഞു താണവയാണു. എന്നാലും നീലവണ്ണമായും തിളങ്ങുന്നവയായും ഇരിക്കുന്നു. പുരികത്തിലെ രോമങ്ങളിൽ ഓരോന്നിനും ഓരോ വിരൽ നീളം വരും."

"എനിക്കു് ആ ആസാമിയെ ഒന്നു കാണ്മാൻ വൈകിയിരിക്കുന്നു.—നിങ്ങളുടെ ക്യാമ്പിന്റെ ഏതു വശത്താണു് അവന്റെ താമസം?—എത്ര മണിക്കു് ഉണന്നെഴുന്നീല്ക്കും? രാവിലെ എപ്പോഴാണു് ആഹാരം കഴിക്കുന്നതു്? അണക്കെട്ടുജോലി നോക്കാൻ എപ്പോൾ പോകാം? അതു കഴിഞ്ഞു തിരിച്ചുവരുന്നതെപ്പോൾ? ഇവയെപ്പററി വിവരിച്ചു പറയുക. അതു മാത്രമല്ല, അവനു് മോട്ടാർ ഓടിക്കാൻ ഡ്രൈവറുണ്ടോ? അതോ താനെ വണ്ടി ഓടിക്കുന്നോ? ഡ്രൈവറുണ്ടെങ്കിൽ അതു് ആരാണു്? അയാൾ ഏതു മാതിരിക്കാരൻ? ഏതു ജാതിയിൽപ്പെട്ടവൻ? ഇവയെപ്പററിയും വിവരമായി പറഞ്ഞേതീരു.

വിലാസൻ ചിരിച്ചുകൊണ്ടു് പറഞ്ഞു. "നീ ഒരു വിചിത്ര മനുഷ്യൻ തന്നെ—ഓക്കാർമേനെപ്പററി നിനക്കിത്ര ജിജ്ഞാസ എന്തിനു്?"

"ഈ സത്യാഗ്രഹം സംബന്ധിച്ചു് ഞാൻ ഒന്നും ചോദിക്കുന്നില്ല. എതിരാളികളെവിട്ടു് സേനാനായകന്മാരെപ്പററിയാണു് അധികം അറിഞ്ഞിരിക്കേണ്ടതെന്നല്ലെ പഴമൊഴി?"

"എടാ! നീ നെപ്പോളിയനെപ്പോലെ 'എതിരാളി' എന്നും സേന എന്നും ഒക്കെ പറഞ്ഞുകൊണ്ടിരിക്കുന്നതെന്തിനു്?"

ഇതിനുശേഷം ശരിയായി സംസാരിക്കുന്നതിനു ശരച്ചന്ദ്രനു കഴിഞ്ഞില്ല. അവൻ ചഷകത്തെ കയ്യിൽ എടുത്തിട്ടു 'വിജയവീരനായ നെപ്പോളിയനു്' എന്നു നാടകീയമായമട്ടിൽ പറഞ്ഞുകൊണ്ടു് വീഞ്ഞു മുഴുവനും കുടിക്കാൻ തുടങ്ങി. വിലാസൻ ചിരിച്ചുകൊണ്ടു് ശരത്, നിനക്കു് സിനിമയിൽ നടിപ്പാൻ ആഗ്രഹമുള്ളപോലെ തോന്നുന്നല്ലോ. സിനിമയിൽ ചെന്നു കളിക്കുക. അതിരിക്കട്ടെ. നമുക്കു ശാപ്പാ

വന്നു കഴിഞ്ഞു. ഊണു കഴിക്കരുതോ?" എന്നു ചോദിച്ചു.

പരിചാരകൻ അദ്ദേഹം അവിടെ കൊണ്ടുചെന്നു വച്ച ശാപ്പാട്ടു തട്ടത്തിലുണ്ടായിരുന്ന കത്തി എടുത്തു കൊണ്ടു് ശരച്ചന്ദ്രൻ 'ശരി! ഞാൻ തയ്യാർ' എന്നു പറഞ്ഞിട്ടു് പൊട്ടിച്ചിരിച്ചു.

കയ്യിലിരുന്ന കത്തിയെ അങ്ങോട്ടും ഇങ്ങോട്ടും വീശിക്കൊണ്ടു് നെപ്പോളിയനെപ്പററി ഒരു പ്രസംഗവും അയാൾ തട്ടിവിട്ടു. എന്നാൽ ഇടയ്ക്കിടെ എന്തിനെയോ കൺമുമ്പിൽ കണ്ടിട്ടെന്നപോലെ പല്ലു ഞെരിച്ചു കൊണ്ടുമിരുന്നു.

ശരച്ചന്ദ്രനു മദ്യപാനം ചെയ്തു തഴക്കമില്ലാതിരുന്നതിനാൽ മദ്യം തലയ്ക്കുകേറി എന്നു വിലാസൻ വിചാരിച്ചു. അതിനാൽ പതുക്കെ അയാളോടു സംസാരിച്ചു് ഒരുവിധത്തിൽ ബഹളമൊന്നും കൂടാതെ അവിടെത്തന്നെ ഇരുത്തി.

---

# കവർന്ന കണ്ണുനീർ.

വെണ്ണി.

എന്തേ കരഞ്ഞിടാൻ വയ്യെനിക്കി-
ങ്ങെൻ കണ്ണുനീരു കവർന്നതാരോ?

ഒരുന്ന ഞാനോമനിച്ചുള്ളൊരാശ-
യെന്നേക്കുമായതു മണ്ണടിഞ്ഞു.
തൂവെണ്ണിലാവു പൊലിഞ്ഞുപോകെ-
ത്താവുന്നശൂന്യപ്പരപ്പു തന്നിൽ
പാങ്ങററു പാരം പകച്ചു നില്ക്കും
പാർവ്വണചന്ദ്രനായ് ഞാനിദാനീം.
എങ്കിലും കണ്ണു നനഞ്ഞിടുന്നി-
ല്ലെൻ കണ്ണുനീരു കവർന്നതാരോ?

2

രാവിൽ മദീയഹൃദയമാകും
കോവിലു കെട്ടിയടച്ചുറങ്ങി.
നേരം പകർന്നുഷശ്ശംഖനാദം
സ്വൈരമുയർന്നു വിളിച്ചുണർത്തി.
ഭവ്യാത്മകാദർശ ദേവി തൻെറ
ദിവ്യാവലോകന സന്മുഹൂർത്തം
നില്ലാഞ്ഞൊരുൽക്കണ്ഠ തൻ തിരക്കിൽ
വല്ലാതെ പെട്ടു നുറുങ്ങിനിന്നു.
ഞെട്ടിയെണീററു പുളകമാർന്നു
മൊട്ടിട്ടു നിന്നു മനോരഥങ്ങൾ.
തൂമയിൽ ചിന്തതൻ മണ്ഡപത്തിൽ
തൂങ്ങിയ ഭാവനാദീപജാലം
മെത്തിന സ്നേഹം പകർന്നു മോഹ-
പ്പൊല്‌ത്തിരിനീട്ടിജ്ജ്വലിച്ചുനിന്നു.
ഓമൽക്കിനാവുകൾ തൻ മണികൾ
ഹാ! മദിച്ചുച്ചം നദിച്ചു നിന്നു.

ഒന്നു കരഞ്ഞു തുറന്ന വാതിൽ
എന്തേ! യതിന്നകം ശൂന്യശൂന്യം!!

ആ വിശ്വസൗന്ദര്യസത്തയെപ്പ-
ണ്ടാവിഷ്കരിച്ചൊരിപ്പള്ളിമാടം
ദ്വാരങ്ങളെല്ലാം തുറന്നു സർവ്വ
നേരവുമിന്നു കിടക്കയല്ലോ.
ഇങ്ങിതിൻ മോഹനമണ്ഡപങ്ങൾ
മങ്ങിയിരുണ്ടു തണുത്തുപോയി.
എണ്ണയുമില്ല തിരിയുമില്ല,
സ്വർണ്ണദീപങ്ങൾ വിറങ്ങലിച്ചു.
തൂങ്ങി മരവിച്ചു ഹന്ത! നില്പായ്
തൂമണിയൊക്കെയും നാവുനീട്ടി.

സത്യ,മെന്നാശാവനിക തന്നിൽ
നിത്യമവൾക്കു ഞാൻ പൂവറുപ്പൂ.
എന്നാലവളെ യനുഗ്രഹിപ്പാൻ
വന്നീടുന്നീലവൾ വാമശീല.
അല്ലണയുമ്പോൾ, മണമകന്നെൻ
ചെല്ലമലരുകൾ വാടിടുമ്പോൾ,
ഉൽപന്നമാമൊരു നിശ്വസിത-
മുപ്പുകടലിന്നടിയിൽ നിന്നും.

എങ്കിലും കണ്ണു നനഞ്ഞിടുന്നി-
ല്ലെൻ കണ്ണുനീരു കവർന്നതാരോ?

3

ഞാനൊരു ലോലംബമായിരുന്നു
പീനാനുരാഗവാനായിരുന്നു.
തന്മധുതന്നു മതി മയക്കി
നിർമ്മലപ്രേമത്തിൻ ബന്ദിയാക്കി
ശ്രീമൽ സരസ്സാളുമോമലാളാം
താമരയിമ്പം തടവിയെന്നെ,
അംബരപ്പൊയ്കയിലാ മൃഗാങ്ക-
ബിംബം ചിരിക്കുമാറർത്ഥഗർഭം,
നന്മണമോലും മണിയറയിൽ
ചെമ്മേയടയ്ക്കുവാൻ ഞാൻ കൊതിച്ചു.
നാനാതരത്തിലനുനയാത്മ-
ഗാനവിപഞ്ചിക മീട്ടി മീട്ടി

ഭകവലം മൊട്ടാം തദീയ മൗലി
ഞാൻ വലംവെച്ചു ചിരം പറന്നു.
എന്നാലതിൻെറ നറുംദളങ്ങ-
ളൊന്നുമെനിക്കായ് മലർന്നതില്ല.
ഉൽപന്നമായൊരു നീണ്ട വീപ്പെൻ
ദുർഭഗതാപത്തിൻ കയത്തിൽനിന്നും.
എങ്കിലും കണ്ണു നനഞ്ഞതേയി-
ല്ലെൻ കണ്ണുനീരു കവർന്നതാരോ?

4

ഞാനൊരു ചാതകമായിരുന്നു
പീനദാഹാതുരനായിരുന്നു.
പെയ്തും മധുരമാം മാരി തന്നെ
കാത്തുകാത്താകുലി പൂണ്ടിരുന്നു.
മന്ദമൊട്ടവിലുയൻ വാനിൽ
സുന്ദരദർശനമെൻെറ മേഘം.
കൊക്ക പിളർന്ന ഞാൻ നില്പായായി
തൽകൃപാപീയൂഷം നുകർന്നുകൊൾവാൻ.
എന്നാലതുള്ളമലിഞ്ഞിടാതെ-
യെന്നാശ ഭേദിച്ചുടൻ മറഞ്ഞു.
ഉൽപന്നമായൊരു നീണ്ടവീപ്പെ-
ന്നുൾപ്പൂവിലെത്തീയുലയിൽനിന്നും.
എങ്കിലും കണ്ണു നനഞ്ഞതേയി-
ല്ലെൻ കണ്ണുനീരു കവർന്നതാരോ?

5

ഞാനുഷസ്സന്ധ്യതൻ പൊൻകിനാവിൻ
ഗാനമാം ഭാനുമാനായിരുന്നു.
ചെമ്മണിയൊത്തൊരു പൊൻപനീർപ്പൂ
വെന്മനമേററം കവർന്നിരുന്നു.
പ്രേമത്തുടുപ്പുലർ വേളയിൽ ഞാ-
നാ മംഗളാംഗിയെപ്പുല്കുവാനായ്
കൈ നീട്ടി;യെന്നാൽ വൃഥാഭിജാത്യ-
ഗ്ലാനിഹിമാനിയിടയ്ക്കു നിന്നു.
തട്ടിത്തകർന്നുപോയ് മുററുമീയ-
ക്കട്ടിമതിലതിലെൻെറ മോഹം.
ഹാ! നെടുവീർപ്പൊന്നു വിട്ടു ദിനം
താനേ തുടർന്നു ഞാനെൻെറ യാനം
എങ്കിലും കണ്ണു നനഞ്ഞതേയി-
ല്ലെൻ കണ്ണുനീരു കവർന്നതാരോ?

6

ചാരു വിഭാതത്തിൽ ഞാനൊരോമൽ-
നീരജകുഡ്മളമായിരുന്നു.
മങ്ങി വിളർത്തുപോമമ്പിളിയെ-
ത്തുംഗാനുകമ്പ പൂണ്ടെത്തിനോക്കി;
പിന്നെ,ക്കിളരും കതിരവനു
മന്ദസ്മിതത്തിനാൽ ക്ഷേമമോതി;
എന്നല്ല, മാറും കൃപണമേഘ-
വൃന്ദത്തിനെൻെറ വിശിഷ്ടഗന്ധം
തെന്നലിലൂടെപ്പകർന്നു നല്കി,-
യെന്നെ മറന്നു ഞാൻ ദാനലോലം.
അത്തവ്വിലേറിയ ക്രൂറിയന്നു
പ്രത്യുപകാരത്തിനാക്കമാൻ
വെണ്മതി മഞ്ഞു നീർമുത്തുകളായ്
ചെമ്മേയലിയിച്ചു മേഘമാല.
മുന്തിരിസ്സത്തു നിറച്ചു ലോക-
ബന്ധുവാം ദേവനവയിലെല്ലാം.
ചാതകം പാരാതവ നുകർന്നു
ഖേദമകന്നു കരളുണർന്നു
തന്നുടെ മാധുരിയാകെ നേടി-
യെന്നെക്കുറിച്ചൊരു പാട്ടുപാടി.
അപ്പൊഴെന്നാദർശദേവിയെന്നെ
തൽപല്ലവാഭകരങ്ങളാലെ
നൊമ്പലമെന്നിയറുത്തു മിന്നും
സംഫുല്ല ദൃഷ്ടി തൻ നേർക്കയത്തി,
അപ്പുണ്ണം ചെയ്തു നിനക്കു ദിവ്യ-
സുപ്രണയത്തിൻെറ നിത്യഭാവനോ!
ആ മിഴിവാർ മുകുരത്തിലാരാൽ
ശ്യാമക നാകം തെളിഞ്ഞു കണ്ടു.
വർണ്ണിക്കുവാനതു വയ്യെ,നിക്കു
കണ്ണിണ തന്നിൽ തുളുമ്പിനിന്നു
സ്നേഹവായ്പിൻെറ, സുഖാപ്തി തൻെറ,
നീഹാരശീകര ഹീരകങ്ങൾ.
ഒപ്പിയെടുത്തിതാ മുത്തിനങ്ങൾ
താൽപരം ജ്യോതിസ്സിൻ ചുംബനങ്ങൾ.

# തെണ്ടിപ്പയ്യൻ

(ഒരു ഫ്രഞ്ചുകഥ)

വിവൎത്തകൻ, ഈ. എം. കോവൂർ.

അതൊരു ചെറിയ കഥയാണു്, വളരെ നിസ്സാരവും ലളിതവും ആയ കഥ. അതിന്റെ നിസ്സാരതയും ലാളിത്യവും ആലോചിക്കുമ്പോൾ, കടലാസ്സിൽ വാക്കുകളായി പ്രകാശനം നല്കുന്ന ആ കൃത്യംതന്നെ അതിന്റെ സുസൂക്ഷ്മമായ ഭംഗിയും ലഘുതരമായ സൌരഭ്യവും നശിപ്പിക്കുമെന്നെനിക്കു ഭയമുണ്ടു്. അങ്ങിനെയാണെങ്കിൽ, ആ കഥയിലെ നായികയായ ആ സൌന്ദൎയ്യവതി; വിഭവസമൃദ്ധമായ ഒരു ഡിന്നറിനിടയിൽ ഒരു രാത്രി ഞങ്ങളോടക്കഥ പറഞ്ഞപ്പോൾ—എന്തുകൊണ്ടാണു് പാരീസ് നഗരിയുടെ ഈ ഭാഗത്തു താമസിക്കുന്ന സകലൎക്കും പ്രിയപ്പെട്ട ഒരു കഥയാകത്തക്കവണ്ണം അതു ഞങ്ങളുടെ എല്ലാം ഹൃദയങ്ങളിൽ മുദ്രിതമായതു്. മാഞ്ഞുപോകാതവണ്ണം ഞങ്ങളുടെ കഥയില്ലായ്മകളുടെയും അന്തസ്സാരശൂന്യതകളുടെയും മേൽ വെളിച്ചത്തിന്റെ ഒരു കിരണമായി അതു് ഒരു സമയം പതിച്ചതിനാലായിരിക്കണം; ഒരുസമയം ഒരു ചെറുചലനം, ഒരു ആംഗ്യം ഇവ ഒരു സുന്ദരരൂപത്തിന്റെ മുഴുവൻഭംഗിയും പ്രകാശിപ്പിക്കുവാൻ പോരുന്നതുപോലെ ചിലപ്പോൾ, ആത്മാൎത്ഥത നിറഞ്ഞ അല്പം കുറെ വാക്കുകൾ മതി ഒരു പരിശുദ്ധഹൃദയം മുഴുവനായി തുറന്നുകാട്ടുവാൻ എന്നുള്ളതുകൊണ്ടായിരുന്നിരിക്കണം.

മിക്കവാറും എല്ലാ ആളുകളിലും ഉള്ളതും ശാസ്ത്രജ്ഞന്മാർ അപഗ്രഥനം ചെയ്തു കഴിഞ്ഞിട്ടുള്ളതുമായ ചില നിഗൂഢപ്രേരണാശക്തികളെക്കുറിച്ചു ഞങ്ങൾ പറഞ്ഞുകൊണ്ടിരിക്കയായിരുന്നു. ഭിത്തിയിൽ ഒട്ടിച്ചിട്ടുള്ള കടലാസ്സുകളിലെ പൂക്കൾ മുഴുവൻ എണ്ണിത്തീൎക്കുവാനും, അലമാരിയിൽ കാണുന്ന പുസ്തകങ്ങൾ എല്ലാം എണ്ണിത്തിട്ടപ്പെടുത്തുവാനും ഒരു മനുഷ്യനെ നിർബന്ധിക്കുന്ന നിഗൂഢശക്തികൾ. പിന്നിൽനിന്നുംവരുന്ന ഒരു വണ്ടിതന്നെ കടന്നുപോകുന്നതിനു മുമ്പായോ, ഗോപുരമണി അടിച്ചുതുടങ്ങിയെങ്കിൽ അതു തീരുന്നതിനുമുമ്പായോ, ഒരു പ്രത്യേകവിളക്കുമരത്തിനു സമീപം എത്തിച്ചേരുവാൻ രാത്രിയിൽ തെരുവീഥിയിൽ കൂടെ നടക്കുന്ന വേറൊരുവനെ ഢേമിക്കുന്ന അത്തരം ശക്തികൾ. ഉറങ്ങുന്നതിനുമുമ്പായി ഒരു പ്രത്യേകചിട്ട ദിവസംതോറും പരിപാലിക്കുവാൻ അവ വേറൊരുവനെ ശക്തിയായി പ്രേരിപ്പിക്കുന്നു; ചില വസ്തുക്കൾ അടുക്കി ക്രമപ്പെടുത്തി വയ്ക്കുവാനും, ചില പടങ്ങളും പെട്ടികളും പരിശോധിക്കുവാനും നമ്മുടെ ആധുനികതലച്ചോറുകൾക്കു പററിയിട്ടുള്ള ഒരുതരം നിസ്സാരരോഗങ്ങളാണവ; ഒരു തലമുറയിൽനിന്നു വേറൊരു തലമുറയിലേയ്ക്കു അനുസ്യൂതം പകൎന്നു പകൎന്നു നല്കി അവസാനം മനുഷ്യസ്വഭാവത്തിന്റെ തന്നെ ഒരു ഭാഗമായി പരിണമിച്ചിട്ടുള്ള ഒരുതരം ഭ്രാന്തിന്റെയും വെറും തോന്നലുകളുടേയും അണുക്കൾ.

മററുള്ളവരുടെ കുററസമ്മതങ്ങളാൽ ധൈര്യം പ്രാപിച്ച്, അവർ നമ്മെപ്പോലെയോ നമ്മേക്കാൾ മോശക്കാരോ ആണെന്നു മനസ്സിലാക്കി സന്തോഷിച്ച്, ഞങ്ങൾ ഞങ്ങളുടെ ക്ഷീണതകളും കഥയില്ലാത്ത അന്ധവിശ്വാസങ്ങളും പരസ്പരം ഏററുപറകയായിരുന്നു. എന്നാൽ ചെറുപ്പക്കാരിയായ ഒരു സ്ത്രീമാത്രം യാതൊന്നും പറഞ്ഞിരുന്നില്ല. കറുത്ത തലമുടിയുടെ ചട്ടക്കൂട്ടിൽ പ്രശോഭിച്ചിരുന്ന അവരുടെ മുഖത്ത് അല്പം അത്ഭുതത്തോടെ അവർ ഞങ്ങൾ പറഞ്ഞതെല്ലാം കേട്ടു കൊണ്ടിരിക്കയായിരുന്നു. ഉടനേ ആരോ ഒരാൾ അവരോടു ചോദിച്ചു:—

"അപ്പോൾ, മാഡം, നിങ്ങൾ ഞങ്ങളുടെ ഈ ആധുനികക്കുഴപ്പങ്ങളിൽ നിന്നും വിമുക്തതന്നെയോ? നിസ്സാരമായ യാതൊരുതരം പ്രത്യേകതകൾപോലും നിങ്ങൾക്കില്ലെന്നോ?"

അവർ സുസൂക്ഷ്മതയോടെ അവരുടെ ഓർമ്മയെ പരിശോധിക്കുന്നപോലെ തോന്നി. "ഇല്ല" അവർ തലയാട്ടി. "ഇല്ല" – പ്രശാന്തമായ അവരുടെ ഇരിപ്പ്, കളങ്കമേശാത്ത അവരുടെ സൽപേര്, അവരെപ്പററി ഞങ്ങൾ കാണുകയും അറികയും ചെയ്തിരുന്നത്, ഇവയെല്ലാം ഞങ്ങളുടെ കുറവുകൾ ഏററുപറഞ്ഞ പാവകളിൽ നിന്നവരെ വേർതിരിച്ചിരുന്നതിനാൽ അവർ പറയുന്നതു പരമാർത്ഥം തന്നെയെന്ന ഞങ്ങൾക്കു തോന്നി. എന്നാൽ ചുററിനുമുള്ളവരെല്ലാം തങ്ങളുടെ വിഷമതകളെക്കുറിച്ചങ്ങനെ ഏററുപറയുന്നു എന്നു കണ്ടപ്പോൾ താൻ അത്തരം കുഴപ്പങ്ങളിൽനിന്നും സമ്പൂർണ്ണവിമുക്തയാണെന്നവകാശപ്പെടുന്നതിൽ അവരുടെ വിനയസ്വഭാവത്തിനു ഭീതി കയറി. അനന്തരം അവർ അവരുടെ മാററി.

"പരമാർത്ഥം പറഞ്ഞാൽ, വണ്ടികൾ എണ്ണുക, എല്ലാ രാത്രിയിലും ഉറങ്ങാൻ പോകുന്നതിനുമുമ്പായി പെട്ടികൾ പരിശോധിക്ക ഇത്തരം പതിവുകൾ എനിക്കുണ്ടെന്നു പറവാൻ സാധിക്കുമെന്നു തോന്നുന്നില്ല. എന്നാലും, കഴിഞ്ഞ ദിവസം എനിക്കുണ്ടായ ഒരനുഭവം നിങ്ങൾ വിവരിച്ച അനുഭവങ്ങളോട് ഏതാണ്ടു സാമ്യമുള്ളതാണെന്നു തോന്നുന്നു.—എനിക്കു നിങ്ങൾ പറഞ്ഞതു മനസ്സിലായെങ്കിൽ— അകമേ നിന്നുള്ള ഒരുതരം തള്ളൽ, ജീവനും മരണവും അതിനെ ആശ്രയിച്ചാണു നില്ക്കുന്നതെന്ന തരത്തിൽ, ഒരു നിസ്സാര കാര്യം നിർവഹിക്കുവാൻ എന്നെ അപ്രതിരോധ്യമായി നിർബ്ബന്ധിച്ച ഒരു ശക്തി."

ഞങ്ങൾ ആ കഥ പറവാൻ ആവശ്യപ്പെട്ടു. എല്ലാവരുടെയും ശ്രദ്ധ അത്തരം ഒരു നിസ്സാരമായ അനുഭവത്തിലേക്കു ക്ഷണിക്കുന്നതിൽ മാപ്പിരക്കുന്നമട്ടിൽ അവർ ഭംഗിയായി ആ കഥ പറഞ്ഞു.

"ചുരുക്കത്തിൽ പറഞ്ഞാൽ ഇതാണു സംഭവിച്ചതു്. അഞ്ചോ ആറോ ദിവസങ്ങൾക്കു മുമ്പാണു്—ഞാനെന്റെ മകൾ സൂസനുമായി വീട്ടിനു പുറത്തു പോയിരിക്കയായിരുന്നു. അവൾക്കു് എട്ടുവയസ്സേയുള്ളെന്നു നിങ്ങൾക്കറിയാമല്ലോ. ഞാനവളെ അവളുടെ സ്കൂളിലേക്കു കൊണ്ടുപോകയായിരുന്നു. റുലപ്ഫീററിലുള്ള ഒരു കെട്ടിടത്തിലേയ്ക്കായിരുന്നു ഞങ്ങൾക്കു പോകേണ്ടിയിരുന്നതു്. നല്ല പ്രകാശവും സുഖവുമുള്ള ദിവസമായിരുന്നതിനാൽ ഷാംപ്സ് എലീസ്സിയിൽ കൂടെയും നദീതീരംവഴിയും പോകാൻ ഞങ്ങൾ തീരുമാനിച്ചു. ഞങ്ങളങ്ങനെ പരസ്പരം വർത്തമാനം പറഞ്ഞു് ഉല്ലാസത്തോടെ പൊയ്ക്കൊണ്ടിരിക്കുമ്പോൾ അംഗഭംഗംഭവിച്ച ഒരുവൻ—ഒരു വെറുംകൂട്ടി, വലിഞ്ഞു

വലിഞ്ഞു് ഞങ്ങളുടെ മുമ്പിലെത്തി. യാതൊരക്ഷരവും പറയാതെ തന്റെ കൈനീട്ടി. എന്റെ ഒരു കയ്യിൽ കുടയും മറെറ കയ്യിൽ എന്റെ പുറംകുപ്പായവും ഉണ്ടായിരുന്നതിനാൽ, അവിടെനിന്നു് എന്റെ പഴ്സ് തപ്പുവാനുള്ള ബദ്ധപ്പാടു് സഹിപ്പാൻ എനിക്കു തോന്നിയില്ലെന്നു ഞാൻ സമ്മതിച്ചുകൊള്ളട്ടെ. അതുകൊണ്ടു് ആ പിച്ചക്കാരനു യാതൊന്നും കൊടുക്കാതെ ഞാനങ്ങു കടന്നുപോയി.

"സൂസനും ഞാനുംകൂടെ തുടർന്നു ഷാംപ്സ് എലിസ്സിയിൽകൂടെ നടന്നു. അവൾ—ആ കൊച്ചുകുട്ടി വർത്തമാനം പെട്ടെന്നു നിർത്തിയിരുന്നു; പരമാർത്ഥം പറഞ്ഞാൽ എന്തുകൊണ്ടാണെന്നു വെളിവായിരുന്നില്ലെങ്കിലും എനിക്കു് പിന്നീട്ടു യാതൊന്നും പറവാനുണ്ടായിരുന്നില്ല. ആ പിച്ചക്കാരനെ കണ്ടശേഷം യാതൊരക്ഷരവും പറയാതെ ഞങ്ങൾ പ്ലേസ്ഡിലാകോൺകോർഡിൽ എത്തിക്കഴിഞ്ഞിരുന്നു. ഏതോ ഒരുതരം അസുഖം അല്പാല്പമായി എന്റെ മനസ്സിൽ വളർന്നിരുന്നതായി എനിക്കു തോന്നി. അപരിഹാര്യമായ എന്തോ തകരാറു പ്രവർത്തിച്ചതായും, അതുമൂലം ഭാവിയിൽ അവ്യക്തമായ ഒരാപകടം എന്നെ ഭയപ്പെടുത്തുന്നതായുമുള്ള ഒരു തോന്നൽ. എന്റെ പ്രവൃത്തികളെ നേരെ തുറിച്ചുനോക്കുവാൻ ഞാൻ സദാ ശ്രമിക്കാറുണ്ടു്; അതുകൊണ്ടു നടക്കുന്നതിനിടയിൽ ഞാനെന്റെ മനസ്സാക്ഷിയെ പരിശോധിച്ചു നോക്കി.

"ആ തെണ്ടിപ്പയ്യനു ഭിക്ഷ കൊടുക്കാഞ്ഞതിൽ ഞാൻ ഒരധർമ്മവും പ്രവർത്തിച്ചിട്ടില്ല. കാണുന്ന എല്ലാവർക്കും വല്ലതും കൊടുക്കുന്ന ആളാണു ഞാനെന്നു് ഭാവിച്ചിട്ടു പോലുമില്ല. ഇനിയും കാണുന്ന ആളോടു ഞാൻ കൂടുതൽ മഹാമനസ്കതയോടെ പ്രവർത്തിച്ചുകൊള്ളാം, അപ്പോളതവിടെ തീരുന്നു എന്നു ഞാനെന്നോടു തന്നെ പറഞ്ഞു.

"പക്ഷേ, എന്റെ എല്ലാ വാദങ്ങളും എന്നെ സംതൃപ്തിപ്പെടുത്താൻ അപ്രാപ്തങ്ങളായിരുന്നു. എന്റെ അസുഖം വർദ്ധിച്ചുവർദ്ധിച്ചു് അതൊരു വേദനയായിത്തീർന്നു. തിരിഞ്ഞുനടന്നു് ആ കുട്ടിയെ കണ്ടിടത്തെയ്ക്കു പോകുവാൻ എനിക്കു പലപ്പോഴും ശക്തിയായിത്തോന്നി. പക്ഷേ, നിങ്ങൾ വിശ്വസിക്കുമെങ്കിൽ, ഒരു തരം വഴിതെററിയ അഭിമാനം എന്റെ കുട്ടിയുടെ മുമ്പിൽവച്ചങ്ങനെ പ്രവർത്തിക്കാതിരിപ്പാൻ എന്നെ പ്രേരിപ്പിച്ചു. മററുള്ളവർ നമ്മെപ്പററി എന്തുവിചാരിക്കുമെന്നാലോചിച്ചു് ശരിയായുള്ളതു ചെയ്യാൻ നാം മടിക്കുമ്പോൾ നാം കുറെ വല്ലാതെ അധഃപതിപ്പിക്കതന്നെ ചെയ്യിരിക്കും!

"ഞങ്ങളുടെ നടപ്പു് മിക്കവാറും തീർന്നു. റുലഫീററിന്റെ തിരിവു കഴിയുമ്പോൾ, എന്റെ ശ്രദ്ധ ആകർഷിക്കുന്നതിനായി സൂസൻ എന്റെകയ്യിൽ പതുക്കെയൊന്നു തൊട്ടു.

"അമ്മേ" എന്നവൾ പറഞ്ഞു.

"എന്താണു കുഞ്ഞേ?"

അവളുടെ നീലിച്ച മിഴികൾ എന്റെ മുഖത്തിന്റെ നേരെയുയർത്തിയിട്ടു സഗൌരവം പറഞ്ഞു.

"അമ്മേ, ഷാംപ്സ് എലിസ്സിയിൽ കണ്ട ആ പാവപ്പെട്ട ഭിക്ഷക്കാരനു് അമ്മയെന്താണു ഒന്നും കൊടുക്കാഞ്ഞതു്?"

"എന്നെപ്പോലെ അവളും ആ കാഴ്ചക്കുശേഷം മറെറാന്നിനെക്കുറിച്ചും ആലോചിച്ചിരുന്നില്ല; എന്റെ ഹൃദയംപോലെ അവളുടെ ഹൃദയവും വല്ലായ്മകൊണ്ടു നിറഞ്ഞിരിക്കയായിരുന്നു. എന്നാൽ അവളുടെ അമ്മയെക്കാൾ കൂടുതൽ നന്മയും ആത്മാർത്ഥതയും ഉള്ളവളായിരുന്നതിനാൽ അവളവളുടെ വിഷമം ലളിതമായി ഏററു പറഞ്ഞെന്നു മാത്രം.

"ഞാൻ പിന്നീടല്പംപോലും സംശയിച്ചില്ല. നീ പറഞ്ഞതാണു ശരി!" എന്നു ഞാനവളോടു പറഞ്ഞു.

"ഞങ്ങളുടെ മനസ്സിൽ കടന്നുകൂടിയിരുന്ന വിഷമംകൊണ്ടു് ഞങ്ങൾ പതിവിൽ കൂടുതൽ വേഗത്തിൽ നടന്നിരുന്നതിനാൽ ക്ലാസ്സു തുടങ്ങുവാൻ പിന്നെയും ഇരുപതു മിനിട്ടുകൾ കൂടെയുണ്ടായിരുന്നു. ഞങ്ങൾ ഒരു വണ്ടിയിൽ ചാടിക്കയറി, വണ്ടിക്കാരനു് ഒരു സമ്മാനം വാഗ്ദാനം ചെയ്തു. ഷാംപ്സ് എലീസ്സിയിലേക്കു വേഗത്തിൽ തിരിച്ചുപോയി. സൂസനും ഞാനും പരസ്പരം കൈകളിൽ പിടിച്ചുകൊണ്ടിരുന്നു. പരമാർത്ഥം പറഞ്ഞാൽ അപ്പോഴും ഞങ്ങളുടെ ഹൃദയങ്ങൾ വിഷമം നിറഞ്ഞതായിരുന്നു. അംഗഭംഗം ഭവിച്ച ആ കുട്ടി അപ്പോഴേക്കും അവിടം വിട്ടിരുന്നെങ്കിലോ?

"ഞങ്ങളവനെക്കണ്ട സ്ഥാനത്തെത്തിയപ്പോൾ വണ്ടിയിൽ നിന്നും ചാടിയിറങ്ങി ഞങ്ങളവിടമെല്ലാം പരിശോധിച്ചു. ആ പാവപ്പെട്ട കൊച്ചുകുട്ടിയുടെ ഒരു പൊടിപോലും കാണ്മാനില്ല. അടുത്തു കണ്ട ഒരു സ്ത്രീയോടു ഞങ്ങൾ ചോദിച്ചു. ആ കുട്ടിയെ കണ്ടതായി അവർ ഓർമ്മിച്ചു. അവിടെ ആ മൂലയിൽ സാധാരണ കാണാറുള്ള പിച്ചക്കാർ പിള്ളേരിൽ ഒരുവനല്ല അവനെന്നു് അവർ പറഞ്ഞു. അവനെങ്ങോട്ടു പോയതെന്നവരറിഞ്ഞില്ല. ഞങ്ങൾക്കല്പസമയം കൂടെയുണ്ടായിരുന്നുള്ളു. ആശയററു തിരിച്ചുപോവാൻ ഭാവിക്കുമ്പോൾ സൂസൻ പെട്ടെന്നു ഞൊണ്ടിപ്പയ്യനെക്കണ്ടു. മുട്ടിനിടയിൽ തൊപ്പിയുംവച്ചു് അവൻ ഒരു മരത്തിനടിയിൽ കുനിഞ്ഞിരുന്നുറങ്ങുകയായിരുന്നു. സൂസൻ പെരുവിരലിൽ എത്തിക്കുത്തിച്ചെന്നു് ഒരു സ്വർണ്ണനാണയം പതുക്കെയവന്റെ തൊപ്പിയിൽ നിക്ഷേപിച്ചു. പിന്നീടു ഞങ്ങൾ റൂലഫീററിലേക്കു തിരിച്ചുപോന്നു. അങ്ങനെ ചെയ്യുന്നതു് വിഡ്ഢിത്തമാണെന്നെനിക്കറിയാമായിരുന്നെങ്കിലും, ഒരു വലിയ വിപത്തിൽ നിന്നും രക്ഷപ്പെട്ടവരെപ്പോലെ ഞങ്ങൾ പരസ്പരം ആശ്ലേഷിച്ചു."

അത്ര ദീർഘനേരം സംസാരിച്ചതിനെക്കുറിച്ചു ലജ്ജിച്ചുകൊണ്ടവർ വർത്തമാനം നിറുത്തി. ആദരവോടെ അതു കേട്ടുകൊണ്ടിരുന്ന ഞങ്ങൾക്കു് കൂടുതൽ പരിശുദ്ധമായ വായു ശ്വസിക്കുന്നപോലെ തോന്നി.




# ദൈവത്തിൻെറ കളി.

* എൻ. ഡി. ബാലാംബികാദേവി.

സുന്ദരിയായൊരു നാഗരികാംഗന
മുന്നോട്ടു നീങ്ങുന്നു മന്ദം മന്ദം.
ആഭരണങ്ങൾ പലതരമുണ്ടവൾ
ലോഭമില്ലാതെയണിഞ്ഞിരുന്നു.
സിന്ദൂരപ്പൊട്ടിട്ട പൊന്മുഖം കാണുകിൽ
കന്ദപ്പൻ പോലും തല കുനിക്കും.
നീല നിറമുള്ള സാരി ചുററിയവൾ
ചേലെഴമാനനം താഴ്ത്തി മെല്ലേ,
ലീലയാ തൻ കരവല്ലരി വീശിയും
ലീല പോകുന്നതാ മോഹനാംഗി.
സൃഷ്ടികത്താവു തൻ സൃഷ്ടിചാതുയ്യത്തെ
സ്പഷ്ടമായ് കാട്ടുവാനെന്ന വണ്ണം
ലക്ഷ്മീഭഗവതി തന്നെയും വെല്ലുന്ന
ലക്ഷണയുക്തയാം പെൺമണിയെ
സൃഷ്ടിച്ചു; തന്നുടെ സൃഷ്ടിവൈദഗ്ദ്ധ്യത്തിൽ
സ്രഷ്ടാവു കൌതുകം പൂണ്ടു മേന്മേൽ.
സാരസസംഭവൻ നല്കിനാൻ പിന്നെ-
ധാരാളം സമ്പത്തും തനിയ്ക്കു്. (യും

* * * * *

"വല്ലതും നല്കണമമ്മച്ചീ" എന്നൊരു
പല്ലവി കേട്ടടൻ ലീലാദേവി
ചൊല്ലിനാൾ:-'പോടീ, നിനക്കു തരുവാ-
വല്ലോരും സമ്പാദിച്ചിട്ടിട്ടില്ല." (നായ്
എന്നതു കേട്ടവൾ ചൊല്ലിനാൾ പിന്നെ
തന്നുടെ ദീനാവസ്ഥിതികളെല്ലാം. (യും
ലാവണ്യധാമമാം ലീലയരുൾ ചെയ്തു
പാവമാം വത്സലപ്പെണ്ണോടായി.
"പോകുകയില്ല നീയെന്നു വരികിൽ ഞാൻ
പാകമാക്കും നിന്നെയിക്ഷണത്തിൽ"
വത്സല ദീഘനിശ്വാസമുതിർത്തുകൊ-
ണ്ടുത്സാഹശൂന്യയായ് പോയി മന്ദം.

* * * * *

നാരായണൻതൻെറ ലീലയുരയ്ക്കുവാൻ
ആരാലും സാധിക്കയില്ലയല്ലോ.
വത്സരം മൂന്നുനാലങ്ങു കഴിഞ്ഞപ്പോൾ
വത്സലയും പണക്കാരിയായി.
ഉച്ചയ്ക്കൊരു ദിനം വത്സലയേകയായ്
സച്ചിദാനന്ദസ്വരൂപനെയും
ധ്യാനിച്ചു കൊണ്ടങ്ങിരിക്കുന്ന നേരത്തു
ശ്വാനൻ കുരയ്ക്കുന്ന ശബ്ദം കേട്ടു.
"പട്ടിണിയായി ഞാൻ കഞ്ഞി കണികണ്ടി
ട്ടൊട്ടു നാളായെ"ന്നോരാത്തനാദം
മാനിനിമാർമണി വത്സല കേട്ടു ത-
ന്നാനനം പൊക്കിയവളെ നോക്കി.
ലോകത്തിലുള്ള സൌന്ദയ്യവതികളി-
ലേകയാം വത്സല ഞെട്ടിപ്പോയി.
"അന്നു ഞാൻ നിന്നുടെ മാളികയിൽവന്നു
നിന്നോടു ഭിക്ഷക്കായ് യാചിച്ചതും
ആട്ടിയോടിച്ചു നീ എന്നെയെന്നുള്ളതും
കോട്ടം കൂടാതെ ഞാനോക്കുന്നില്ലപ്പോൾ.
പട്ടിണികൊണ്ടുള്ള ദണ്ഡമെല്ലാമിന്നു-
മൊട്ടല്ല നന്നായെനിക്കറിയാം."
നാരീമണിയാകും വത്സലയിങ്ങനെ
കാരുണ്യവാക്കുകളോതിപ്പിന്നെ
ചക്രപാണിപ്രിയയ്ക്കൊക്കുന്ന വത്സല
ചക്രവും കഞ്ഞിയും നല്കി നിന്നു.
സങ്കടം പൂണ്ടു തന്നാനനം താഴ്ത്തീട്ടു
മങ്കയാം ലീല പറഞ്ഞു മെല്ലെ-

* ത്രയോദശവയസ്കയായ ഒരു ചെറുബാലികയുടെ കവനമാണിതു്.

"ദുഷ്ടമാരിൽ വച്ചു ദുഷ്ടയാം ഞാനിപ്പോ൦
കഷ്ടപ്പെടുന്നുണ്ടു നല്ലവണ്ണം.
പൂക്കൾ ധാരാളമുള്ളോരുദ്യാനത്തിൽ
നക്കാലം നന്നായ് കളിച്ചുവാണു [ഞാ-
മല്ലാക്ഷിയാകുമെനിക്കു സഖികളായ്
പല്ലവാംഗിമാരുണ്ടായിരുന്നു.
ഇഷ്ടമില്ലെന്നെ കണ്ടീടുവാനിപ്പോഴ-
ദൃഷ്ടക്കൂട്ടങ്ങൾക്കു കഷ്ടമയ്യോ!
ഭിക്ഷയ്ക്കുയാചിച്ചെൻ വീട്ടിൽ വന്നിട്ടുള്ള
പക്ഷ്മളാക്ഷിയുടെ മാളികയിൽ
ഇന്നുഞാൻ ഭിക്ഷയ്ക്കായ് വന്നിരിക്കുന്നല്ലോ
പന്നഗത്തിങ്കൽ ശയിക്കുന്നോനെ,
നിന്നുടെ ലീലകൾ നന്നായിച്ചൊല്ലുവാ-
നെന്നാൽ സാധിക്കില്ല പത്മനാഭാ"

ഇത്തരം ചൊല്ലീട്ടു ലീല മറഞ്ഞപ്പോൾ
ഉത്തമവത്സലയും സ്തുതിച്ചു:-
"ഗോപികളോടൊത്തു നൃത്തം ചെയ്തു-
പാപവിമോചന പത്മനാഭ." [നാഥ,
ഉർവിയിൽ മാനുഷനായി ജ്ജനിച്ചോനെ
സർവ്വശക്ത, നാഥ, തമ്പുരാനെ,
ലക്ഷ്മീഭഗവതി തന്നുടെ ഭർത്താവേ,
ലക്ഷ്മണസോദര, സർവ്വേശ്വര,
വീരനാം രാക്ഷസരാജനെ കൊന്നോനെ,
ശ്രീരാമരാമ ജയിക്കനിത്യം.
ഉന്നതനാകും ശിശുപാലനെക്കൊന്ന
സുന്ദരരൂപനെ കാണാകണം
എന്നുടെയുള്ളത്തിൽ വന്നു വിളങ്ങണം
എന്നും ശ്രീകൃഷ്ണനും, ശ്രീരാമനും.

---

# കുറുക്കന്റെ ബുദ്ധിസാമർത്ഥ്യം.

ടി. വി. കൃഷ്ണൻ ബി. എ., അന്തിക്കാട്ട്.

ഒരു പുഴയുടെ വക്കത്ത് ഒരു പഴയ മാവുണ്ടായിരുന്നു. അതിന്മേൽ ധാരാളംപക്ഷികൾ പാർത്തിരുന്നു. ഒരു പൊത്ത് ഉണ്ടായിരുന്നു ആ മരത്തിനടിയിൽ. അതിൽ പക്ഷികൾ മുട്ടയിട്ടാൽ അതൊക്കെ ഈ സർപ്പം ചെന്നുതിന്നും. തന്മൂലം ആ പക്ഷികളെല്ലാം വളരെ ദുഃഖത്തിലായി. ഒരു ദിവസം അവരെല്ലാംകൂടി ഒരു യോഗം ചേർന്നു. അവിടെവെച്ച് പ്രാവു പറഞ്ഞു. "അയ്യോ! നമുക്കൊക്കെ ഇവിടുന്നു പോവുകതന്നെ. വേറെ ഏതെങ്കിലും ഒരു മരത്തിൽചെന്നു വീടുകൾ പണിയാം." അപ്പോൾ തത്ത പറഞ്ഞു:—"അല്ല, നമുക്കൊക്കെക്കൂടി അവനെ കൊല്ലുന്നതിന് ഒരു ഉപായം ആലോചിക്കാം." കാക്ക പറഞ്ഞു:—"നിങ്ങളെല്ലാവരും മിണ്ടാതിരിക്കു. പാമ്പിനെ കൊല്ലാനുള്ള സൂത്രം ഞാൻ ഉണ്ടാക്കാം. പക്ഷെ എനിക്കു രണ്ടു ദിവസത്തെ അവധി തരണം."

അനന്തരം അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗത്തിനും മിസ്. കുരിയാററയുടെ കൃതജ്ഞതയ്ക്കും ശേഷം യോഗം പിരിഞ്ഞു.

പിറേറന്നു തന്നെ കാക്ക കുറുക്കന്റെ അടുത്തുചെന്ന്, കുറുക്കനെ സലാംചെയ്തു ഇങ്ങനെ പറയാൻ തുടങ്ങി:--സഹോദര, ഞങ്ങൾ വളരെ കഷ്ടത്തിലായിരിക്കയാണ്. ഞങ്ങൾ വളരെ പക്ഷികൾ ഒരു മരത്തിലാണു താമസിക്കുന്നത്. ആ മരത്തിന്റെ കടയ്ക്കൽ ഒരു കറുത്ത പാമ്പും താമസിക്കുന്നുണ്ട്: മരത്തിൽ കയറി ആ

ദുഷ്ടൻ ഞങ്ങളുടെ കുട്ടികളെ തിന്നുന്നു; മുട്ടകളും ഭക്ഷിക്കുന്നു. താങ്കൾ അവനെ കൊല്ലുന്നതിന് എന്തെങ്കിലും ഉപായം പറഞ്ഞു തന്നാലും."

കുറുക്കൻ പറഞ്ഞു:—ശരി, നിവൃത്തിയുണ്ടാക്കാം. കേൾക്കൂ, നീ രാജാവിന്റെ അരമനയിൽചെന്ന് എന്തെങ്കിലും വില പിടിച്ച സാധനം തക്കത്തിൽ എടുത്തു കൊണ്ടുവന്ന് പാമ്പിന്റെ പൊത്തിൽ ഇടണം. അപ്പോൾ രാജാവിന്റെ ഭൃത്യന്മാർ അതന്വേഷിച്ചു പാമ്പിന്റെ മാളത്തിൽ എത്തും. അവർ പാമ്പിനെ കാണുകയും അതിനെ കൊല്ലുകയും ചെയ്യും."

കാക്ക കുറുക്കന് വന്ദനം പറഞ്ഞു പറന്നുവീട്ടിലെത്തി. പിറേറന്നു രാവിലെ രാജാവിന്റെ റാണി നദിയിൽ കുളിക്കാൻ എത്തി. തീരത്തു വസ്ത്രങ്ങളുടെ കൂട്ടത്തിൽ റാണി തന്റെ വൈരമോതിരവും വെച്ചിരുന്നു. കാക്ക തരംനോക്കി എടുത്തുപറന്നു, അതു റാണിയുടെ വേലക്കാർ കണ്ടു. അവർ പിന്നാലെ ഓടി. കാക്ക പറന്നുപറന്ന് ആ പഴയ മാവിൻചുവട്ടിലെത്തി. അവിടെത്തന്നെയായിരുന്നു പാമ്പിന്റെ മാളം. കാക്ക, മോതിരം ആ മാളത്തിൽ ഇട്ടു. ഇത്രയുമായപ്പോഴേക്കും റാണിയുടെ ആൾക്കാർ അവിടെ എത്തിക്കഴിഞ്ഞു. മോതിരം എടുക്കാനായി അവർ മാളം കിളച്ചുതുടങ്ങി. അപ്പോഴുണ്ട് "ഫൂ, ഫൂ" എന്നു ചീററിക്കൊണ്ട് പാമ്പ് പുറത്തു വരുന്നു. ഉടനെതന്നെ രാജ്ഞിയുടെ ആളുകൾ അവന്റെ കഥ കഴിച്ചു.

കുറുക്കന്റെ ബുദ്ധിസാമർത്ഥ്യംമൂലം പക്ഷികളുടെ ദുരിതം നീങ്ങി. അടുത്ത ദിവസം തന്നെ ആ പക്ഷികൾ യോഗംചേരുകയും കുറുക്കനേയും കാക്കയേയും അഭിനന്ദിച്ചുകൊണ്ട് ഓരോ പ്രമേയങ്ങൾ പാസ്സാക്കുകയും ചെയ്തു.






വി. എൻ. വി.

"ഇന്നത്തെരാഷ്ട്രീയനിലയേയും യുദ്ധത്തെയും പററി ഇന്നലെ സർദാർ വല്ലഭായിപട്ടേൽ ഒരു വിമർശനം ചെയ്തു" എന്ന് ഒരു പത്രത്തിൽ കണ്ടു. ഇന്നത്തെ കാര്യം നാളെ പറയാമെന്നല്ലാതെ അതു ഇന്നലെ പറയാൻ സാധിക്കുമോ എന്നും, പറഞ്ഞാൽ അതു ശരിയായിരിക്കുമോ എന്നുമാണ് എൻെറ സംശയം. 'നാളെ നടപ്പതെയാരറിവാർ' എന്നല്ലേ ചിന്താമണിയിൽ സന്ന്യാസി പാടിയതു്.

* * * * *

വക്കീൽ—"മാട്ടുകത്തികൊണ്ടു നിന്നപ്പോൾ ആണു മാമൻ, മത്തായിയെ ഒരു പിശ്ശാംകത്തികൊണ്ടു നെഞ്ചിൽ കുത്തിയതും അയാൾ(മത്തായി) മരിച്ചതും." എന്നു നിങ്ങൾ ബോധിപ്പിച്ചല്ലൊ. മത്തായിയെ മാട്ടുകത്തിയൊ?

സാക്ഷി—അതു ഒക്കന്ന കാര്യമാണൊ? മാട്ട എന്നാൽ ഈടി എന്നല്ലെ? അതിനു ജീവനുണ്ടൊ? മത്തായി ഈടി കെട്ടിക്കൊണ്ടിരുന്നു. അപ്പോൾ മാമൻ അവനെ കുത്തി. ഉടനെ മത്തായി ചത്തു. ഇതാണു സംഭവം.

* * * * *

വട്ടിപ്പണക്കേസിൽ ആണെന്നു തോന്നുന്നു വക്കീൽ കാത്തൊലിക്കാ ബാവായൊടു താഴെക്കാണുന്ന ചോദ്യം ചോദിച്ചു. "പട്ടം പിഴച്ചു നടന്നാൽ എപ്പിസ്കോപ്പൽ സിന്നഡിൽ സംബന്ധിക്കാനുള്ള അവകാശം നഷ്ടപ്പെടുമൊ?" എന്നു്. ബാവാ തിരുമേനിയോടു ഇങ്ങനെ ചോദിച്ചതു നന്നായില്ലെന്നാണ് എനിക്കു തോന്നുന്നതു്.

* * * *




രോഗി -എജമാനനെ എൻെറ തലയിലെ മുറിവു ഇപ്പോൾ എങ്ങിനെ ഇരിക്കുന്നു? ഇന്നു അഞ്ചുദിവസമായല്ലോ ഞാനിവിടെ വന്നിട്ടു്?

ഡാക്കർ—ഓ! സാരമില്ല. മുറി കൂടി വരുന്നുണ്ടു്. നാലഞ്ചു ദിവസത്തിനകംവീട്ടിൽ പോകാമെന്നു തോന്നുന്നു.

."ജനകീയമന്ത്രിമാർ മൂവരും ഒരുമിച്ചൊരു പോലീസ് സ്റ്റേഷനിൽ ചെന്നാൽ ഇങ്ങിനെയൊരു രംഗമുണ്ടാകും"—കാർട്ടൂണിസ്റ്റ്.

രോഗി— അയ്യോ! മുറി കൂടുകയാണൊ? എജമാനെ, അതു് കുറയാൻ നല്ല മരുന്നു ചെയ്യണെ, പൊന്നെജമാനെ!

ഡാക്ടർ—കൊള്ളാം, ഇങ്ങിനാണൊ താൻ മനസ്സിലാക്കിയതു്? മുറിവിൻെറ വക്കുകൾ രണ്ടും അടുത്തു വരുന്നു എന്നാണു് കൂടുന്നു എന്നു ഞാൻ പറഞ്ഞതിൻെറ അത്ഥം.

എലിയെ കൊല്ലുന്നതുകൊള്ളാം; പക്ഷെ പാമ്പിനേയും വിടരുതു്.



രോഗി—അങ്ങിനെയൊ? എജമാനൻ നന്നായിരിക്കട്ടെ!

* * * *

ഒരു കത്തനാരച്ചൻ പള്ളിയിൽ പ്രസംഗിച്ചു കൊണ്ടിരിക്കയായിരുന്നു. അപ്പോൾ തൻെറ ഇളയമകൻ ഗ്യാലറിയിൽ നിന്നു പള്ളിയിൽ പ്രസംഗം കേട്ടു കൊണ്ടിരുന്നവരെ കല്ലു പെറുക്കി എറിയുന്നതു കണ്ടു് മകനെ അപ്പൻ ശാസിച്ചു. അപ്പോൾ മകൻ പറയുകയാണു്—അപ്പച്ചൻ പ്രസംഗിച്ചു കൊള്ളണം. ഞാൻ ഇവരെ ഉണത്തി കൊണ്ടിരിക്കാം.



നല്ല ആരോപണം.

* * * *

രാജാജിയുടെ പ്രമേയത്തെ നെഹ്റുവും പ്രസാദും, മൌലാനാ നദീനും, മെഹറാലിയും എതിത്തു. സന്താനം അനുകൂലിച്ചു. പതിനഞ്ചു വോട്ടിന്നെതിരായി നൂറുവോട്ടോടുകൂടി പ്രമേയം തള്ളപ്പെട്ടു. എങ്കിലും തൻെറ പ്രമേയത്തെ അനുകൂലിക്കാൻ രാജാജിക്കു ഒരു സന്താനമെങ്കിലുമുണ്ടാ

യല്ലോ. അതദ്ദേഹത്തിന്റെ ഭാഗ്യം.

* * * *

മെ. വി. കെ. വേലായുധനേയും കുഞ്ഞിനേയും അറസ്റ്റു ചെയ്തു എന്നു പണ്ടു പത്രത്തിൽ കണ്ടപ്പോൾ "വേലായുധനെഅറസ്റ്റ് ചെയ്തോട്ടെ. അദ്ദേഹത്തിന്റെ കുഞ്ഞെന്തു പിഴച്ചു? അതിനെ അറസ്റ്റു ചെയ്തതു കഷ്ടമായിപ്പോയി" എന്നു ഒരു വലിയമ്മ പറയുന്നതു ഞാൻ കേട്ടു.

* * * *

വാദ്ധ്യർ—ഓർമ്മക്കേടു (മറവി) സംഭവിക്കാതെ ഇരിക്കുന്നതിന്നു ഞാൻ വേണ്ട ഉപദേശങ്ങളെല്ലാം ചെയ്തു കൊടുത്ത ആ മനുഷ്യൻ എന്റെ ഫീസു ഇതുവരെ ആയിട്ടും തരാൻ മറന്നു പോയതു കഷ്ടം തന്നെ. എന്നാൽ അയാൾക്കു ഈ വിവരം കാണിച്ചു ഒരു എഴുത്തയയ്ക്കാമെന്നു വച്ചാൽ അയാളാരെന്നും അയാളുടെ പേരെന്തെന്നും ഞാൻ ഇപ്പോൾ ഓർക്കുന്നുമില്ല.

* * * *




"സ്വതന്ത്രത്തൊഴിലാളി"

ഫോട്ടോ എടുപ്പിച്ച ആൾ:—(ഫോട്ടോ ഗ്രാഫറോടു) ഇതൊ എൻെറ ഫോട്ടോ? ഇതു ഞാനിഷ്ടപ്പെടുന്നില്ല. ഞാനൊരു കുരങ്ങിനെപ്പോലെ ഇരിക്കുന്നല്ലൊ. എനിക്കു ഇതിലും നല്ലതായ ഒരു ഫോട്ടോ എടുത്തു തരണം.

ഫോട്ടോഗ്രാഫർ:—(ദേഷ്യത്തോടെ അക്കാര്യം നിങ്ങൾ നേരത്തെ വിചാരിക്കേണ്ടതായിരുന്നു. ഇനിപറഞ്ഞിട്ടു ഫലമില്ല.

* * * *

"അഗ്നിബാധ, തീ വെട്ടിക്കൊള്ള ഇവകളിൽ നിന്നും രക്ഷ നേടുന്നതിനായി എൻെറ വീടു 5000 രൂപയ്ക്കു ഇൻഷ്വർ ചെയ്തു" എന്നു രാമൻ പറഞ്ഞപ്പോൾ "ജലപ്രളയത്തിൽ നിന്നും രക്ഷപ്രാപിക്കുന്നതിനു ഇൻഷ്വർ ചെയ്തില്ലെ" എന്നു കൃഷ്ണൻ ചോദിച്ചു. രാമൻ (കുറച്ചു ആലോചിച്ചിട്ടു)" നിങ്ങളൊക്കെ ജലപ്രളയം ഉണ്ടാക്കുന്നതു എങ്ങിനെ ആണു ?" എന്നു ചോദിച്ചു.

* * * *




ഒരു സാമ്പിൾ "സമ്മേളനം"—1123 മോഡൽ ഭംഗിയുള്ള കാറുകൾ—വയറുനിറയെ ചായ—ഗംഭീര പത്രറിപ്പോർട്ടുകൾ.

കാഴ്ചബംഗ്ലാവിലെ സൂപ്രണ്ടു അവധിക്കു നാട്ടിൽ പോയി കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അദ്ദേഹത്തിൻെറ അസിസ്റ്റൻറു താഴെ കാണുന്ന പ്രകാരം എഴുതി അയച്ചു. "കോവർകഴുത ഒരു കൂട്ടുകാരനില്ലാഞ്ഞു വളരെ ദുഃഖിക്കുന്നു എന്നു തോന്നുന്നു. അങ്ങു വരുന്നതുവരെ ഞങ്ങൾ എന്താണു ചെയ്യേണ്ടതു?"

* * * * *

രാഘവൻ—നിങ്ങൾ എൻെറ വീട്ടിലെ ചായ കുടിക്കുന്നതിൽ ഇത്ര തൽപരനായിരിക്കുന്നതു എന്തുകൊണ്ടെന്നു എനിക്കിപ്പോൾ മനസ്സിലായി.

ശ്രീധരൻ—ആകട്ടെ, അതു എന്തുകൊണ്ടെന്നാ നിങ്ങൾ വിചാരിക്കുന്നതു?

രാഘവൻ—അതൊ? ഞാനീയിടെ നിങ്ങളുടെ വീട്ടിൽ ചെന്നപ്പോൾ അവിടെനിന്നു കിട്ടിയ കാപ്പികുടിക്കാനിടയായി.



## സമത്ഥൻ

കെ. വി.

അന്നൊരു ഞായറാഴ്ചയായിരുന്നു' അനാദി സാമാനപ്പീടികയുടെ ഉടമകൾക്ക് അതു് ഒരു കല്പനദ്ദിവസമാണല്ലോ. ദുർല്ലഭം ചില പീടികകൾ മാത്രമേ അന്നു തുറന്നിരുന്നുള്ളൂ. തുറന്നിരുന്ന പീടികകളിൽ അനവധി ആളുകൾ തിക്കിക്കൂടിയിരുന്നു. സാമാനങ്ങൾ കിട്ടുവാൻ തന്നെ പ്രയാസം നേരിടേണ്ടിയിരുന്നു. മിസ്റ്റർ പഞ്ചാനനൻ—എന്റെ ഒരു പഴയ ചങ്ങാതിയാണു്. അവൻ ഒരു പീടികയുടെ അടുത്തു നില്ക്കുന്നതു് എനിക്കു കാണുമാറായി. അവന്നു തിക്കിന്നിടയിൽ എങ്ങിനെയോ സാമാനങ്ങൾ കിട്ടിക്കഴിഞ്ഞിരുന്നു. തീപ്പെട്ടി, പപ്പടം മുതലായതു് അവൻ കീശയിൽ ഇട്ടിരുന്നു. അവന്റെ മുഖത്തു് എന്തെന്നില്ലാത്ത ഒരു ആനന്ദം വിളയാടിയിരുന്നു. പീടികക്കാരനോടു് ആൾത്തിരക്കിൽ നമ്മുടെ ചങ്ങാതി കീശയിലിട്ട സാമാനങ്ങളുടെ വില കൂട്ടുവാൻ മറന്നുപോയതായിരുന്നു അതിന്നു കാരണമെന്നു എനിക്കു പിന്നീടാണു മനസ്സിലായതു്. പീടികക്കാരനിൽ നിന്നു ഒരണ "പററി"ച്ചതിൽ നിന്നു് ഇത്ര വലിയ ഒരു സന്തോഷം ഉത്ഭവിക്കുമെന്നുള്ള സംഗതി തീരെ മനസ്സിലാകുന്നില്ല.

മി. പഞ്ചാനനൻ അവാച്യമായ സന്തോഷത്തോടെ പീടിക വിട്ടു. അവൻ വീട്ടിലെത്തി, എല്ലാവരേയും 'നിധികിട്ടിയ വാറോടെ' കടക്കാരനെ "പററി"ച്ച വാത്ത അറയിച്ചു. വീട്ടിലുള്ളവർ—മിടുക്കന്മാരെന്നുപറഞ്ഞേ കഴിയൂ. മി. പഞ്ചാനനനെ ഒരു "സമത്ഥ"നായി അഭിഷേകം ചെയ്തു കഴിഞ്ഞു.

ഹാ! ഹാ! ഹാ! പള്ളീലെ കള്ളി അള്ളാക്കറിയാം അല്ലേ തോഴരേ!

ഈശ്വരവിലാസം ആരു കണ്ടു? നാം ഒന്നു ചിന്തിക്കുന്നു: ഈശ്വരൻ മറെറാന്നു കല്പിക്കുന്നു. ആ അസാധാരണ നയജ്ഞന്റെ ലീലകൾ ആർ കണ്ടു! ആരു്? "കാൺമൂ നിയതിതൻ ത്രാസു പൊന്തുന്നതും താനെ താണു പോവതും". സുഖദുഃഖങ്ങളെല്ലാം ആ പടച്ചവന്റെ മായകളാണെന്നു മനസ്സിലായിട്ടും മനസ്സിലാകാതെ നടക്കുന്ന നമ്മളല്ലേ മൂഢന്മാർ! അല്ലേ, തോഴരേ, അങ്ങനെയല്ലേ? യജമാനൻ, കാര്യസ്ഥൻ; ധനികൻ, പിച്ചക്കാരൻ, സമത്ഥൻ, വിഡ്ഢി എന്നിവർ തമ്മിലുള്ള "സ്ഥാനക്കൈമാററം" വരുത്തുന്നതും ആ "പടച്ചവൻ" തന്നെയല്ലേ? തോഴക്കു കാര്യം മനസ്സിലായില്ലേ? ഒന്നുകൂടി പറയാം—ശ്രദ്ധിച്ചു കേൾക്കിൻ! യജമാനൻ കാര്യസ്ഥനായിത്തീരുക; കാര്യസ്ഥൻ യജമാനനാവുക—ഇതു സംഭവ്യമല്ലേ? ധനികന്റെ സ്ഥാനം പിച്ചക്കാരനു കിട്ടുന്നതിനും, കോടീശ്വരന്മാർ—കേമദ്രുമയോഗക്കാരാവാനിടവന്നാൽ—ഇരപ്പാളിയാകുന്നതും ആ ഒരു "മഹാചൈതന്യ"ത്തിന്റെ ഒരു ഊജ്ജിതശക്തിയല്ലാതെ മറെറന്തൊന്നാണു്?

തോഴരേ, പറയൂ! ഇതിനെപ്പററിത്തുടൎന്നു ചിന്തിക്കയാണെങ്കിൽ തോഴർ വിയത്തു, കുളിച്ചുക്ഷീണിച്ചു് "പാളീസ്സാ"യിപ്പോകും. പ്രത്യേകിച്ചു് ഈ റേഷൻ കാലത്തു്. ഇഷ്ടരേ! ഹിതെല്ലാം ഓത്താൽ, പെരുമാളാണെ സത്യം. ദേഹം വെന്തു, കരിഞ്ഞു്, ദ്രഷ്ടികളിൽനിന്നു രക്തധാരതന്നെ ഉണ്ടായേക്കും! മതി നമുക്കു് ഈ വിഷയം അവിടെ നിത്തുക. അതിനിടക്കു് ഒരു സംഗതി പരദ്രോഹി: നേതാവാകുന്നതും, നേതാവു പരദ്രോഹിയാകുന്നതും, ഈ പ്രമാണം

വഴിയാണൊ എന്നു ഒരു സംശയമുണ്ട്. അതു തോഴർ വേണ്ടവിധം ചിന്തിച്ചു മന സ്സിലാക്കണം! ഈ മറിവു തിരിവുകളെ ല്ലാം മി. പഞ്ചാനനന്റെ കാൎയ്യത്തിൽ എന്തിനാ പറയുന്നതെന്നോ? കേട്ടോളൂ.

"സമൎത്ഥ"നായി അഭിഷേകം ചെയ്യ പ്പെട്ട മി. പഞ്ചാനനൻ തന്റെ "അവാ ച്യമായ ഭാഗ്യവിശേഷ"ത്തിൽ കൂടെ എടു ക്കേണ്ട കാൎയ്യം തീരെ മറന്നിരുന്നു. മി. പഞ്ചാനനന്റെ ആനനം ഒരു നിമിഷ ത്തിനകം നിഷ്പ്രഭമായിപ്പോയി. ഒരൊ റ്റ ഓട്ടം പീടികയിലേക്ക്. എന്നാൽ കുടയുണ്ടോ അവിടെ? അവനെക്കാൾ കുറയാത്ത "സമൎത്ഥ" കേസരികളിൽ ആരോ അതു് എടുത്തുകൊണ്ടു പോയി രുന്നു.

ഹാ! കുടെ, അധികതുംഗപദത്തിലെത്തു ...ഓ! തെറ്റിപ്പോയി. "വീണപൂവാ" യിപ്പോയി—എന്റെ പൊന്നിഷ്ടനായ മി. പഞ്ചാനനനെക്കൊണ്ടു തന്റെ മുഖം വഷളാക്കിച്ചു കണ്ണീർ ഉത്പാദിപ്പിച്ചു ഹാ! കുടേ, നീ അതിക്രൂരൻ തന്നെ! അവന്റെ "അസ്ഥാനത്തു"ള്ള സന്തോ ഷത്തിനു നീ കൊടുത്ത ശിക്ഷ കുറെ കവി ഞ്ഞുപോയി. നിന്നെ അവൻ വാങ്ങിയിട്ടു രണ്ടു ദിവസം പൂൎത്തിയായില്ലല്ലോ. 15 കയും കൊടുത്തു് "ബ്ലായ്ക്കുമാൎക്കറ്റി"ൽ നിന്നു നിന്നെ വാങ്ങിയതു് ഇതിനോ? അന്യരുടെ കയ്യിൽ അകപ്പെടുവാൻ ഉള്ള "ബ്ലായ്ക്കു കച്ചവടം" കച്ചവടക്കാരിൽ നിന്നു് നിനക്കും കിട്ടിയോ? ഹാ! കഷ്ടം! മഴക്കാലത്തു മനുഷ്യന്റെ വളരെ ഇൻറി മേററ് ബന്ധുവായ—പരോപകാരിയെന്നു അറിയപ്പെടുന്ന നിന്നിലും ഈ മാതിരി ഒരു "ബ്ലായ്ക്കു" പരിവൎത്തനം വന്നുകൂടി യോ? ഹ! കഷ്ടം!

തോഴരെ!—എന്റെ പൊന്നുചങ്ങാതി യായ മി. പഞ്ചാനനനോടുള്ള സുസ്ഥിരമാ യ സ്നേഹാധിക്യംകൊണ്ടു് ഇങ്ങിനെയൊ ക്കെ പരിദേവനയോടെ പറഞ്ഞുപോയ താണേ! അല്ലാതെ ഉന്മാദംകൊണ്ടോ ല ഹരികൊണ്ടോ അല്ലേ. മദ്യനിരോധം നട പ്പായ ഇക്കാലത്തു ലഹരിയെപ്പററി സം ശയിക്കേണ്ടല്ലോ. എന്നാലും നിങ്ങളിൽ കുസൃതികളായ ചിലർ വെറെ വല്ല "കള്ള ക്കള്ളു"കുടിച്ചുവെന്നു ശങ്കിക്കുന്നു. അതൊ ന്നുമല്ല. "ഗവൺമെണ്ടി"ന്റെ "ഉദ്ധാരണ പദ്ധതി"യെ ദുൎബ്ബലപ്പെടുത്തുകയോ!

മി. പഞ്ചാനനൻ—അദ്ദേഹം ആന പോകുന്നതു കാണുന്നില്ല, കടുകു ചോരു ന്നതു കാണുന്നു. ഇതു ശരിയാണോ? റൈററ് എന്നാണു് നമ്മുടെ പക്ഷം. സാധു മി.പഞ്ചാനനനെ അവന്റെ വീട്ടു കാർ "സാമൎത്ഥ്യ" പീഠത്തിന്മേൽനിന്നു ഉരുട്ടി താഴത്തുഇട്ടു് "ശ കാ ര ക്ക റ റി ച്ചൂലി"നാൽ നല്ല കണക്കിൽ പ്രഹരിച്ചു വെന്നു പറയേണ്ടതില്ലല്ലോ. ഒരു പുരുഷ നെ കുററിച്ചൂലുകൊണ്ടു് അടിക്കുകയോ? ഒന്നുകൂടിആലോചിക്കൂ. രൂപകം ഒക്കുന്നി ല്ലെങ്കിൽ ഒക്കാനിക്കുമോ? പുറംതടവേണ മെങ്കിൽചങ്ങാതിയും ഉണ്ടു്. ആ "കുററി ച്ചൂൽ"കൊണ്ടുനമ്മോടുപയററണ്ട. അതു മാത്രംവീട്ടുകാരുടെപ്രവാഹരൂപത്തിലുള്ള 108കൂട്ടം ശകാരധോരണി-അൎത്ഥം മനസ്സി ലായോ?--കളെകൊണ്ടു പഞ്ചാനനന്റെ പഞ്ചേന്ദ്രിയങ്ങളും അടഞ്ഞുപോയി എ ന്നു തന്നെ പറയാം. (ഓൎക്കുക—മിക്കവീട്ടു കാരും "വെറുതെ വിടുന്ന" കൂട്ടത്തിലല്ല)

മി. പഞ്ചാനനന്റെ മാനസികസ്ഥിതി ഗതികൾ ഏവ?—ചോദ്യം—സൈക്കോ ളജി. ഉത്തരം—"ഇളിഭ്യത"യുടേയും മനഃപീഡയുടേയും ഒരു "ഹോംരേസൽ

ഡിപ്പാൎട്ടുമെൻറായിരുന്ന മി: പി. ആനന്ദൻ. അവൻെറ അഭിമാനത്തിന്ന പററിയ ക്ഷതം ചാലക്കുടി വൈദ്യശാലയിലെ കരിങ്കുരങ്ങുരസായനം തന്നെ കഴിച്ചാലും മാറുമോ എന്നുള്ളതു സംശയഗ്രസ്തമത്രെ!

"ക്രൂരവാക് ശല്യമെട്ടക്കും ചികിത്സകനില്ല" തോഴൎക്കും—കുടുംബികൾക്ക്—ഇതിൻെറ ഒരു പ്രാക്ടിക്കൽ എക്സ്പീരിയൻസ്" ചില്ലറയായെങ്കിലും ഉണ്ടായിക്കാണാം.

ഇനി കാൎയ്യം പറയാം. മി. പഞ്ചാനനന് കുടപോയതോ പോട്ടെ! പക്ഷെ "സാമൎത്ഥ്യ" പീഠത്തിന്മേൽ അധിരോഹണം ചെയ്തു കുറച്ചുകഴിയുന്നതിന്ന മുമ്പുതന്നെ സ്ഥാനഭ്രഷ്ടനായിത്തീരുക യെന്നുവച്ചാൽ ആ മനോദുഃഖം അവൻ എവിടെവെച്ചു സഹിക്കും? പറയിൻ! ബഹുമാനപ്പെട്ട സ: ടി. പ്രകാശവും കൂട്ടുകാരുംകൂടി ഇത്രക്ഷണത്തിൽ സ്ഥാനഭ്രഷ്ടരായിട്ടില്ലെന്നുള്ളതു് തോഴൎക്കുതന്നെ അറിവുള്ള സംഗതിയല്ലേ?

പ്രിയദേസ്റ്റഹിതരേ! അതുകൊണ്ടു് ഈ മാതിരി "കുടുക്കമസാല"യിൽ നിങ്ങളെങ്കിലും പെടാതിരിക്കിൻ. സുഖദുഃഖങ്ങളെ ഒന്നുപോലെ കണക്കാക്കുക. നിങ്ങൾ നിങ്ങളുടെ മനസ്സാക്ഷിയെപ്പററി തന്നെ പൎയ്യാലോചിക്കുക. ഹിന്ദു-മുസ്ലിം എന്നോ കോൺഗ്രസ്സ് ലീഗെന്നോമററോ പറഞ്ഞു സഹോദരരായ നാം തമ്മിൽ എന്തിന്ന കലഹിക്കണം—"വഹ്നിസന്തപ്തലോഹസ്ഥാംബുവിന്ദുസമാന"മായ നമ്മുടെ ആയുസ്സു നമ്മളെന്തിനാണ "ആക്കല്ലാത്ത പാക്"ത്തിൽ വ്യൎത്ഥമാക്കുന്നതു്? നമ്മുടെ ജീവിതത്തെ ഓരോ നിമിഷവും സത്കൎമ്മങ്ങൾക്കായി വിനിയോഗിക്കേണ്ടതിന്ന പകരം ദുഷ്ടകൎമ്മങ്ങൾ ചെയ്യുകയോ?—ഹാ! അചിന്ത്യം! ഘോരം! നാം എങ്ങിനെയിരിക്കണമെന്ന "ഗീത" "റെക്കമെണ്ടു്" ചെയ്യുന്നു.

"സമഃശത്രൌ ച മിത്രേച തഥാമാനാപമാനയോഃ
ശീതോഷ്ണസുഖദുഃഖേഷു സമഃസുഖവിവൎജ്ജിതഃ"

എത്ര സുസ്പഷ്ടം!—സുലളിതം—"ക്ലീയർ"—പഠിക്കൂ. നമസ്തേ.



## വായനക്കാരോടു്

അടുത്ത ലക്കംമുതല്ക്കു് തുടൎച്ചയായി ഇക്കൊല്ലത്തെ പാഠപുസ്തകങ്ങളെപ്പററിയുള്ള നിരൂപണങ്ങൾ പ്രസിദ്ധപ്പെടുത്തുന്നതാണ്.

പത്രാധിപർ, കലാനിധി.




## വനിതാപംക്തി.

### മാതാവാകുവാൻ പോകുന്ന യുവതി അറിഞ്ഞിരിക്കേണ്ട ചില സംഗതികൾ.

(മിസസ്സ് ഹെലൻ തോമസ്സ്)

[മദ്രാസ് മെഡിക്കൽ സർവീസിലെ ഒരു സ്റ്റാഫ് നഴ്സായ ഈ ലേഖനകർത്രി "ദാമ്പത്യപ്രേമം", "മാതൃകാമാതൃത്വം", "ശിശുപരിചരണം", "ജനനനിയന്ത്രണം", "രതിജന്യമായരോഗങ്ങൾ" എന്നീ അഞ്ചു വിശിഷ്ടഗ്രന്ഥങ്ങളുടെ കർത്രിയാണ്. മംഗളോദയം ലിമിററഡ്, തൃശ്ശിവപേരൂർ, ആണ് ഈ ഗ്രന്ഥങ്ങളുടെ പ്രസാധകർ—പത്രാധിപർ]

അന്നൊരു മനോഹരമായ സായങ്കാലമായിരുന്നു. മിസസ്സ് സരോജിനീ സുകുമാർ പ്രതീക്ഷാനിർഭരമായ ഒരു ഹൃദയത്തോടുകൂടി ഡോക്ടർ സുരേന്ദ്രനാഥന്റെ വൈദ്യസ്ഥാപനത്തിൽ എത്തിച്ചേർന്നു. ഡോക്ടരെ അഭിവാദ്യം ചെയ്തുകൊണ്ടു അവൾ പറഞ്ഞു. "ഞാനും എന്റെ പ്രിയതമനും ഒരോമനശിശുവിന്റെ ആവിർഭാവത്തെ ആകാംക്ഷയോടെ ആശിച്ചുകൊണ്ടിരിക്കയാണ്. ഞങ്ങളുടെ ശിശു ഒരാൺകുഞ്ഞായിക്കാണുവാൻ ഞങ്ങൾക്കുള്ള അഭിലാഷം അതീവമാണ്. ഞങ്ങളുടെ ഈ അഭിലാഷ സാക്ഷാൽകാരത്തിനു വല്ല പ്രത്യേകമായ ഔഷധങ്ങളോ പ്രത്യേക രീതിയിലുള്ള ആഹാരമോ ഞാൻ കഴിക്കേണ്ടതായുണ്ടോ?"

ഡോക്ടർ മറുപടി പറഞ്ഞു:—"ഇല്ല, മിസസ്സ് സുകുമാർ. ബീജസംയോജനഘട്ടത്തിൽതന്നെ, സ്ത്രീപുരുഷബീജങ്ങളുടെ ഏകീകരണ സന്ധിയിൽ തന്നെ, ആ ശിശു ആണോ പെണ്ണോ എന്നു നിർണ്ണയിക്കപ്പെടുന്നതാണ്. ഒരു ശിശുവിനെ അതിന്റെ ജനയിതാക്കളുടെ അഭിലാഷാനുസൃതം ആണോ പെണ്ണോ ആക്കിത്തീർക്ക സാദ്ധ്യമല്ല. എന്നാൽ ജന്മമെടുക്കുന്ന ആ ശിശുവിനു അതു ആണായാലും പെണ്ണായാലും ശരി, അതിന്റെ ഭൂമുഖപ്രവേശത്തിൽ ആരോഗ്യപ്രദമായ നല്ലൊരു ജീവിതാരംഭം നല്കുന്നതിനും, അതിനെ പ്രസവിക്കുന്ന മാതാവിന്റെ ആ ഉദ്യമം കഴിയുന്നതും ക്ലേശരഹിതമാക്കുന്നതിനും, നമുക്കു സാധിക്കുന്നതാണ്"

മിസിസ്സ് സുകുമാർ—"അതെങ്ങിനെയാണ് സാദ്ധ്യമാവുക?"

ഡോക്ടർ--"ആദ്യമായി എനിക്കു നിങ്ങളുടെ ഇപ്പോഴത്തെയും നിങ്ങളുടെ ശൈശവത്തിലെയും പല സംഗതികളെപ്പററിയും അറിയേണ്ടതായുണ്ട്. നിങ്ങൾ എപ്പോഴും ആരോഗ്യവതിയായിത്തന്നെയിരുന്നുവോ? നിങ്ങളെ ക്ഷീണഗാത്രയാക്കിയ വല്ല രോഗങ്ങൾക്കും നിങ്ങൾ എപ്പോഴെങ്കിലും വിധേയയായി ഭവിച്ചിട്ടുണ്ടോ? ക്ഷയമോ, ശരീരത്തിലെവിടെയെങ്കിലും വലിയ വേദനയോ, നിരന്തരമായ തൊണ്ടവീക്കമോ, ഗ്രഹണിയോ, ഡിപ്തേറിയയോ, *(1) ഹൃദ്രോഗമോ, സിഫിലിസോ, (2) കിഡ്നി (3) അസ്വാസ്ഥ്യങ്ങളോ നിങ്ങൾക്കു എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടോ?"

മിസിസ്സ് സുകുമാർ—എനിക്കു തൊണ്ടവീക്കവും നിലങ്കാരച്ചുമയും അഞ്ചാംപനിയും വന്നിട്ടുള്ളതായി ഞാൻ ഓർക്കുന്നു. ഇ

* (1) മാംസസന്താനിക (2) പറങ്കിപ്പുണ്ണ് (3) വൃക്ക (മൂത്രാശയം) (ക. പ.)

വയെപ്പററി ഡോക്ടർ എന്തുകൊണ്ടാണു് ഇത്ര ശ്രദ്ധാലുവായിരിക്കുന്നതു്?"

ഡോക്ടർ—"ഞാൻപറഞ്ഞ ഈ സുഖക്കേടുകൾ നിങ്ങളുടെ ശരീരത്തെ സാമാന്യമായോ, അല്ലെങ്കിൽ അതിൻെറ അവയവങ്ങളെ പ്രത്യേകമായോ, ക്ഷീണിതമായ ഒരു നിലയിൽ ആക്കിത്തീക്കുന്നു. ഈ ക്ഷീണാവസ്ഥ ഗർഭിണിയായിരിക്കുമ്പോൾ നിങ്ങളുടെ ശരീരഘടനയുടെ പ്രവൎത്തനഭാരം ദ്വിഗുണീഭവിക്കുന്നു. ഉദാഹരണമായി നിങ്ങളുടെ വൃക്കകളുടെ കാൎയ്യം തന്നെയെടുക്കുക—സ്കാർലെററ്ഫീവർ (4) എന്നറിയപ്പെടുന്ന പനിപിടിപെടുമ്പോൾ നിങ്ങളുടെ വൃക്കകൾ ദുർബലങ്ങളായിത്തീരുന്നു. തന്മൂലം നിങ്ങളുടെ ശരീരഘടനയുടേയും, നിങ്ങളുടെ ഗർഭാശയത്തിൽ സ്ഥിതിചെയ്യുന്ന ശിശുവിൻെറയും നിരുപയോഗപദാൎത്ഥങ്ങളെ (5) വിസൎജ്ജിക്കുന്നതിനുള്ള ശക്തി അവയ്ക്കു നഷ്ടപ്പെടുന്നു."

മിസിസ്സ് സുകുമാർ—"ഡോക്ടർ പറയുന്നതു് എനിക്കു മനസ്സിലാകുന്നുണ്ടു്."

ഡോക്ടർ—"നിങ്ങൾ എപ്പോഴെങ്കിലും ഒരു ഓപ്പറേഷനു് (6) വിധേയയായിത്തീന്നിട്ടുണ്ടോ? അസ്ഥിപഞ്ജരത്തിലെ എല്ലുകൾക്കു വല്ല കോട്ടവും തട്ടത്തക്കവിധം ഏതെങ്കിലും അപകടങ്ങൾ നിങ്ങൾക്കു പിണഞ്ഞിട്ടുണ്ടോ?"

മിസിസ് സുകുമാർ:—"എൻെറ 'ടോൺസിലുകൾ' (7) ഒരിക്കൽ മുറിച്ചു കളയുകയുണ്ടായിട്ടുണ്ടു്. ഞാൻ യാതൊരു അപകടങ്ങളിലും പെടുകയുണ്ടായിട്ടില്ല."

ഡോക്ടർ:—"നിങ്ങൾ സിഗററ് മുതലായ ധൂമപാനങ്ങളോ ലഹരിപദാൎത്ഥങ്ങളോ ഉപയോഗിക്കാറുണ്ടോ? നിങ്ങൾ എത്രമാത്രം കാപ്പികുടിക്കുന്നുണ്ടു്?"

മിസിസ് സുകുമാർ:—"ഞാൻ അരപ്പായ്ക്കററ് സിഗററ് ഒരുദിവസം വലിക്കാറുണ്ടു്. പാൎട്ടികൾക്കും മററും പോകുമ്പോൾ മററുള്ളവരുടെ നിർബന്ധംമൂലം ബ്രാണ്ടിയോ വിസ്കിയോ സ്വല്പം കഴിച്ചു പോകാറുണ്ടു്. കാപ്പി ഞാൻ കുടിക്കാറേയില്ല."

ഡോക്ടർ:—നിങ്ങൾ എപ്പോഴെങ്കിലും ഛൎദ്ദിക്കാറുണ്ടോ? നിങ്ങൾക്കു മലശോധന ക്രമമായും ശരിയായും ഉണ്ടാകാറുണ്ടോ? തലവേദന എപ്പോഴെങ്കിലും നിങ്ങളെ പിടികൂടാറുണ്ടോ? നിങ്ങൾ സുഖമായി ഉറങ്ങാറുണ്ടോ?"

മിസിസ് സുകുമാർ:—"മലശോധനയുടെ കാൎയ്യമൊന്നും പറയുവാനില്ല. മലബന്ധമുള്ള ഒരുത്തിയാണു് ഞാൻ."

ഡോക്ടർ:—"ഇനിഞാൻ നിങ്ങളുടെ ശരീരം ഒന്നു പരിശോധിക്കട്ടെ. അതിനുശേഷം നിങ്ങളുടെ ആഹാരത്തെപ്പററിയും നിങ്ങൾക്കു അറിയേണ്ട മററു സംഗതികളെപ്പററിയും ഞാൻ വേണ്ട ഉപദേശങ്ങൾ തരാം."

ഡോക്ടർ അവളുടെ ശരിയായ ഒരു കായിക പരിശോധന നടത്തി. അവളുടെ ഹൃദയം, പതിരകൾ, ഉപസ്ഥാശയാവയവങ്ങൾ, ഉപസ്ഥാശയത്തിലെ എല്ലുകളുടെ അളവുകൾ ആദിയായവയെല്ലാം ശരിയായി പരിശോധിച്ചു. മാത്രമല്ല, അവൾക്കു രക്തക്കുറവുണ്ടോ എന്നും, അവൾ "സിഫിലിസി" (8)നു് വിധേയയാണോ എന്നും ഒരു ലാബറട്ടറി ടെസ്ററും കഴിച്ചു. അവളുടെ കിഡ്നികൾക്കു വല്ലതകരാറുകളും ഭവിച്ചിട്ടുണ്ടോ എന്നും, അവളെ പ്രമേഹരോഗം ബാധിച്ചിട്ടുണ്ടോ

(4) ഉദരം (5) മലങ്ങൾ (6) ശസ്ത്രക്രിയ. (7) ഉപജിഹ്വാ (ക. പ.)

(8) ഉപദംശം, പറങ്കിപ്പുണ്ണ് (ക. പ.)

എന്നും അറിയുവാൻ വേണ്ടി അവളുടെ മൂത്രവും പരിശോധിച്ചു.

പരിശോധന പൂർത്തിയായപ്പോൾ അവൾ ഉൽക്കണ്ഠാപൂർവ്വം ചോദിച്ചു:—"ഡോക്ടർ, ഉപദ്രവങ്ങളൊന്നും കൂടാതെ എന്റെ പ്രസവം നടക്കുമോ? അതല്ല, ഒരു സിസേറിയൻ ഓപ്പറേഷൻ (9) ആവശ്യമായി വരുമോ?"

ഡോക്ടർ:—"ആസ്പത്രികളിൽ നടക്കുന്ന പ്രസവങ്ങളിൽ നാലുശതമാനം മാത്രമേ "സിസേറിയൻ ഓപ്പറേഷ"ന് വിധേയമായിത്തീരുന്നുള്ളു. നിങ്ങളുടെ ഉപസ്ഥാശയം സാധാരണരീതിയിലുള്ള ഒന്നാണ്. അതുകൊണ്ട് ഒരു സിസേറിയൻ ഓപ്പറേഷന്റെ ആവശ്യകത ഇപ്പോൾ നിങ്ങളിൽ ഞാൻ കാണുന്നില്ല. എന്നാൽ നിങ്ങളുടെ ഗർഭസ്ഥിതമായ ശിശു അസാധാരണമായ രീതിയിൽ വലുപ്പമുള്ളതായിത്തീരുകയോ, ഇന്നില്ലാത്തതായ വല്ലതകരാറുകളും പ്രസവസന്ധിയിൽ ആവിർഭവിക്കയോ ചെയ്താൽ മാത്രമേ ഒരു "സിസേറിയൻ ഓപ്പറേഷ"ന്റെ ആവശ്യം ഉണ്ടാവുകയുള്ളു."

മിസിസ് സുകുമാർ:—"ശിശു സാധാരണ രീതിയിൽ നിന്ന് വലിയതായിരുന്നാൽ അപകടം വല്ലതുമുണ്ടോ?"

ഡോക്ടർ:—"ആ അപകടം അത്ര വലിയ ഒന്നല്ല. എന്നാൽ മിക്കശിശുക്കളും സാധാരണമായ വലിപ്പത്തിൽ മാത്രമേ ജാതരാകുന്നുള്ളു."

മിസിസ് സുകുമാർ:—"എന്റെ ആഹാരകാര്യത്തെപ്പററി ഡോക്ടർ എന്തു പറയുന്നു?"

ഡോക്ടർ:—"പോഷകാംശങ്ങൾ ധാരാളമടങ്ങിയതും വേഗത്തിൽ ദഹിക്കുന്നതുമായ ഭക്ഷ്യപദാർത്ഥങ്ങൾ ക്രമമായരീതിയിൽ നിങ്ങൾ കഴിക്കുക പതിവുണ്ടെങ്കിൽ നിങ്ങളുടെ ആഹാരകാര്യത്തിൽ യാതൊരുമാററവും വരുത്തേണമെന്നില്ല. നമ്മുടെ ആഹാരത്തിൽ പ്രോട്ടീൻസ്, കൊഴുപ്പു, കാർബൊഹൈഡ്രേയ്ററ്സ, ജലം, ലോഹപദാർത്ഥങ്ങൾ, വിററമിനുകൾ എന്നിവയെല്ലാം അടങ്ങിയിരിക്കണമെന്ന് നിങ്ങൾക്കറിയാമല്ലൊ. ഗോതമ്പു മുതലായ ധാന്യങ്ങൾ, കോഴിമുട്ട, പാലു, പാലിൽ നിന്നുണ്ടാകുന്ന പദാർത്ഥങ്ങൾ, കായകനികൾ ഇവയിൽ നിന്നാണ് പ്രോട്ടീൻസ് നമുക്ക് കിട്ടിക്കൊണ്ടിരിക്കുന്നതു്. ധാന്യതുക, പഞ്ചസാര എന്നിവയിൽ നിന്നാണ് കാർബൊഹൈഡ്രേയ്ററ്സ് ലഭിക്കുന്നതു്. ഇതാണ് മാനവശരീരത്തിലെ ചൈതന്യത്തിനുള്ള നിദാനം. ഇവ ഗർഭധാരണത്തെത്തുടർന്നുള്ള ആദ്യമാസങ്ങളിൽ ഛർദ്ദിയെ കുറക്കുന്നതിനു പര്യാപ്തമാകുന്നു. എന്നാൽ ഗർഭിണിയുടെ മാസങ്ങൾ മുന്നോട്ടു പോകുമ്പോൾ ഇവ കൂട്ടതലായി കഴിക്കുന്നതു് ശരിയല്ല. കാരണം, ഈ പദാർത്ഥങ്ങൾ ശരീരത്തിന്റെ തൂക്കത്തെ വർദ്ധിപ്പിക്കുന്നതാകുന്നു. കൊഴുപ്പുകൾ പരിമിതമായ തോതിൽ കഴിക്കേണ്ടതാണ്. കൊഴുപ്പുകളിൽ ചില പ്രധാന പോഷകാംശങ്ങൾ അടങ്ങിയിട്ടുണ്ട്."

ഡോക്ടർ തുടർന്നു പറഞ്ഞു:—"എന്നാൽ പല സ്ത്രീകളും ഈ വസ്തുത മനസ്സിലാക്കി ആഹാരം കഴിക്കുന്നില്ല. അധികംപേരും ആവശ്യത്തിലധികം ആഹാരം കഴിക്കുന്നവരാണ്. തന്മൂലം ഒരു സ്ത്രീയ്ക്കു് അവശ്യം വേണ്ടതായ തൂക്കത്തിന്റെ ഇരുപതോ ഇരുപത്തിയഞ്ചോ റാത്തൽ കൂട്ടതൽ തൂക്കമാണ് അവർ അവരുടെ അമിതമായ ആഹാരരീതികൊണ്ട് സ്വശരീരത്തിൽ സമ്പാദിക്കുന്നതു. തൽഫലമായി "ടോക്സിമിയാ" വിഷമതമമായ പ്രസ

(9) വയറുകീറി കുട്ടിയെ എടുക്കൽ (ക. പ.)

വം ആദിയായവ അവർ വരുത്തിവെക്കുന്നു. വേറൊരു തരക്കാരുണ്ട്. അവശ്യം ആവശ്യമായ ഭക്ഷണപദാർത്ഥങ്ങൾ കഴിക്കാത്തവരാണ് അവർ. ഇക്കൂട്ടരിലധികവും ആരോഗ്യപരിരക്ഷണത്തിന് അത്യന്താപേക്ഷിതമായ രക്തമില്ലാത്തവരുമാകുന്നു. പലസ്ത്രീകളും വേണ്ടത്ര വെള്ളം കുടിക്കാറില്ല. നിങ്ങൾ ദിവസേന കഴിക്കാറുള്ള പാലും മററു പാനീയങ്ങളും കൂടാതെ മൂന്നു ഗ്ലാസ്സ് വെള്ളം ഗർഭിണിയായ സ്ത്രീ ദിവസേന കുടിക്കേണ്ടതാണ്. എന്നാൽ ഈ സാമാന്യമായ നിയമം "ബ്ളഡ് പ്രെഷർ" അഥവാ രക്തസമ്മർദ്ദനമുള്ള സ്ത്രീകൾക്ക് ബാധകമല്ല. ചില സ്ത്രീകൾക്ക്, അവർ ഗർഭിണികളായിരിക്കുമ്പോൾ പ്രത്യേകരീതിയിലുള്ള ആഹാരവും ജലപാനീയവും ആവശ്യമായി വരാവുന്നതാണ്."

ഡോക്ടർ വീണ്ടും തുടന്നു:—"ഗർഭസ്ഥിതമായ ശിശുവിൻെറ എല്ലുകളുടെ ശരിയായ രൂപവൽകരണത്തിന് മിനറൽസ് * ധാരാളമായി ആവശ്യമാണ്. ഇക്കാരണത്താൽ അവൾ ഗർഭിണിയായിരിക്കുമ്പോൾ "കാൽസിയം" ധാരാളമായി കഴിക്കേണ്ടതുണ്ട്. നിങ്ങൾ ദിവസേന നാല്പതു ഔൺസ് പാലു വീതം കുടിക്കേണ്ടതാകുന്നു. ഇതിനു പുറമെ 'കാൽസിയം ടാബ്ലററു'കളും കഴിക്കേണ്ടതു് അത്യന്താപേക്ഷിതമാണ്. സ്ത്രീകൾ അധികംപേരും ഗർഭിണികളായിരിക്കുന്ന കാലത്താണ് രക്തക്കുറവിന് വിധേയരായിത്തീരുന്നതു്. അയസ്സ് ചേൎന്നിട്ടുള്ള ഗുളികകൾ കഴിച്ചുകൊണ്ടു് രക്തക്കുറവിനെ ഈ കാലസന്ധിയിൽ പരിഹരിക്കാവുന്നതാണ്. അയസ്സ് അധികമായിട്ടുള്ള ഫലങ്ങളിൽ പ്രധാനമായിട്ടുള്ളവ മുന്തിരി, ആപ്രി

* ധാതുദ്രവ്യങ്ങൾ

ക്കോട്ട്, ആദിയായവയാണ്. നിങ്ങൾക്ക് ആവശ്യമായ വിററമിനുകൾ നിങ്ങളുടെ ഭക്ഷണപദാർത്ഥങ്ങളിൽ നിന്നും ഞാൻ തരുവാൻപോകുന്ന ചില ഗുളികകളിൽ നിന്നും നിങ്ങൾക്കു ലഭിക്കുന്നതാണ്"

മിസിസ്സ് സുകുമാർ—ഏതെങ്കിലും പ്രത്യേകരീതിയിലുള്ള വസ്ത്രധാരണം ഞാൻ ചെയ്യേണ്ടതായുണ്ടോ?"

ഡോക്ടർ—"ഉണ്ട്. ശരിയായ വസ്ത്രങ്ങൾ ഗർഭിണികൾ ധരിക്കേണ്ടതു് അത്യന്താപേക്ഷിതമാണ്. സ്തനദ്വയത്തെ കെട്ടിമുറുക്കി ശ്വാസം മുട്ടിക്കുന്ന രീതിയിലുള്ള വസ്ത്രധാരണരീതി നിഷിദ്ധമാണ്. വസ്ത്രങ്ങൾ ചുമലിൽനിന്നു കീഴ്പോട്ടു അയഞ്ഞുതൂങ്ങിക്കിടക്കുന്ന രീതിയിലുള്ളവയായിരിക്കണം. മാറിനോ ഉദരത്തിനോ വസ്ത്രങ്ങൾ ഒരു പ്രകാരത്തിലും ക്ലേശകരമായ രീതിയിൽ വസ്ത്രധാരണം ചെയ്യരുതു്. അപ്രകാരംതന്നെ ഗർഭിണികൾ 'ഹൈഹീൽ' ഉള്ള ഷൂസ് ധരിച്ചു നടക്കരുതു്"

മിസിസ്സ് സുകുമാർ—"മലബന്ധത്തിനു ഞാൻ എന്താണു ചെയ്യേണ്ടതു്?"

ഡോക്ടർ—ഗർഭിണിക്ക് ആദ്യമാസങ്ങളിൽ മലബന്ധമുണ്ടാകുന്നതു് സാധാരണയാണ്. അതിനെ ആഹാരക്രമംകൊണ്ടു് ശരിപ്പെടുത്തുകയാണ് ഉത്തമമായിട്ടുള്ളതു്. നിങ്ങളുടെ ഭക്ഷണപദാർത്ഥങ്ങളിൽ ഫലമൂലാദികളോ കായ്കനികളോ ധാരാളമായി ഉപയോഗിക്കുക. അതു മലബന്ധത്തെ ഇല്ലാതാക്കും."

മിസിസ്സ് സുകുമാർ—"ഞാൻ ഗൃഹജോലികളിൽനിന്നു പരിപൂർണ്ണമായി വിരമിച്ചു ജീവിക്കേണമെന്നുണ്ടോ?"

ഡോക്ടർ—"അതിൻെറ ആവശ്യമില്ല. രേമറിച്ചു ഗൃഹപരമായ ജോലിക്കു

ഭാരതീയസ്ത്രീകളുടെ പ്രസവത്തെ പ്രയാസരഹിതമാക്കിത്തീൎക്കയാണു ചെയ്യുന്നതു്. ഗർഭിണികൾ മിതമായ രീതിയിൽ ഗൃഹജോലികളിൽ വ്യാപൃതരായി വർത്തിക്കുകതന്നെ വേണം. പല ധനാഢ്യകുടുംബങ്ങളിലും യുവതികളായ മാതാക്കൾക്കു പ്രസവം വളരെ ദുർഘടമേറിയ ഒന്നായിത്തീരുന്നതും, അവരിൽ പലരും പ്രസവംമൂലമുള്ള മരണത്തിനു വിധേയരായിത്തീരുന്നതും അവർ ഗർഭിണികളായിരിക്കുമ്പോൾ ശരീരം അനങ്ങാതെ ജീവിക്കുന്നതുകൊണ്ടാണു്. ശരീരത്തിനു ക്ലേശമോ ക്ഷീണമോ തട്ടാത്ത രീതിയിൽ ഗർഭിണിയായ സ്ത്രീ മിതമായി ഗൃഹജോലികൾ ചെയ്യുകതന്നെ വേണം."

ഡോക്ടർ തുടൎന്നു,—നിങ്ങൾ രാത്രി എട്ടുമണിക്കൂർവീതമെങ്കിലും ഉറങ്ങുവാൻ ശ്രമിക്കണം. ഉച്ചയ്ക്കു് ഊണുകഴിഞ്ഞതിനുശേഷം ഒരുമണിക്കൂർ പരിപൂൎണ്ണമായി വിശ്രമിക്കയും വേണം. സിഗററു വലിക്കാറുണ്ടെന്നും ലഹരിയുള്ള പാനീയപദാൎത്ഥങ്ങൾ കഴിക്കാറുണ്ടെന്നും, നിങ്ങൾ എന്നോടു പറയുകയുണ്ടായി. ഇവ രണ്ടും നിങ്ങൾക്കും നിങ്ങളുടെ ഗർഭസ്ഥിതമായ ശിശുവിനും ഹാനികരമാകയാൽ തീരെ ഉപേക്ഷിക്കുകതന്നെ വേണം. മാത്രമല്ല, മാനസികമായ ഒരാരോഗ്യം നിങ്ങളിൽ സദാ ഉണ്ടായിരിക്കേണ്ടതുമാണു്. മാനസികമായ പ്രസന്നതയും സന്തുഷ്ടിയും ഗർഭിണികൾക്കു അനുപേക്ഷണീയമാണു്. ക്ലേശചിന്തകളും വികാരപരമായ അസ്വസ്ഥതയും ഗർഭിണിയെ തീണ്ടുകപോലും അരുതു്."

ഡോക്ടർ ഇങ്ങിനെ ഉപസംഹരിച്ചു:—"ഗർഭിണി ദിവസേന പരിവർത്തനങ്ങൾക്കു് വിധേയയാണു്. അതുകൊണ്ടു് മൂന്നു് ആഴ്ചക്കുട്ടുമ്പോൾ വൈദ്യപരിശോധനക്കുവേണ്ടി നിങ്ങൾ ഇവിടെ വരണം. നിങ്ങളുടെ ആ ഒരോ സന്ദൎശനവേളയിലും നിങ്ങളുടെ രക്തസമ്മർദ്ദവും മൂത്രവും തൂക്കവും പരിശോധിക്കപ്പെടുന്നതാണു്. ഇതിനിടയ്ക്കു വല്ല രക്തസ്രാവമോ, കണങ്കാലുകളിൽ നീർദോഷമോ' നിരന്തരമായ തലവേദനയോ, മറേറതെങ്കിലും സുഖക്കുറവോ കണ്ടാൽ വിവരം ഉടനെ എന്നെ അറിയിക്കുക. നിങ്ങൾക്കു് ഇപ്പോൾ പോകാം. നമസ്തേ."




## മന്നം സോവനീർ.

ശ്രീ: മന്നത്തു പത്മനാഭപിള്ളയുടെ ഒരു സ്മാരകപ്രസിദ്ധീകരണമാണിതെന്നു പേരു കൊണ്ടുതന്നെ വ്യക്തമാണല്ലോ. പ്രസാധകന്റെ 'സവിനയസമർപ്പണ'ത്തിൽ 'തിരുവിതാംകൂറിന്റെ രാഷ്ട്രീയാന്തരീക്ഷത്തിൽ പെട്ടെന്നുണ്ടായ കോളിളക്കങ്ങളാണ്......രാഷ്ട്രീയബോധത്തെ പ്രോജ്ജ്വലിപ്പിക്കയും......സമുദായപഥത്തിൽ നിന്നു......സ്വരാജ്യസ്ഥാപനമാർഗ്ഗത്തിൽ പ്രവേശിപ്പിച്ചതും' എന്നുള്ള അബദ്ധമായ വാക്യത്തേയും 'വ്യത്യസ്ഥനൃത്തം' തുടങ്ങിയ അബദ്ധപ്രയോഗത്തേയും കൂടാതെ കഴിക്കാമായിരുന്നു. കൊണ്ടൂർ ശ്രീ. കൃഷ്ണപിള്ളയുടെ 'നായർ സർവീസ് സൊസൈററി' ശ്രീ: എം. എൻ.ന്റെ 'മന്നത്തു പത്മനാഭപിള്ള', ശ്രീ. കെ. പി. കേശവമേനവന്റെ 'ശ്രീ മന്നം', ശ്രീ. വി. ഗംഗാധരൻ നായരുടെ 'തിരുവിതാംകൂർ രാഷ്ട്രീയകാര്യങ്ങളും മന്നവും' എന്നിവ സൊസൈററിയുടേയും ശ്രീ. മന്നത്തിന്റെ നാനാമുഖമായ പ്രവർത്തനങ്ങളുടേയും ഏതാണ്ടു സമഗ്രമായ ഒരു ചിത്രം നമുക്കു നല്കുന്നു. എന്നാൽ തിരുവിതാംകൂർ രാഷ്ട്രീയലോകത്തു് ഇതു അടുത്തകാലത്തെങ്ങും കേട്ടിട്ടില്ലാത്ത ഒരു പഞ്ജന്യപ്രസംഗംകൊണ്ടു രാമസ്വാമിഅയ്യരെത്തന്നെയും ഇതികർത്തവ്യതാമൂഢനാക്കിത്തീർക്കാനും രാഷ്ട്രീയാന്തരീക്ഷം തന്നെ മഹാധീമാനായ സർ, സി. പി. ക്കു വീർപ്പു മുട്ടുന്ന വിധം നിരോധോഷ്ടളമാക്കാനും ശ്രീ മന്നം തയ്യാറായി എന്നു എം. എൻ. പറഞ്ഞിരിക്കുന്നതു് സർ, സി. പി. യെ അറിയുന്നവരാരും അത്ര വേഗത്തിൽ വിശ്വസിക്കുമെന്നു തോന്നുന്നില്ല. അത്ര വേഗം വിരണ്ടു ഓടുന്ന ആളായിരുന്നില്ല സർ, സി. പി.

'സമരപഥത്തിലേക്കു്' എന്ന ലേഖനത്തിൽ ശ്രീ: കേളപ്പൻ മന്നത്തിന്റെ സമരപഥപ്രവേശത്തെ ഹൃദയപൂർവം അഭിനന്ദിച്ചിരിക്കുന്നു. എന്നാൽ 'സമരത്തിനുവേണ്ടി സമരം' ചെയ്യുന്നതിൽ ഞങ്ങൾക്കു വിശ്വാസമില്ല. പരമാർത്ഥത്തിൽ ചില സമുദായനേതാക്കന്മാരുടെ 'വ്യത്യസ്ഥനൃത്തം' തൽക്കാലലാഭത്തിനു വേണ്ടിയുള്ള ഒരു അടവായിരുന്നു എന്നു് ഈ അല്പകാലത്തിനുള്ളിൽ പകൽപോലെ തെളിഞ്ഞു കഴിഞ്ഞിട്ടുണ്ടു്. സ്റേറററുകോൺഗ്രസ് നേതാക്കന്മാരിൽ തന്നെയും ശ്രീ: പട്ടത്തെ ഒഴിച്ചാൽ ശുദ്ധ ദേശീയത്വബോധമുള്ളവർ വളരെ ചുരുക്കമാണു്. അവർക്കു ജാതിക്കും മതത്തിനും അപ്പുറത്തു പോവാൻ ഇതേവരെ കഴിഞ്ഞിട്ടില്ലെന്നു മന്ത്രിസഭക്കുള്ളിലും, കാണസംബ്ലിയിലും, പാർട്ടിയോഗങ്ങളിലും നടന്നുകൊണ്ടിരിക്കുന്ന ഉപജാപങ്ങളും ചില ദേശീയപത്രങ്ങളുടെ 'വ്യത്യസ്ഥനൃത്ത'ങ്ങളും ഉച്ചൈസ്തരം വിളിച്ചു പറയുന്നു. വാസ്തവത്തിൽ കമ്മ്യൂണിസ്റ്റുകളേക്കാൾ ഇക്കൂട്ടരാണു് ഭയങ്കരന്മാർ. കമ്മ്യൂണിസ്റ്റുകളുടെ വർഗ്ഗീയസമരത്തിനു ഒരു ധാർമ്മികമായ അടിസ്ഥാനമെങ്കിലുമുണ്ടു്. അവരെ 'റഷ്യൻ കരടിയുടെ കിങ്കരന്മാർ' എന്നു പറഞ്ഞു പരിഹസിക്കുന്നവർ, 'റോമൻസ്വാമി'യുടെ തൃപ്പാദങ്ങളിൽ രാജ്യത്തേയും അതിലെ വിഭവങ്ങളേയും 'കാണിക്ക' വെക്കാൻ വെമ്പൽ കൊള്ളുന്നതു പരിഹാസ്യമല്ലേ?

ശ്രീ: എം. ഗോവിന്ദന്റെ 'സംഘടിതജനാധിപത്യം' ചിന്തോദ്ദീപകമായ ഒരു ലേഖനമാണു്. "സ്വതേവ സ്റ്റേററു് മർദ്ദനോപകരണമല്ലെന്നും, അങ്ങനെ അധഃപതിച്ചിട്ടുണ്ടെങ്കിൽ അതിനു കാരണം ദുരുപയോഗപ്പെടുത്തലാണെന്നും" അദ്ദേഹം പറയുന്നു—എന്നാൽ കാരണം അറിഞ്ഞതുകൊണ്ടായോ? അതിനെ ദൂരീകരിക്കാൻ എന്തു മാർഗ്ഗം? ഏംഗൽസും മാർക്സും അതിനു ഒരു മാർഗ്ഗം യുക്തിപൂർവം നിർദ്ദേശിച്ചിട്ടുണ്ടു്. ആ മാർഗ്ഗം ശരിയല്ലെ

ന്ന സംഘടിതജനാധിപത്യം പ്രവൃത്തികൊണ്ടു് തെളിയിക്കുന്നതുവരെ സ്ഥിതിസമത്വവാദവും കമ്മ്യൂണിസവും നാട്ടിൽ വളരുകതന്നെ ചെയ്യും. കേവലം യുക്തിവാദം കൊണ്ടോ, മർദ്ദനപരിപാടികൊണ്ടോ ഇവയെ നാട്ടിൽ നിന്നും തുരത്താമെന്നു വിചാരിക്കുന്നവർ 'മൂർഖന്റെ സ്വർഗ്ഗ'ത്തിൽ സുഖസ്വപ്നം കണ്ടുകൊണ്ടിരിക്കയാണു്. ഏതു ജനാധിപത്യത്തിലും സ്ഥാപിതതാൽപര്യക്കാർ തലയിടാതിരിക്കയില്ല. തിരുവിതാംകൂറിൽ നടക്കുന്നതു നാം കാണുന്നില്ലേ? ഉദ്യോഗസ്ഥന്മാരുടെ അഴിമതികൾ ഇന്നു വർദ്ധിച്ചിട്ടുള്ളവെന്നുള്ളതിനു് ഇക്കൊല്ലം നടന്ന 'പുസ്തകംതിരഞ്ഞെടുപ്പ്' തന്നെ ഉത്തമോദാഹരണമാണു്. ചില സ്ഥാപിതതാൽപര്യക്കാരും കാണസംബ്ളി മെമ്പറന്മാരും തങ്ങൾക്കു ലഭിച്ച അവസരത്തെ സ്വാൎത്ഥലാഭത്തിനായി വിനിയോഗിച്ചതിന്റെ ഫലമായി ഉദ്യോഗസ്ഥവൃന്ദത്തിനു് അവരുടെ തണലിൽ മുമ്പെങ്ങും ഉണ്ടായിട്ടില്ലാത്ത മാതിരി അഴിമതികൾ കാണിപ്പാൻ കഴിഞ്ഞു. സമരകാലത്തു കാൺഗ്രസ്സുകാരെ വേട്ടയാടിയ ഉദ്യോഗസ്ഥന്മാരേ പമ്പ കടത്തുമെന്നും നൂൽപ്പാലത്തിൽ കൂടി നടത്തുമെന്നും പ്രസംഗിച്ചുകൊണ്ടു നടന്ന ഇന്നത്തെ മന്ത്രിമാർ ആ വിഷയത്തിൽ അനങ്ങാത്തതെന്തു? സ്ഥാപിതതാൽപര്യക്കാർ അവിടെയും തടസ്സക്കാരായതുകൊണ്ടു തന്നെ. വിദ്യാലയങ്ങളെ ദേശീയമാക്കാൻ ഇത്ര വൈഷമ്യമെന്തു്? ജനങ്ങളുടെ പിന്തുണയില്ലാതിരുന്ന സർ, സി. പി. ഈ വിഷയത്തിൽ കുലുങ്ങാതെ നില കൊണ്ടല്ലോ. അതൊന്നുമല്ല കാര്യം—നമ്മുടെ സ്റ്റേറ്റുകാൺഗ്രസ്സു നേതാക്കന്മാൎക്കു ദേശീയമായ ചിന്താഗതി വശമില്ല. അവൎക്കു ജാതി വേണം; മതം വേണം—സൎവ്വോപരി അധികാരം വേണം.

ഐക്യകേരളത്തിൽ 'ചില പഴങ്കഥകൾ' പറഞ്ഞിട്ടുണ്ടെന്നല്ലാതെ, അതിനുള്ള പ്രതിബന്ധങ്ങളെപ്പറ്റി ലേഖകൻ ചിന്തിച്ചു കാണുന്നില്ല.

അഖില വിജ്ഞാനകോശം—എന്ന ലേഖനത്തിൽ ശ്രീ: ഗോവിന്ദൻകുട്ടിനായർ ഒരു എൻസൈക്ലോപ്പീഡിയായുടെ ആവശ്യത്തെ ചൂണ്ടിക്കാണിച്ചിരിക്കുന്നു. അഭിലാഷം നല്ലതു തന്നെ—എന്നാൽ സമീപകാലത്തെങ്ങും അതു സാധ്യമാവാൻ പോവുന്നില്ല. തമിഴൎക്കു് അതും അതിനപ്പുറവും സാധിക്കും—അവരുടെ ഭാഷാഭിമാനം അത്ര ദൃഢമാണു്. തിരുവിതാംകൂർ സൎവ്വകലാശാല ഇന്നത്തെ നിലയിൽ ആ ഭാരം ഏറ്റാൽ ഈയിടെ പ്രസിദ്ധീകൃതമായ സാങ്കേതികശബ്ദങ്ങളുടെ മട്ടിൽ മണ്ണിനും ചുണ്ണാമ്പിനും കൊള്ളരുതാത്ത വല്ലതുമൊന്നു് ഉണ്ടായെന്നു വരാം. ആവോ?

ഇവ കൂടാതെ പല നല്ല ലേഖനങ്ങളും പദ്യങ്ങളും ഈ സ്മാരകഗ്രന്ഥത്തിൽ ചേൎത്തിട്ടുണ്ടു. പദ്യങ്ങളുടെ കൂട്ടത്തിൽ പാലാ നാരായണൻനായർ, ജി., തൃക്കൊടിത്താനം, തെരുവത്തു രാമൻ ഇവരുടെ പദ്യങ്ങൾ പ്രത്യേകം പ്രസ്താവയോഗ്യമാണു്. ആകപ്പാടെ കമനീയമായ വിധത്തിൽ അനേകം ചിത്രങ്ങളോടുകൂടി അച്ചടിച്ചിട്ടുള്ള ഈ പുസ്തകം പുറന്താളിന്റെ 'രക്തവൎണ്ണം' മാറ്റിയിരുന്നെങ്കിൽ കുറേക്കൂടി നന്നായിരുന്നേനേ.

---

## ജീവകാഹളം.

തൈക്കാട്ടു്, വിളാവം, വട്ടോളി എന്നീ കാഥികത്രയത്തിന്റെ 'അകച്ചൂട്ടിന്റെ അടിത്തട്ടിൽ നിന്നും ആശകൾ അലരിട്ടു പൊങ്ങി'യ ഒൻപതു കഥകളാണത്രേ ജീവകാഹളം. വ്യക്തികൾ എത്ര തന്നെ ആദർശസാജാത്യമുള്ളവരായിരുന്നാലും, ജീവിതോദ്ദേശം, അനുഭവസമ്പത്തി, വിചാരഗതി ഇവയെ സംബന്ധിച്ചിടത്തോളം പരസ്പരം വിഭിന്നരായിരിക്കാനേ തരമുള്ളൂ. അതിനാൽ വാക്യശൈലിയെ സംബന്ധിച്ചും പദശൈലിയെ സംബന്ധിച്ചും ഈ കഥകളിൽ കാണുന്ന ഭിന്നത സ്വാഭാവികമാണു്. ഒന്നാമത്തെ കഥയായ സ്നേഹസീമയിലെ പദയോജനാക്രമം വേണ്ടിടത്തോളം പരിമാർജ്ജിതമായിട്ടില്ലെങ്കിലും, കാഥികന്റെ ഉദ്ദേശം പരിപൂർണ്ണമായി ഫലിച്ചിരിക്കുന്നു. മുതലാളിത്ത വ്യവസ്ഥിതിയുടെ ഹൃദയശൂന്യത അതിൽ നമുക്കു തെളിഞ്ഞു കാണാം. ആഫീസുമേലുദ്യോഗസ്ഥനും മാനേജരും ഹൃദയശൂ

ന്യരല്ല; എങ്കിലും അവക്കു് ഒരു കുടിയാനവനെ രക്ഷിക്കാൻ കഴിയുന്നില്ല. അവർ ഒരു പ്രത്യേക വ്യവസ്ഥിതിയുടെ ദാസന്മാരായിപ്പോയതാണു് അതിനു കാരണം. കമ്പനിക്കുവേണ്ടി ജീവിതം മുഴുവനും പണിയെടുത്ത ശേഷം കമ്പനി വസ്തുവിൽ തന്നെ കുടിൽ കെട്ടി ഒരു വൃദ്ധൻ ഏകാകിയായി ജീവിക്കുന്നു. ആ കുടിലും പരിസരങ്ങളും ആണു് അയാളുടെ ജീവൻ അയാളെ കമ്പനി കുടിയിറക്കാൻ നോക്കുന്നു—ഇതാണു കഥ. അതിൻെറ അവസാനഭാഗം തൊണ്ട ഇടറാതെ വായിക്കാൻ ആക്കും സാധിക്കയില്ല. ശ്രീ: ഏ. ബാലകൃഷ്ണപിള്ളയുടെ നിർവചനം അനുസരിച്ചാണെങ്കിൽ, ഇതു പുരോഗമനപരമായ ഒരു 'മഹാകാവ്യ'മാണു്.

'മൂന്നുതലമുറ'—വിളംവത്തിൻേറതാണു്. അതു റോമാന്തിക (സാങ്കല്പിക) പ്രസ്ഥാനത്തിലുള്ള ആദർശസുഭഗമായ ഒരു കഥയാകുന്നു. ഭാഷാരീതി സരളവും പരിമാർജ്ജിതവുമാണു്. അതിൻെറ പ്രഥമഭാഗം തന്നെ ഒരു മനോജ്ഞമായ ചെറുകഥയാണെന്നു പറയാം.

ഈ രണ്ടു പ്രസ്ഥാനങ്ങളിലുമല്ല വട്ടോളിയുടെ 'കത്തിൻേറയും മറു കത്തിൻേറ'യും നില.

ഈ മാതിരി വ്യത്യാസങ്ങൾ മററു കഥകളിലും കാണാമെന്നുണ്ടെങ്കിലും ബഹുമുഖമായ ജീവിതത്തിൻെറ നാനാവശങ്ങളെയും പ്രകാശിപ്പിക്കണമെന്നായിരിക്കണം കാഥികന്മാരുടെ ഉദ്ദേശമെന്നു തോന്നുന്നു.

ആത്മാർത്ഥതയാണു ഗീതികാവ്യത്തിലെന്നപോലെ ചെറുകഥയിലും കാഥികൻെറ വിജയഹേതു. 'വ്യാഴവട്ട'ത്തിൽ ആ വസ്തുത വിശദമാക്കിയിരുന്നു. ആഡംബരത്തിലും ഐശ്വര്യത്തിലും കഴിഞ്ഞുകൂടുന്ന ഒരു പെൻഷൻഡ് പേഷ്കാർ 'പ്രേമഹോമം' എന്നൊരു കഥ എഴുതുന്നു. പ്രേമത്തിനു ശുദ്ധാശുദ്ധഭേദമോ ഉച്ചനീചത്വമോ ഇല്ലെന്നു സ്ഥാപിക്കുന്നതിനു് അതിൽ കാഥികൻ ശ്രമിക്കുന്നു; ആ കഥയ്ക്കു അയാളുടെ പാചകൻ ബട്ളർ എന്ന പേരു വച്ചു ഒരു നിരൂപണം എഴുതുന്നു; ഒടുവിൽ കാഥികൻെറ ഏകപുത്രി ആ പാചകനിൽ അനുരക്തയായിത്തീരുന്നതും അവൾ 'പിതാവി'ൻെറ യുക്തികൊണ്ടു തന്നെ അദ്ദേഹത്തിൻെറ വാ മൂടിക്കെട്ടുന്നതുമാണു വ്യാഴവട്ടം എന്ന കഥ. ഈ കഥ എന്തോ രുചിഭേദത്താലായിരിക്കാം — സ്വാഭാവികമായിരിക്കുന്നു എന്നു ഞങ്ങൾക്കു തോന്നുന്നില്ല.

കഥകളിൽ വിധിയെ വലിച്ചിഴച്ചു കൊണ്ടുവന്നു ചില ചാപല്യങ്ങൾ അതിനെക്കൊണ്ടു കാണിപ്പിക്കുന്നതിൽ ചില കാഥികന്മാക്കു വലിയ രസമാണു്. വിധിയുടെ അത്തരം ഒരു കൈ കടത്തലാണു് 'മലയാളി മദാമ്മ'യിൽ നാം കാണുന്നതു്. ചെറുപ്പക്കാരൻ സ്ത്രീകൾക്കു പുരുഷന്മാരോടു സമത്വം വേണമെന്നുള്ള പക്ഷക്കാരനായിരുന്നു. അയാൾ യദൃച്ഛയാ ഒരു മലയാളി മദാമ്മയെ കണ്ടു് അവളുമായി പരിചയപ്പെടുന്നു. അവർ പ്രണയബദ്ധരായിത്തീരുന്നു. എന്നാൽ ആ പ്രണയതരു ഫലിക്കുംമുമ്പു്—നായികയുടെ മുറിയിൽ തൂക്കിയിരുന്ന ഒരു പടം വിധിയുടെ രൂപം അവലംബിച്ചു് അതിനെ വേരോടെ പിഴുതുകളയുന്നു. അവർ സഹോദരങ്ങളായിരുന്നത്രേ. അവിടെയും വിധിയുടെ കുസൃതിത്തം ഫലിച്ചു.

ഒരു കാഥികൻെറ കഥകൾ വായിച്ചു വായിച്ചു് കഥയില്ലാത്ത ഒരു യുവതി അയാളിൽ അനുരക്തയാകുന്നതും ഒടുവിൽ എഴുത്തുകൾ വഴി നായികാനായകന്മാർ പരസ്പരം പ്രതിശ്രുതരാകുന്നതും വിവാഹമുഹൂർത്തത്തിനു കാമുകൻ ഹാജരായപ്പോൾ മസൂരിചെടിക്കുമാറുള്ള അയാളുടെ രൂപവൈകല്യം കണ്ടു നായികയും വീട്ടുകാരും അമ്പരന്നു പോകുന്നതും ഒക്കെ ഒരു 'കഥ'പോലെ തന്നെ ഇരിക്കുന്നു

ഞങ്ങൾക്കു ഏററവും രസിച്ച കഥകൾ ദ്വാദശിക്ഷേത്രവും നെടുവീപ്പുമാണു്. രണ്ടും ലക്ഷണമൊത്ത മനോജ്ഞകഥകളാകുന്നു.






# ബേബി കമല.

സിനിമാവാനത്തിലെ ഒരു കൊച്ചുതാരം.

പി. കെ. പി. ആചാരി, കൊളംബ്.

1947 ൽ പ്രദർശനത്തിനിറക്കിയ പടങ്ങളിൽ വച്ച് ഏററവും നല്ലതെന്ന് കലാപ്രേമികളായ ഏവരുടേയും മുക്തകണ്ഠമായ 'പ്രശംസയ്ക്ക് പാത്രീഭൂതമായ കഥകൾ എ. വി. എം. സ്ററുഡിയോക്കാരുടെ "നാം ഇരുവരും" ജമിനിസ്ററുഡിയോക്കാരുടെ "മിസ് മാലിനി"യുമാണല്ലോ.

'നാം ഇരുവർ' എന്നു കേൾക്കുമ്പോൾ നമ്മുടെ മനോമണ്ഡലത്തിൽ ആദ്യമായി ദൃശ്യമാകുന്നതു് സുസ്മേരവദനയായ ഒരു കൊച്ചു സോദരിയെയാണ്. ബാല്യസഹജമായ ചുറുചുറുക്കോടും, നിഷ്കളങ്കവും മണിനാദസദൃശവുമായ പൊട്ടിച്ചിരിയോടും കൂടി ആ കൊച്ചു സോദരി—ബേബി കമല—നമ്മുടെ ഓരോരുത്തരുടേയും ഹൃദയവേദികളിൽ നൃത്തം ചെയ്യുന്നു. വിവിധ രീതികളിൽ അവയെ ഒരോന്നോരോന്നായി വിശകലനം ചെയ്തു നോക്കുമ്പോൾ ഹൃദയസ്പൃക്കായ—മനോമോഹനങ്ങളായ—എത്രയെത്ര രംഗങ്ങൾ നാം കാണുന്നില്ല?

വിശ്വത്തിന്നൊരു വിജ്ഞാനദീപമായിരുന്ന നമ്മുടെ രാഷ്ട്രപിതാവിന്റെ—ബാപ്പുജിയിലെ അർദ്ധനഗ്നൻ ഫക്കീറിന്റെ—പ്രതിമയുടെ മുന്നിൽ, ഭാരതാംബയുടെ അഭിമാന ചിഹ്നമായ ദേശീയ പതാകയുമേന്തി ഭക്തിബഹുമാന വിനയങ്ങളോടുകൂടി നില്ക്കുന്ന ഒരു കാഴ്ച. മറെറാന്ന് പരിശുദ്ധമായ ഖദർമാല്യം ആ കർമ്മധീരന്റെ ഗളനാളത്തിൽ അർപ്പിക്കുന്ന അത്യാകർഷകമായ കാഴ്ച. ഇനിയുമൊന്ന്, സാഹോദര്യത്തിന് ശൈഥില്യം നേരിട്ടതിനു ശേഷമുള്ള അപഥസഞ്ചാരങ്ങളിൽ നിന്നും മനഃപരിവർത്തനം വന്ന—മനുഷ്യത്വത്തിന്റെ മാററ് മനസ്സിലാക്കിയ മാതൃകായോഗ്യരായ ആ സഹോദരന്മാരോടൊപ്പം അവരുടെ മദ്ധ്യത്തിൽ ഒരു കൊച്ചു താരമെന്നോണം ഗാനവിലോലയായി പരിലസിക്കുന്ന മഹനീയമായ രംഗം. സർവ്വോപരി, ദേവനർത്തകികളെപ്പോലും വെല്ലുവിളിക്കുന്ന ആംഗ്യസമുച്ചയങ്ങളോടുകൂടി "നാമിരിക്കും നാടു നമ്മുടേതു" "നാമിനി യാർക്കും അടിമയല്ല" എന്നും മററുമുള്ള ഭാരതിയാരുടെ ദേശീയോദ്ബുദ്ധത നിറഞ്ഞ ഗാനങ്ങൾ ആലാപനം ചെയ്യുന്ന അത്യാകർഷകമായ കാഴ്ച.

ബേബികമല ആദ്യമായി കലാപ്രണയികളുടെ ശ്രദ്ധയെ ആകർഷിച്ചതു് കിസ്മത്, രാമരാജ്യം, എന്നീ ഹിന്ദിചിത്രങ്ങൾ വഴിയാണ്. എന്നാൽ അതിനെല്ലാം എത്രയോ മുൻപുതന്നെ കമല രംഗപ്രവേശം ചെയ്തിരിക്കുന്നു!

1938 ഡിസംബർ മാസത്തിൽ ബോംബേയിലെ ഒരു സുപ്രസിദ്ധഹാളിൽ "ദേശഭക്തി" എന്ന തമിഴ് നാടകം നടത്ത

പ്പെട്ടു. ആ നാടകത്തിൽ വെറും മൂന്നുവയസ്സുമാത്രം പ്രായമുണ്ടായിരുന്ന ബേബി കമല അഭിനയിച്ചു എന്നു് ഒരു പക്ഷേ എല്ലാവരും അറിഞ്ഞിരിക്കയില്ല. അന്നത്തെ ആ നാടകത്തിൽ പലരും കമലയെ അഭിനന്ദനാശംസകൾ ചൂടിച്ചു. അക്കൂട്ടത്തിൽപ്പെട്ട ഒരാളായ ഡയറക്ടർ എ. എൻ. കല്യാണസുന്ദരം അന്നു തയാർ ചെയ്തുകൊണ്ടിരുന്ന സാഗർമൂവിടോൺകാരുടെ "പാലർസങ്കം" എന്ന തമിഴ് പടത്തിൽ കമലയ്ക്കു ഒരു അവസരം കൊടുത്തു. പ്രഥമസന്ദർഭത്തിൽതന്നെ വളരെ തന്മയത്വം പ്രകടിപ്പിക്കുകയാൽ പ്രസ്തുത കമ്പനിക്കാരുടെ തന്നെ 'രാമനാമമഹിമ' എന്ന ചിത്രത്തിലും അഭിനയിക്കുവാനൊരു സന്ദർഭം കൊടുത്തു. ഇങ്ങിനെ ബേബി കമലയെ ആദ്യമായി വെള്ളിത്തിരയിൽ പ്രദർശിപ്പിച്ചതു് ഡയറക്ടർ എ. എൻ. കല്യാണസുന്ദരമാണു്.

ഈ സന്ദർഭത്തിൽ ബോംബെയിലെ "രഞ്ജിത്" സ്റ്റുഡിയോക്കാർ 'ഷാദി' എന്ന ഹിന്ദിചിത്രം തയ്യാർ ചെയ്തുവരികയായിരുന്നു. അവരും കമലയെപ്പററി അറിഞ്ഞിരുന്നതിനാൽ ഷാദിയിൽ ഒരു നടനത്തിനുള്ള സന്ദർഭവും "കഞ്ചൻ" എന്ന ചിത്രത്തിൽ അപ്രധാനമല്ലാത്ത ഒരു ഭാഗം നടിക്കുവാനുള്ള അവസരവും കമലയ്ക്കു ലഭ്യമായി. ഏറെത്താമസിയാതെതന്നെ പ്രസ്തുതകമ്പനിക്കാരുടെ 'അരുമാൻ' എന്ന പടത്തിലും പിന്നീട് 'ചന്ദനി' 'വിഷകന്യക' എന്നീ പടങ്ങളിലും നടിക്കുവാനുള്ള സന്ദർഭങ്ങൾ കിട്ടി. ഇത്രയെല്ലാം പടങ്ങളിൽ അഭിനയിച്ചിട്ടുണ്ടെങ്കിലും പൊതുജനശ്രദ്ധയ്ക്കു കമല വിഷയീഭവിച്ചതു സുപ്രസിദ്ധമായ "കിസ്മത്" "രാമരാജ്യം" എന്നീ ചിത്രങ്ങളിൽ നടിച്ചതിനുശേഷമായിരുന്നു.

കമലയുടെ കുടുംബക്കാർ മായാവരക്കാർ ആണെങ്കിലും വളരെക്കാലമായി അവർ ബോംബെയിൽ സ്ഥിരവാസം ചെയ്തുവരികയായിരുന്നു. അക്കാലത്തുതന്നെ കമലയ്ക്കു് കഥക്, മണിപുരി, മുതലായ ഉത്തരേന്ത്യൻ നൃത്തങ്ങൾ പരിചിതമായിരുന്നു. അങ്ങിനെയിരിക്കെ ഭരതനാട്യം കൂടി പഠിക്കണമെന്നുള്ള ആഗ്രഹമനുസരിച്ചു അവർ കുടുംബസമേതം മദ്രാസിലേക്കു പോന്നു. രാമരാജ്യത്തിൽ നടനമാടിയ ആ ചെറിയകുട്ടി മദ്രാസിൽ താമസിക്കുന്നു എന്ന വാർത്ത സിനിമാനിർമ്മാതാക്കളുടെയിടയിൽ കാട്ടുതീപോലെ പരന്നു. തൽഫലമായി 'ജഗതലപ്രതാപ'നിൽ നടനം ചെയ്യുവാനുള്ള സന്ദർഭം കമലക്കു കിട്ടി. അടുത്തുതന്നെ പ്രഗതിയുടെ 'ശ്രീവള്ളി'യിലും ഒരു അവസരം ലഭിച്ചു. പിന്നീടു തുടർച്ചയായി 'എൻമകൻ', ഏകംബവാണൻ, കടകം, മഹാത്മാ ഉദങ്കർ എന്നീ പടങ്ങളിലും സുപ്രസിദ്ധമായ 'നാം ഇരുവ'രിലും അഭിനയിക്കുവാൻ കമലയ്ക്കു് സാധിച്ചു.

ബേബി കമല ഇപ്പോൾ 'വേതാളഉലകം' എന്ന ചിത്രത്തിൽ അഭിനയിച്ചു വരുന്നു. ബ്രാഹ്മണവംശജയായ കമല 1934-ജൂൺമാസത്തിലാണു് ഭൂജാതയായതു്. അവളുടെ ബന്ധുക്കളിൽ പലരും മദ്രാസിൽ ഉയൎന്ന ഉദ്യോഗങ്ങൾ വഹിക്കുന്നവരാണു. ട്യൂഷൻമുഖേന തമിഴ്, ഹിന്ദി, ഇംഗ്ലീഷ്, എന്നീ ഭാഷകളിൽ സാമാന്യജ്ഞാനം സിദ്ധിച്ചിട്ടുള്ള ബേബി കമല ഭാവിയിലൊരു ഉജ്ജ്വലതാരമായി പ്രശോഭിക്കുമെന്നുള്ളതിനു ദ്വിപക്ഷമില്ല.



# വില്പനയ്ക്കുള്ള ചില നല്ല പുസ്തകങ്ങൾ.

| | Rs, As. P' |
|---|---|
| സ്പന്ദിക്കുന്ന മണ്ണ് (കോവൂർ) | 1-4-0 |
| അശോകത്തണലിൽ (കോവൂർ) | 1-4-0 |
| കാട്ടുതാറാവ് (കോവൂർ) | 2-0-0 |
| ഗാന്ധിമാർഗ്ഗം (കൃപലാനി) | 2-0-0 |
| ജവഹരിലാൽ (നാലാങ്കൽ) | 1-8-0 |
| പതിതപങ്കജം (തകഴി) | 1-0-0 |
| രാഗധ്വനി (തൈക്കാട്ട്) | 0-12-0 |
| ജീവകാഹളം ടി | 1-4-0 |
| മായാദേവി (തിരുനൈനാർകുറച്ചി) | 1-8-0 |
| നിർമ്മല (വി. പി. ജോസഫ്) | 2-4-0 |
| പുരോഗതി (എം. സി. ജോസഫ്) | 1-4-0 |
| തലയോട്ട് (തകഴി) | 1-8-0 |
| മനഃശാസ്ത്രം (പി. എൻ. മൂസ്സത്) | 1-8-0 |
| മാലിനീമാല്യം (നാരായണൻഉണ്ണി) | 3-0-0 |
| ഇന്ദുമതി (എം. കല്യാണിഅമ്മ) | 2-8-0 |
| പൊന്നുംകുടം (സരസ്വതിഅമ്മ) | 1 4-0 |
| കുററവാളി (ആർ. എസ്സ്. നായർ) | 2-0-0 |
| കവിയുടെമകൾ (ഗോപാലൻ നായർ) | 1-4-0 |
| ഇ. വി. സ്മരണകൾ | 1 8-0 |
| വിശ്വമോഹിനി (കമുകറ) | 2 0-0 |
| ഗ്രാമസീമ (തിരുനൈനാർകുറച്ചി) | 1-8-0 |
| രമണി (മിസ്സ്. സുന്ദരം) | 1 0 0 |
| പുഞ്ചിരി (സി. അച്യുതമേനോൻ) | 1 4 0 |
| സാഹിത്യസല്ലാപം (കെ. ദാമോദരൻ) | 1-4-0 |
| പോയതലമുറ (സി. നാരായണപിള്ള) | 1-4-0 |
| ആരുടെരക്തം (പി. വി രാമയ്യർ) | 1-4-0 |
| പുരോഗമനസാഹിത്യം എന്തിന് | 1-4-0 |
| ശൈഥില്യങ്ങൾ (സി. കെ.) | 1-4-0 |
| ബീഗത്തിൻെറപ്രേമം | 0-8-0 |
| നാടൻപ്രേമം (പൊററക്കാട്) | 1-0-0 |
| പ്രേമശിക്ഷ ടി | 0-12-0 |
| പറക്കുംബാംബ് (വെട്ടിക്കവല) | 1-0-0 |
| സമരചക്രവാളം (ഗോപാലൻനായർ) | 1-4-0 |

| | Rs. As. P. |
|---|---|
| ഏകാങ്കമണ്ഡലം (കെ. എം. ജാർജ്ജ്) | 1-0-0 |
| പ്രബന്ധചന്ദ്രിക (കെ. എം. ജാർജ്ജ്) | 1-8-0 |
| കാശ്മീർ (കെ. എസ്. പൊററക്കാട്) | 1-0 0 |
| തകഴിയുടെ കഥകൾ (തകഴി) | 1-4-0 |
| ചങ്ങാതികൾ ടി | 2-0-0 |
| വേലക്കാരി (ഡാ: എൻ. സി. നായർ) | 1-0-0 |
| വികാരസദനം (പൊൻകുന്നംവർക്കി) | 3-0-0 |
| നീരാവി ടി | 1-0-0 |
| ജയിലിൽ നിന്ന് ടി | 1-4-0 |
| പ്രേമവിപ്ലവം ടി | 1-0-0 |
| തിരുമുല്ലക്കാഴ്ച ടി | 1-12-0 |
| അണിയറ ടി | 1-0-0 |
| പൂജ ടി | 1-8-0 |
| ആരാമം ടി | 1-12-0 |
| ഹൃദയനാദം ടി | 1-0 0 |
| ഏഴകൾ ടി | 1-4-0 |
| വനരാജകുമാരി (എൻ. പി.) | 1 8 0 |
| ലഫ്ററനൻറ് നാണി ടി | 1-0-0 |
| തണ്ണീർപ്പന്തൽ ടി | 1-8-0 |
| ആററംബാംബ് ടി | 2-0-0 |
| ഇടിയും മിന്നലും ടി | 1-8-0 |
| മിന്നൽപ്രണയം ടി | 1-8-0 |
| വനരാജകുമാരി ടി | 1-8-0 |
| ശശികല ടി | 2-0-0 |
| മുരളീഗാനം ടി | 1-8-0 |
| രാത്രി (രാമകൃഷ്ണൻ) | 1-0-0 |
| ഗാന്ധിയുടെകൂടെ (ലൂയിഫിഷർ) | 2-8-0 |
| ഗാന്ധിവിചാരദോഹനം (മശ്രുവാല) | 2-0-0 |
| മുന്നോട്ട് (കേശവദേവ്) | 1-4-0 |
| പ്രതീകാരദുർഗ്ഗ (ചങ്ങമ്പുഴ) | 2-8-8 |
| നാഴികമണി (നാഗവള്ളി) | 1-4-0 |
| കുമാരിതങ്കം (പുരുഷോത്തമപ്പണിക്കർ) | 1-0-0 |
| കലയും കാലവും (ഭാസ്കരൻനായർ) | 2-0-0 |

**റെഡ്യാർ പ്രസ്സ് & ബുക്കുഡിപ്പോ, തിരുവനന്തപുരം.**

# "കലാനിധി"




ഏജൻറിൻെറ പേര്.

| | | |
|---|---|---|
| മിസ്റ്റർ പി. ഏ. കൃഷ്ണൻ | — | എറണാകുളം |
| ,, എം. എസ്സ്. പത്മനാഭക്കമ്മത്ത് | — | വൈക്കം |
| ,, ഏ. കെ. സുകുമാരൻ | — | ചിറയിൻകീഴ് |
| ,, എൻ. കേശവപിള്ള | — | കരുനാഗപ്പള്ളി |
| ,, എൻ. മുത്തയ്യൻ | — | ഫോർട്ട് കൊച്ചി |

എറണാകുളം, ചിറയിൻകീഴ്, ഫോർട്ട് കൊച്ചി എന്നീ സ്ഥലങ്ങളിലെ ഏജൻറന്മാരായ മി. സി. എൻ. ഗോപാലകൃഷ്ണയ്യർ, മി. വിദ്യാധരൻ, മി. വി ബാലകൃഷ്ണക്കമ്മത്ത് എന്നിവരെ ഏജൻസിയിൽനിന്നും വിടുത്തിയിരിക്കുന്ന വിവരം ഇതിനാൽ തെര്യപ്പെടുത്തിക്കൊള്ളുന്നു.

മാനേജർ—കലാനിധി.

---

## ഏഴാംദളത്തിലെ സമ്മാനാർഹങ്ങളായ ലേഖനങ്ങൾ.

### ഗദ്യലേഖനം.

(ഒന്നാംസമ്മാനം) **'കലാകാരൻെറ ഭാര്യ'**

(രണ്ടാംസമ്മാനം) **'വീരകേസരി'**

### പദ്യലേഖനം.

(ഒന്നാംസമ്മാനം) **'പറന്നുപോയ പൈങ്കിളി'**

(രണ്ടാംസമ്മാനം) **'ലക്ഷദീപോത്സവം'**

ഏഴാംദളത്തിലെ നമ്പർ നറുക്കിട്ടെടുത്തതിൽ സമ്മാനം ലഭിച്ചിട്ടുള്ള വായനക്കാരായ മാന്യന്മാരുടെ പേരുവിവരം.

ഒന്നാംസമ്മാനം. മിസ്സ് ഏ. എഫ്. ബീഗം, തിരുവനന്തപുരം. (ഫാറം നമ്പർ 33307)

രണ്ടാംസമ്മാനം. ശ്രീ. പി. പി. ബാബു, കോഴഞ്ചേരി. (ഫാറം നമ്പർ 31809)

N. B. സമ്മാനങ്ങൾ യഥാകാലം അയച്ചുകൊടുത്തിട്ടുണ്ട്.

Reg: No. T. 154. Reg: No. M.




# കലാനിധി

൨-ാം നമ്പർ ൧-ാം ദളം

## വിശേഷാൽ പ്രതിയായി

## 28-2-1124 വിദ്യാരംഭദിവസം പുറപ്പെടുന്നു.

കേരളത്തിലെ സുപ്രസിദ്ധ സാഹിത്യകാരന്മാരുടെ
വിവിധ വിഷയങ്ങളിലുള്ള പരമരസികൻ ലേഖനങ്ങൾ!
കണ്ണും കരളും കവരുന്ന വിവിധ വർണ്ണചിത്രങ്ങൾ! വിനോദലേഖനങ്ങൾ!
200-ൽ പരം പേജുകൾ! കമനീയമായ കെട്ടും മട്ടും!

**വില ഒന്നര ഉറുപ്പിക മാത്രം.**

അഞ്ചൽവഴി രജിസ്റ്റർ ചെയ്തയയ്ക്കുന്നതിന് 2 അണയും, പോസ്റ്റ്വഴി 4 അണയും കൂടി മുൻകൂർ അയച്ചിരിക്കണം. ഏജൻറന്മാർ ആവശ്യമുള്ള പ്രതികൾക്കു ചിങ്ങം ഒന്നാംതീയതിക്കു മുൻപ് പ്രതി ഒന്നിനു 8 അണ വീതം അഡ്വാൻസയച്ച് രജിസ്റ്റർ ചെയ്യിച്ചു കൊള്ളുക. താമസിച്ചാൽ ഇച്ഛാഭംഗം നിശ്ചയം. കേരളത്തിലെന്നല്ല—മലയാളികൾ അധിവസിക്കുന്ന സിലോൺ, സിങ്കപ്പൂർ, മലയാ, ഇറാൻ ആദിയായ ഇതരനാടുകളിലും സഹസ്രക്കണക്കിനു ചിലവാകുന്ന ഈ വിശേഷാൽപ്രതിയിൽ പരസ്യംചെയ്തു വ്യവസായത്തിനെ വർദ്ധിപ്പിക്കുക.

**പരസ്യച്ചാർജ്ജ്.**

| | | | | | | | | |
|---|---|---|---|---|---|---|---|---|
| ഒരുപേജ് | ഉറു. 50 | 0 | 0 | കവർ 4-ാംപേജ് | ഉറു. 100 | 0 | 0 |
| അരപേജ് | ,, 30 | 0 | 0 | ,, രണ്ടുകള്ളർ | ,, 150 | 0 | 0 |
| കാൽപേജ് | ,, 17 | 8 | 0 | ,, മൂന്നുകള്ളർ | ,, 200 | 0 | 0 |
| കവർ 3-ാം പേജ് | ,, 75 | 0 | 0 | | | | |

പരസ്യക്കൂലി കുറയ്ക്കണമെന്നുള്ള അപേക്ഷകൾ ഗൌനിക്കുന്നതല്ല.
പരസ്യചാർജ്ജ് മുഴുവനും മുൻകൂർ അയച്ചിരിക്കണം.




Printed and Published by T. Subbiah Reddiar,
The Reddiar Press and Book-Depot, Main Road, Trivandrum.